# വിശുദ്ധിയിലേക്കുള്ള ആരോഹണത്തിന് ഗോവണിയും സോപാനവും

ജോസ് കുര്യൻ, പുളിയേരിൽ

# സന്യാസവും സാമാന്യജനവും

*"മനുഷ്യർക്ക് സാധ്യമായവിധം, ചിന്തയിലും, വാക്കിലും, പ്രവൃത്തിയിലും ക്രിസ്തുവിനെ അനുകരിക്കുന്നവനാണ് ക്രിസ്ത്യാനി."*

വിശുദ്ധ യോഹന്നാൻ ക്ലിമാക്കസ്
(7-ാം നൂറ്റാണ്ട്)

*"കുരിശ് വരയ്ക്കുക. കുരിശ് ധരിക്കുക. കുരിശ് വഹിക്കുക."*

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ
(1940–2013)

രണ്ടു പേരും സന്യാസിമാർ. ആയിരത്തിമൂന്നൂറ് വർഷങ്ങളുടെ അകലമുണ്ട് അവർ തമ്മിൽ. ഒരാൾ ചെങ്കടൽ തീരത്തുള്ള മരുഭൂമിയിൽ സീനായ് മലനിരകളിലുള്ള പുരാതന ആശ്രമത്തിൽ ഗുരുവും പിതാവും. മറ്റെയാൾ അറബിക്കടൽ തഴുകുന്ന കേരളത്തിലെ വാകത്താനം ഗ്രാമത്തിൽ ഞാലിയാകുഴിയിലെ ഹെർമ്മോൻ കുന്നിലുള്ള പുതിയ ആശ്രമത്തിൽ ഗുരുവും പിതാവും.

ഒരാളെ നാം വായിച്ചും കേട്ടും അറിഞ്ഞിട്ടുണ്ട്. മറ്റെയാളെ നാം കണ്ടും സംസാരിച്ചും അറിഞ്ഞിട്ടുണ്ട്. രണ്ടുപേരും പങ്കിടുന്ന പാരമ്പര്യം ഒന്നുതന്നെ. അനുതാപവും, പ്രാർത്ഥനയും; കണ്ണീരും, കുമ്പിടീലും; ഔദാര്യവും, ആതിഥ്യവും; സ്നേഹവും, സമർപ്പണവും. ഒരാൾ വിശുദ്ധ ജോൺ ക്ലിമാക്കസ് (ഗോവണികളുടെ യോഹന്നാൻ) എന്ന് അറിയപ്പെട്ടയാൾ. ഗ്രീക്കിൽ ക്ലിമാക്സ് (climax) എന്ന് പറഞ്ഞാൽ ഗോവണി, ചവിട്ടുപടികൾ എന്നൊക്കെയാണ് അർത്ഥം. "ആത്മീയാരോഹണത്തിന്റെ ഏണിപ്പടികൾ" എന്നാണ് അദ്ദേഹത്തിന്റെ പ്രസിദ്ധമായ പുസ്തകത്തിന്റെ പേര്. മറ്റേയാൾ നമുക്ക് ആത്മീയാചാര്യനായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. ഇവരുടെ രണ്ട് പേരുടെയും പ്രബോധനങ്ങൾ നമുക്ക് ദൈവസന്നിധിയിലേക്ക് ആരോഹണം ചെയ്യാനുള്ള 'സോപാനം' (ചവിട്ടുപടി) ആയിത്തീരുന്നു.

എന്റെ ജ്യേഷ്ഠ സുഹൃത്തായ ജോസ് കുര്യൻ ഉത്തമനായ ഗൃഹസ്ഥാശ്രമിയാണ്. എങ്കിലും അദ്ദേഹം ഇവിടെ അവതരിപ്പിക്കുന്നത് ഈ രണ്ട് സന്യാസിശ്രേഷ്ഠന്മാർ അവരുടെ ശിഷ്യർക്ക് കൊടുക്കുന്ന ഉപദേശങ്ങളുടെ ചുരുക്കമാണ്. ഇതിൽ അത്ഭുതമില്ല. ഒരു ഉത്തമനായ സന്യാസിയെ അടുത്തറിയുവാൻ ഇടയായാൽ ഏതൊരു ഗൃഹസ്ഥാശ്രമിയും സന്യാസത്തിന്റെ ആദർശങ്ങളിൽ ആകൃഷ്ടനാവും. ആത്മീയാന്വേഷ

കനായ ജോസ് കുര്യൻ അടുത്തറിഞ്ഞ സന്യാസിമാരിൽ പ്രമുഖനായിരുന്നു മാർ ഈവാനിയോസ് തിരുമേനി.

ഈ ലോകത്തിൽ കൂടും, കുടുംബവും, കുട്ടികളും അവയുടെ പ്രാരാബ്ദങ്ങളുമായി കഴിയുന്ന സാധാരണ മനുഷ്യർക്ക്, സന്യാസപ്രസ്ഥാനത്തോടുള്ള ബന്ധം എന്താണെന്ന് നന്നായി പഠിക്കേണ്ടതാണ്. ഇന്ത്യയിലാണ് സന്യാസപ്രസ്ഥാനം ആരംഭിച്ചതെന്ന് അറിവുള്ളവർ പറയുന്നു. കഠിനമായ തപോനിഷ്ഠകളിൽ മുഴുകിയ ഒറ്റയാന്മാരായ സന്യാസികൾക്ക് സംഘബോധവും സമൂഹത്തോട് ഉത്തരവാദിത്തവും കൈവരുത്തുന്നത് മുഖ്യമായും ബൗദ്ധ ജൈന സന്യാസ പ്രസ്ഥാനങ്ങളോടു കൂടിയാണ് എന്ന് പറയാം. 2500 വർഷങ്ങൾക്ക് മുമ്പ് ഇന്ത്യയിലെപ്പോലെ മറ്റൊരിടത്തും സുശിക്ഷിതമായ സന്യാസസംഘങ്ങളും, നിയതമായ സന്യാസജീവിതശൈലിയും ഉണ്ടായിരുന്നുവെന്ന് തോന്നുന്നില്ല. ഈ സന്യാസ സമൂഹങ്ങളിൽ ഉരുത്തിരിച്ചെടുത്ത ആദ്ധ്യാത്മിക വിചിന്തനങ്ങളും നിഷ്ഠകളും, ജീവിതശൈലികളുമാണ് ജീവിത വ്യവഹാരങ്ങളിൽപെട്ട് അലഞ്ഞും ഉലഞ്ഞും, സംസാര സാഗരത്തിൽ മുങ്ങിയും, പൊങ്ങിയും കഴിഞ്ഞ മനുഷ്യർക്ക് ആദർശവും, അഭയവുമായത്. ആത്മീയാഭിമുഖ്യമുള്ള ഗൃഹസ്ഥാശ്രമികൾ പലരും സന്യാസത്തിന്റെ മേശകളിൽ നിന്നും വീഴുന്ന അപ്പക്കഷണങ്ങൾ സ്വീകരിച്ചും, അനുകരിച്ചും, ആത്മീയ സംതൃപ്തി നേടി. ബുദ്ധ-ജൈന മതങ്ങളിലെപ്പോലെ പിന്നീട് ക്രിസ്തീയ പാരമ്പര്യത്തിലും, മൂന്നാം നൂറ്റാണ്ട് മുതൽ സന്യാസപ്രസ്ഥാനം പ്രബലമായി തീർന്നപ്പോൾ സാധാരണക്കാരായ മനുഷ്യർ സന്യാസഗുരുക്കന്മാരുടെ ഉപദേശം തേടുകയും, അവരവരുടെ കഴിവനുസരിച്ച് നോമ്പും, ഉപവാസവും, പ്രാർത്ഥനയും മറ്റ് തപോനിഷ്ഠകളും ആചരിക്കുവാൻ ഉത്സാഹിക്കുകയും ചെയ്തു.

മലങ്കരസഭയിൽ ഇപ്പോൾ ഉപയോഗിക്കുന്ന കുടുംബപ്രാർത്ഥനകൾ ഉദാഹരണമായി എടുക്കാം ഓരോ യാമത്തിലും സന്യാസിമാർ ദയറാകളിലും, വൈദിക വിദ്യാർത്ഥികൾ സെമിനാരിയിലും ചൊല്ലുന്ന ദീർഘമായ പ്രാർത്ഥനകൾ, ഗീതങ്ങൾ എന്നിവയിൽ നിന്നും തിരഞ്ഞെടുത്ത് കൂടിയാൽ അര മണിക്കൂറിനുള്ളിൽ തീർക്കാവുന്ന പ്രാർത്ഥനാക്രമമാണ് നമുക്കുള്ളത്. എല്ലാ ഓർത്തഡോക്സ് സഭകളിലും സാധാരണ വിശ്വാസികളുടെ ആദ്ധ്യാത്മിക ചര്യകൾക്കും പ്രാർത്ഥനകൾക്കും നിയാമകമാകുന്നത് സന്യാസത്തിന്റെ ആദർശങ്ങളാണ്. ഇത് മാറ്റിയെടുക്കുവാൻ വളരെ പ്രയാസമാണ്. മാത്രവുമല്ലാ മാറ്റേണ്ട ആവശ്യമുണ്ടോ എന്നും ചോദിക്കാം. മാറ്റിയാൽ അത് സർവ്വത്ര കുഴപ്പമാകുമെന്നതാണ് പൊതുവേ ഔദ്യോഗികവൃത്തങ്ങളിൽ പ്രബലമായ അഭിപ്രായം. പിന്നെ ചെയ്യാവുന്നത് ഒരു കാര്യമാണ്. അത് സാധാരണ മനുഷ്യരുടെ അനു

ദിന ജീവിതത്തിന് പ്രസക്തമായവിധം മാർഗ്ഗനിർദ്ദേശങ്ങളും ആദ്ധ്യാത്മിക സാഹിത്യവും വേദവ്യാഖ്യാനങ്ങളും ജീവിതശൈലിയും രൂപപ്പെടുത്താൻ ആശ്രമങ്ങളും സന്യാസിമാരും ശ്രമിക്കുക എന്നത് തന്നെ. ഇവിടെയും പ്രയാസങ്ങളുണ്ട്. കാരണം സന്യാസജീവിതത്തെ പ്രോത്സാഹിപ്പിക്കുന്നതല്ല നമ്മുടെ ഇപ്പോഴത്തെ സംസ്കാരം. സാമൂഹ്യ മാധ്യമങ്ങൾ, ഇന്റർനെറ്റ്, മൊബൈൽഫോൺ, യാത്രാസൗകര്യങ്ങൾ എന്നിവയെല്ലാം ഉപഭോഗസംസ്കാരത്തിന്റെ വശ്യമായ തിളക്കവും, ലഹരിയുമാണ് നമുക്ക് നൽകുന്നത്. അതുകൊണ്ട് ഇപ്പോൾ ഉള്ള സന്യാസിമാർ തന്നെ കൂടുതൽ കൂടുതൽ ലൗകീകരാവുന്നതാണ് നാം കാണുന്ന കാഴ്ച. അതുപോലെ കുറെ ലൗകികർ സന്യാസശൈലികളെ തേടുന്നതും കാണാം. സന്യാസത്തോട് ഇപ്പോൾ പൊതുവെ ഉള്ള വിരക്തി താമസിയാതെ മാറിവരും. ഈജിപ്റ്റിലെ കോപ്റ്റിക് സഭയിലും മറ്റും പീഡയുണ്ടായപ്പോൾ, കഴിഞ്ഞ നൂറ്റാണ്ടിൽ സന്യാസിമാരുടെ എണ്ണം വളരെ പെരുകി.

ഇന്ത്യയിൽ മനുഷ്യജീവിതത്തിന് ആദ്ധ്യാത്മികമായ ഒരു ആരോഹണക്രമം ക്രമീകരിക്കപ്പെട്ടിട്ടുണ്ട്. അത് ബ്രഹ്മചര്യം, ഗൃഹസ്ഥം, വാനപ്രസ്ഥം, സന്യാസം എന്ന ചതുരാശ്രമ രീതിയിലാണ്. ബ്രഹ്മചര്യത്തിൽ നിന്ന് നേരിട്ട് സന്യാസത്തിലേക്ക് കടക്കുന്നരുമുണ്ട്. ലോകത്തിലെ മറ്റൊരു മതപാരമ്പര്യത്തിലും ഇത്തരമൊരു ജീവിതാരോഹണ ക്രമത്തെ കണ്ടെത്താനാവില്ല. ആക്ഷരീകമായി ഇത് പിന്തുടരുന്നവരെ ഇന്ത്യയിൽ നാം കുറെയെങ്കിലും കാണാറുണ്ട്. തീർച്ചയായും നല്ല ഒരു മാതൃകയാണിത്. ഗൃഹസ്ഥാശ്രമത്തിൽ നിർവഹിക്കേണ്ട ഉത്തരവാദിത്തങ്ങളും ചുമതലകളും എല്ലാം കൃത്യമായ ബോധത്തോടും വിശ്വസ്ഥതയോടും കൂടി നിർവഹിച്ച് കഴിഞ്ഞ് പിൻഗാമികളെ കാര്യങ്ങൾ ഭരമേല്പിച്ച് അധികാരസ്ഥാനങ്ങളിൽ നിന്ന് ഒഴിഞ്ഞ് തങ്ങളുടെ ചിന്തകളെ ചിതറിപ്പോകാതെ ഏകാഗ്രമാക്കി ആഡംബരങ്ങളും അമിത മോഹങ്ങളും ഒതുക്കി തീർത്ഥാടനം നടത്തുന്ന രീതി ('കാശിക്ക് പോവുക') ഇന്ത്യയിൽ പണ്ടുമുതൽക്കേ നിലനിൽക്കുന്നു. എന്നാൽ വളരെപ്പേർ ഇത് ചുമതലകളിൽ നിന്നും ഒളിച്ചോടാൻ ഉള്ള മാർഗ്ഗമായും, ജോലിയൊന്നും ചെയ്യാതെ അലസരായി മറ്റുള്ളവരെ ആശ്രയിച്ച് കഴിയാനുള്ള ഉപാധിയായും കാണാറുണ്ട് എന്നതും വിസ്മരിക്കാനാവില്ല. മക്കളൊന്നും സഹായിക്കാനില്ലാതെ, തീരെ ഗതി കെട്ട് മരിക്കാനായി 'കാശി'ക്കു പോകുന്നവരുമുണ്ട്.

റിട്ടയർമെന്റ്, വാർദ്ധക്യം എന്നിവയെ ഭയപ്പെടാതെ സമാന മാനസ്സർക്ക് ഒരുമിച്ച് താമസിക്കുവാനും സൃഷ്ടിപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുവാനും, ഒരുമിച്ച് പ്രാർത്ഥിക്കുവാനും, ആശ്രമങ്ങളും മറ്റും അവസരം ഒരുക്കിയാൽ നന്നായിരിക്കും. ലളിതമായി ജീവിക്കുവാനും, സൗഹൃദം പങ്കിടുവാനും, പരസ്പരം ആത്മികവർദ്ധന നടത്തുവാനും,

തങ്ങളാൽ കഴിയുന്ന ജോലികൾ പൊതുവിനുവേണ്ടി ചെയ്യുവാനും, സാധിക്കുന്നവരുടെ സഹധർമ്മസംഘങ്ങൾ ഇപ്പോൾ നമുക്ക് വളരെ ആവശ്യമായിട്ടുണ്ട്.

വിശുദ്ധ യോഹന്നാന്റെ ഗോവണിയും, സോപാനം എന്ന വാക്കും തമ്മിൽ ബന്ധിപ്പിച്ച് ജോസ് കുര്യൻ നടത്തുന്ന ചിന്ത ഫലപ്രദമാണ്. ഓർത്തഡോക്സ് ദൈവദർശനത്തെ മനുഷ്യസംസ്ക്കാരവുമായി ബന്ധിപ്പിച്ച് പഠിക്കാനുതകുന്ന ഒരു ഓർത്തഡോക്സ് അക്കാദമി എന്ന ആശയവും അതിന് സോപാനം എന്ന പേരും നിർദ്ദേശിച്ചപ്പോൾ, അതിന് ചില അർത്ഥസൂചനകളുണ്ടായിരുന്നു. 1. പഴയനിയമത്തിൽ യാക്കോബ് ദർശിച്ച ഗോവണി ആകാശത്തെയും ഭൂമിയെയും ബന്ധിപ്പിക്കുന്ന ജീവ വൃക്ഷത്തിന്റെ അഥവാ കുരിശിന്റെ മുൻകുറിയായിരുന്നു. 2. സീനായ് മലയിൽ ദൈവസന്നിധിയിലേക്ക് ആരോഹണം ചെയ്ത മോശ വിശുദ്ധീകരണത്തിന്റെയും മഹത്വീകരണത്തിന്റെയും അനേക പടികൾ ചവുട്ടിയാണ് "ദീപ്തമായ തമസ്സി"ലേക്ക് (Luminous Darkness) പ്രവേശിച്ചത്. ദൈവത്തെ കാണാതെ കണ്ട മോശയാണ് വേദശാസ്ത്രജ്ഞന്റെയും യോഗിയുടെയും പുരോഹിതന്റെയും ഏതൊരു വിശുദ്ധന്റെയും ആത്മികാന്വേഷകന്റെയും പ്രതീകമായി നാലാം നൂറ്റാണ്ടിൽ കപ്പദോക്യൻ പിതാക്കന്മാർ ആദരിച്ചിരുന്നതും വിലമതിച്ചിരുന്നതും. 3. ഏഴാം നൂറ്റാണ്ടിലെ വി. യോഹന്നാൻ ക്ലിമാക്കസിന്റെ മുൻ സൂചിപ്പിച്ച പുസ്തകത്തിന്റെ ശീർഷകവും സൂചിതമാണ്. നിരന്തരാന്വേഷണവും പടിപടിയായ പുരോഗതിയുമാണ് നമുക്ക് കാമ്യമായത്.

4. ഭാരതീയ ഹൈന്ദവ ദേവാലയ ശിൽപഘടനയിൽ ശ്രീകോവിലിലേക്ക് നയിക്കുന്ന ചവിട്ടുപടികളാണ് സോപാനം. ഈ പടികൾ ചവിട്ടിയേ ആർക്കും അവിടെ കടക്കാനാവൂ. ചവിട്ടുപടികളിൽ നടത്തുന്ന പ്രത്യേക വാദ്യസംഗീതമാണ് സോപാനസംഗീതം. ഈ ലോകത്തിന്റെ സകല സാംസ്കാരിക നേട്ടങ്ങളെയും മനുഷ്യരുടെ എല്ലാ സർഗ്ഗശേഷിയെയും, കലയെയും, സാഹിത്യത്തെയും, ശാസ്ത്രത്തെയും, സാങ്കേതികവിദ്യയെയും ഇങ്ങനെ സോപാനത്തിലേക്ക്, അതായത് ദൈവസന്നിധിയിലേക്കുള്ള ചവിട്ടുപടിയിൽ കൊണ്ടുവന്ന് രൂപാന്തരപ്പെടുത്തുന്നതിന്റെ പ്രതീകമായിട്ടാണ് "സോപാന"ത്തെ നാം സ്വീകരിക്കുന്നത്. അതുകൊണ്ട് നല്ല വിശ്വാസി ഈ ലോകത്തെ ഭയക്കാതെ, ദൈവം സൃഷ്ടിക്കുകയും, സ്നേഹിക്കുകയും, രക്ഷിക്കുകയും ചെയ്യുന്ന ലോകത്തോട് നിരന്തരം സംവദിക്കുകയും, ആ ലോകത്തെ സോപാനത്തിന്റെ അന്വേഷണപ്രധാനമായ ചവിട്ടുപടികളിലേക്ക് ആനയിക്കയും ചെയ്യണം എന്നതാണ് ഇവിടെ ലക്ഷ്യം. 5. ഒരുമിച്ച് ആത്മീയ സാധനകൾ നിർവ്വഹിക്കുന്ന ഒരു കൂട്ടം അന്വേഷകർ താമസിക്കുന്ന ആശ്രമമാണ് മേൽപ്പറഞ്ഞ

ആത്മീയ-സാംസ്ക്കാരിക സമന്വയത്തിന് പശ്ചാത്തലമൊരുക്കുവാൻ പറ്റിയ ഇടം.

ആരോഹണം ഒരിക്കലും തീരുന്നില്ല. ആരോഹകൻ ഒരിക്കലും പിൻമടങ്ങുന്നില്ല. ഒരിക്കലും വിശ്രമിക്കുന്നില്ല. ഒരിക്കലും മുകൾപരപ്പിലെത്തുന്നില്ല. എങ്കിലും അത് സ്നേഹത്തിന്റെയും നന്മയുടെയും, സോപാനത്തിലൂടെ പൂർണ്ണതയിലേക്കുള്ള നിരന്തര വളർച്ച പ്രദാനം ചെയ്യുമെന്നതാണ് സത്യം.

> *"നടന്ന് കയറുക, എന്റെ സഹോദരന്മാരെ, നടന്ന് കയറിക്കൊണ്ടിരിക്കുക. മുകളിലേക്ക് കയറാൻ തന്നെയാവട്ടെ നിങ്ങളുടെ ഉള്ളിലെ നിശ്ചയം. ഇതാ ഈ കേൾക്കുന്ന വാക്കുകൾക്ക് ചെവികൊടുക്കുക. 'വരുവീൻ, നമുക്ക് നമ്മുടെ കർത്താവിന്റെ പർവ്വതത്തിലേക്ക് പോകാം. നമ്മുടെ ദൈവത്തിന്റെ ആലയത്തിലേക്ക് തന്നെ."*
>
> – വിശുദ്ധ ജോൺ ക്ലിമാക്കസ്

പ്രിയ സഹോദരൻ ജോസ് കുര്യന്റെ സോപാനശ്രമങ്ങൾ അനുഗൃഹീതമാകട്ടെ.

**ഫാ. ഡോ. കെ. എം. ജോർജ്**

# ആമുഖം

ഓർത്തഡോക്സ് ദൈവശാസ്ത്രവും, ആദ്ധ്യാത്മികതയും മനുഷ്യ സംസ്കാരവുമായി ബന്ധപ്പെടുത്തി പഠിക്കാനും, ഗവേഷണം നടത്തുവാനും ഉതകുന്ന ഒരു ഓർത്തഡോക്സ് അക്കാദമി ആരംഭിക്കുന്നതിനെപ്പറ്റിയുള്ള ചിന്തയും, ആഗ്രഹവും സഭാതലവൻ പ. മോറാൻ മാർ ബസ്സേലിയോസ് പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ സമക്ഷം ബഹു. ഡോ. കെ. എം. ജോർജ് അച്ചൻ 2013-ൽ സമർപ്പിച്ചപ്പോൾ, ഇപ്പറഞ്ഞ കാര്യങ്ങൾക്ക് സമാന്തരമായി നടന്ന ചില കാര്യങ്ങൾ ദൈവനടത്തിപ്പായി കരുതാമെന്ന് തോന്നുന്നു. ബഹു. ഡോ. കെ. എം. ജോർജ് അച്ചൻ 2012-ൽ വൈദിക സെമിനാരിയുടെ ചുമതലയിൽ നിന്നും വിരമിച്ചപ്പോൾ ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി അദ്ദേഹത്തെ തനിച്ച് വിളിച്ച് ദയറായിൽ വന്ന് പഠിപ്പിക്കണമെന്ന് ഒരു പ്രാവശ്യം ആവശ്യപ്പെട്ടിരുന്നു. തിരുമേനിയുടെ സാന്നിധ്യം അവിടെയുള്ളപ്പോൾ പിന്നെ ബഹു. അച്ചൻ എന്ത് പഠിപ്പിക്കാനാണ് എന്ന് വിനയപൂർവ്വം ചിന്തിച്ചെങ്കിലും "ഞാൻ വരാം" എന്ന ഉത്തരമാണ് ബ. അച്ചൻ തത്സമയം നൽകിയത്. പിന്നീട് കുറെ ദിവസങ്ങളിൽ ആ കാര്യം വിസ്മൃതിയിലായി. എന്നാൽ തിരുമേനി കാലം ചെയ്യുന്നതിന് ഏതാനും ദിവസങ്ങൾ മുമ്പ് പാമ്പാടി ദയറായിൽ വച്ച് ഈ കാര്യം തിരുമേനി ബഹു. അച്ചനെ ഓർമ്മിപ്പിക്കുകയുണ്ടായി. അപ്പോഴും വളരെ ലാഘവത്തോടെ "ഞാൻ വരാം" എന്ന ഉത്തരമാണ് ബഹു. അച്ചൻ നൽകിയത്. കോട്ടയം ഭദ്രാസനാധിപനും മാർ ബസേലിയോസ് ദയറാ സ്ഥാപകനുമായ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി 2013 ഏപ്രിൽ 12-ന് കാലം ചെയ്ത ശേഷം ദയറായിലെ ശിഷ്യന്മാർ അഭി. തിരുമേനിയുടെ ജീവിതവേളയിൽ അഭി. തിരുമേനി അവരുമായി പങ്കുവച്ചതായ ആഗ്രഹപ്രകാരം ഓർത്തഡോക്സ് വിശ്വാസവും, ആദ്ധ്യാത്മികതയും മറ്റും മുൻനിർത്തി ഒരു പഠന പരിശീലനവേദി ഉണ്ടാക്കുന്നതിനെപ്പറ്റി ചിന്തിക്കുകയും, പ്രസ്തുത ചിന്തയും ആഗ്രഹവും പ. ബാവാ തിരുമേനിയുടെ അടുത്ത് സമർപ്പിക്കുകയും ചെയ്തു. കൂടാതെ മലങ്കരസഭയുടെ അതിശ്രേഷ്ഠ വരദാനമെന്ന നിലയിൽ മുഴുവൻ സഭയുടെയും അഭിമാനഭാജനവും, ചിന്തകനും, പണ്ഡിതനും, ദേശീയവും അന്തർദേശീയവുമായ ഒട്ടനവധി ക്രൈസ്തവ വേദികളിൽ അതുല്യമായി ശോഭിച്ചിട്ടുള്ള വേദശാസ്ത്രജ്ഞനുമായ ബഹു. ഡോ. കെ. എം. ജോർജ് അച്ചനെ ചുമതലക്കാരനായി നിയമിക്കണമെന്നും വിനീതമായി അഭ്യർത്ഥിച്ചു.

അങ്ങനെയാണ് പരസ്പരം അറിയാതെ നടത്തുന്ന കാര്യങ്ങൾ ഒരുമിച്ചത്. തികച്ചും ദൈവഹിതപ്രകാരവും ദൈവഇഷ്ടപ്രകാരവുമാണെന്ന്

വിശ്വസിക്കേണ്ടിയിരിക്കുന്നു. അങ്ങനെയാണ് സോപാന ഓർത്തഡോക്സ് അക്കാദമി 2014-ൽ രൂപംകൊണ്ടത്.

സോപാനം എന്ന സംസ്കൃതപദത്തിന് കൽപ്പടി (stepping stone) എന്നും ഗോവണി (Ladder) എന്നുമാണല്ലോ അർത്ഥം. കോട്ടയം നഗരത്തിന് സമീപത്തായി ഒരു കാലത്ത് കാർഷിക വിത്തുകളുടെ കലവറയെന്നറിയപ്പെട്ടിരുന്നതും ഇന്ന് ആധുനിക നാഗരികതയുടെ രൂപഭാവത്തിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്നതുമായ വാകത്താനത്തെ ഞാലിയാകുഴിയിലെ മൗണ്ട് ഹെർമ്മോൻ എന്ന നാമത്തിൽ മലങ്കരസഭ ഒട്ടാകെ പ്രഖ്യാതമായ മലമുകളിലുള്ള മാർ ബസ്സേലിയോസ് ദയറായിലെ "മാർ ഈവാനിയോസ് ചൈതന്യനിലയ"ത്തിൽ ആരംഭിച്ചിരിക്കുന്ന പ്രസ്ഥാനത്തിന് സോപാന അക്കാദമി എന്ന് നാമകരണം ചെയ്യപ്പെട്ട് സജീവ പ്രവർത്തനം ആരംഭിച്ച് കഴിഞ്ഞതിനാൽ 'സോപാന' എന്ന പദം ഏറെ ശ്രദ്ധയാകർഷിക്കുന്നു. സത്യാന്വേഷികൾക്കും, പഠിതാക്കൾക്കും ഗഹനമായ ചിന്തയ്ക്ക് വിഷയമാക്കാനാവുന്ന ഒരു പദമാകുന്നുവല്ലോ സോപാന.

ഈ പഠനകേന്ദ്രത്തിനും, ഇവിടെ നടത്തപ്പെടുന്ന വേദപഠന/ഗവേഷണ പദ്ധതിയ്ക്കും സോപാന എന്നുള്ള പേരിടണമെന്നുള്ള നിർദ്ദേശം ബഹു. കെ. എം. ജോർജ് അച്ചനിൽ നിന്നുമാണ് ആദ്യമായുണ്ടായത്. ആറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നതും ഗോവണിയുടെ മാർ യൂഹാനോൻ (St. John of the ladder - Climacus) എന്ന് മറ്റുള്ളവരാൽ ആദരപൂർവ്വം അഭിസംബോധന ചെയ്യപ്പെട്ടിട്ടുള്ളതും ഒട്ടുമിക്ക ഓർത്തഡോക്സ് സഭകളുടെയും ശ്രദ്ധാകേന്ദ്രവുമായ പരിശുദ്ധനാൽ വിരചിതമായ വിശുദ്ധിയിലേക്കുള്ള ആരോഹണത്തിന്റെ ഗോവണി (The Ladder of Divine Ascent) എന്ന ഗ്രന്ഥത്തിലെ പരാമർശനങ്ങളാണ് ബഹു. ഡോ. കെ. എം. ജോർജ് അച്ചനെ ഈ നാമകരണത്തിന് സ്വാധീനിച്ചതെന്നും, പ്രേരിപ്പിച്ചതെന്നും, ബഹു. അച്ചൻ തന്നെ പ്രസ്താവിച്ചിട്ടുണ്ട്.

സോപാന എന്ന പദത്തിന്റെ ആഴമായ അർത്ഥവ്യാപ്തി മനസ്സിലാക്കാനുള്ള ശ്രമത്തിനിടെയാണ് സെന്റ് ജോൺ ക്ലിമാക്കസിന്റെ ഗോവണി സ്വകാര്യ പഠനവിഷയമായത്. തത്ഫലമായ ഒരു ഉൾപ്രേരണയാണ് സെന്റ് ജോൺ ക്ലിമാക്കസിന്റെ ഗോവണിയും അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് പിതാവിന്റെ സോപാനവും എന്ന ഒരു ഗ്രന്ഥം രചിക്കുവാനുള്ള പ്രേരണയിലെത്തി ചേർന്നത്. സെന്റ് ജോൺ ക്ലിമാക്കസിന്റെ ഇംഗ്ലീഷ് ഭാഷയിലുള്ള ഗ്രന്ഥത്തിന്റെ സ്വതന്ത്ര പരിഭാഷയാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്. അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി അബുദബിയിലെ സെന്റ് ജോർജ് ഓർത്തഡോക്സ്

കത്തീഡ്രലിലും, ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിലും പ്രത്യേകിച്ച് 2007-ൽ പല ആവർത്തി നടത്തിയ ദൈവശാസ്ത്ര പഠനക്ലാസ്സുകളെ ആധാരമാക്കിയാണ് അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസിന്റെ സോപാനത്തിന്റെ ഉള്ളടക്കം കൈവരിച്ചത്. അന്ന് Thus spake Mar Ivanios എന്ന പേരിൽ ഇംഗ്ലീഷിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ചു. കൈയെഴുത്തുപ്രതി അഭി. തിരുമേനി വായിച്ചെങ്കിലും ഇപ്പോൾ വേണ്ടാ എന്ന് മാത്രം പറഞ്ഞ് അനുമതി നിഷേധിച്ചു. ഇപ്പോഴെങ്കിലും അഭി. പിതാവിന്റെ ശ്രദ്ധാർഹമായ പഠനവിഷയങ്ങൾ പ്രസിദ്ധീകരിക്കാനാവുന്നതിൽ സന്തോഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. അഭിവന്ദ്യ ഈവാനിയോസ് തിരുമേനി കാലം ചെയ്തുകഴിഞ്ഞ ഉടനെ മാർ ബസ്സേലിയോസ് ദയറായിലെ പ്രിയ ശിഷ്യഗണം പ്രത്യേകിച്ച് ബഹു. സഖേർ അച്ചന്റെ പ്രത്യേക ഉത്സാഹത്തിൽ 'നന്മൊഴി' എന്ന പേരിൽ അഭി. പിതാവിന്റെ ശ്രേഷ്ഠ വചനങ്ങളെ ക്രോഡീകരിച്ച് ഒരു ചെറിയ പുസ്തകം പ്രസിദ്ധീകരിച്ചിരുന്നു. അതിലെ നന്മൊഴി ഓരോന്നോരോന്നായി ഓരോ പടികളിലെ പ്രസ്താവനയോട് ചേർക്കുവാൻ ശ്രമിച്ചിട്ടുണ്ട്.

അനുഗ്രഹ കല്പനയാൽ ഗ്രന്ഥത്തെ ആശീർവദിച്ച് ശ്ലൈഹിക വാഴ്വുകളാൽ ധന്യമാക്കിയ കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും പ. മാർത്തോമ്മാ ശ്ലീഹായുടെ യഥാർത്ഥ ശ്ലൈഹിക സിംഹാസനത്തിൽ ആരൂഢനായി മഹാഭാഗ്യത്തോടെ വാണരുളുന്നതുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടുള്ള ഭക്ത്യാദരവുകൾ തൃപ്പാദത്തിങ്കൽ വിനയപൂർവ്വം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥത്തിന് വളരെയേറെ ശ്രദ്ധാർഹമായ അവതാരിക എഴുതി തന്ന് ഉള്ളടക്കത്തിന് തന്നെ ഭംഗിയും ആകർഷണവും വരുത്തിയ ബഹു. കെ. എം. ജോർജ് അച്ചനോടുള്ള സ്നേഹാദരവുകൾ രേഖപ്പെടുത്തുന്നു. പുസ്തകത്തിന്റെ അച്ചടിയും രൂപകല്പനയും ഏറ്റവും ഭംഗിയായി നിർവഹിച്ചു തന്ന സോഫിയാ പ്രിന്റ് ഹൗസ് ഉടമയും മലങ്കര ഓർത്തഡോക്സ് ടി.വി. യുടെ മാനേജിംഗ് എഡിറ്ററുമായ ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനോടുള്ള സ്നേഹവും നന്ദിയും പ്രകാശിപ്പിക്കുന്നു.

ഇതിന്റെ പ്രസിദ്ധീകരണ ചുമതല ഏറ്റെടുത്ത ബസേലിയൻ ബുക്ക്സ് ചുമതലക്കാരോടും ഞാലിയാകുഴി മാർ ബസ്സേലിയോസ് ദയറാ കുടുംബത്തോടുമുള്ള സ്നേഹാദരവുകൾ സമർപ്പിക്കുന്നു.

കോട്ടയം **ജോസ് കുര്യൻ പുളിയേരിൽ**

5 ഏപ്രിൽ 2016

# സോപാനവും ഗോവണിയും അവയുടെ പടികളും

സോപാന എന്ന പദം കൽപടി എന്ന അർത്ഥത്തിലായാലും ഗോവണി എന്ന അർത്ഥത്തിലായാലും മുകളിലേക്കുള്ള ആരോഹണത്തിൽ ഓരോ കാൽപ്പാദവും ഉറപ്പിച്ച് മുന്നേറുവാൻ സഹായിക്കുന്ന ഓരോ പടികളുണ്ടെന്നുള്ള സത്യം ആർക്കും ചോദ്യം ചെയ്യാനാവാത്തതാണല്ലോ.

ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഈവാനിയോസ് പിതാവിന്റെ പഠിപ്പിക്കലുകൾ ആകെ വിലയിരുത്തുമ്പോൾ അദ്ദേഹത്തിന്റെയും ദർശനത്തിൽ ഓരോ വിശ്വാസിയും ഓരോരോ കല്പടികൾ തരണം ചെയ്ത് പ്രത്യാശയോടും തികഞ്ഞ വിശ്വാസത്തോടും വിശുദ്ധിയിലേക്ക് മുന്നേറണമെന്ന് ചിന്തിക്കുകയും ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തിരുന്നതായി നമുക്ക് വ്യക്തമാകുന്നുണ്ട്. കൽപ്പടവുകളെ (steps) പ്പറ്റി ചിന്തിക്കുമ്പോൾ വി. വേദപുസ്തകം അവയെപ്പറ്റി എന്ത് അനുസ്മരിപ്പിക്കുന്നുവെന്ന് കൂടി ചിന്തിക്കുന്നതും പഠിക്കുന്നതും സോപാനത്തെപ്പറ്റിയുള്ള ജ്ഞാനസമ്പാദനത്തിന് ഉചിതവും ഏറെ സഹായകരവുമായിരിക്കുമല്ലോ. പുറപ്പാട് 20:26-ൽ നാം ഇപ്രകാരം വായിക്കുന്നു. "എന്റെ യാഗപീഠത്തിൽ നിന്റെ നഗ്നത കാണാതിരിപ്പാൻ നീ അതിങ്കൽ പടികളാൽ കയറരുത്." നമ്മുടെ ദൈവാലയങ്ങളിലെ യാഗപീഠം സ്ഥിതിചെയ്യുന്ന വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നത് തന്നെ പല പടികൾ ചവുട്ടിയാണല്ലോ. യാഗപീഠമായ വി. ത്രോണോസിന്റെ തൊട്ടുമുന്നിലും ഒരു ചവിട്ടുപടിയുള്ളതിനെ നമ്മൾ ദർഗാ എന്ന് പറയുന്നു. ദർഗായിൽ കാൽ കുത്തുവാൻ അവകാശവും അധികാരവും വൈദികർക്കോ മേൽസ്ഥാനികൾക്കോ മാത്രമേയുള്ളുവെന്ന സത്യം നാം വേർതിരിച്ചറിയണം. വി. കുർബ്ബാനയുടെ പ്രധാന അവസരത്തിൽ (അതായത് വിശ്വാസികൾക്ക് മാത്രമായുള്ള വി. ബലിയുടെ അനുഷ്ഠാനവേളയിൽ അല്ലെങ്കിൽ വിശ്വാസപ്രമാണം ചൊല്ലിക്കഴിഞ്ഞ് മാത്രമേ കാർമ്മികനായ വൈദികനോ മേൽപ്പട്ടക്കാരനോ ദർഗായിന്മേൽ കയറി നിൽക്കാറുള്ളു. അതുപോലെ തന്നെ മറ്റ് കൂദാശകളുടെ അതിപ്രധാന അവസരത്തിൽ മാത്രമേ ദർഗായിൽ കാർമ്മികൻ നിൽക്കാറുള്ളു. തദവസരത്തിൽ കാർമ്മികൻ സ്ഥാനവസ്ത്രങ്ങൾ പൂർണ്ണമായി ധരിച്ചുകൊണ്ടാണല്ലോ നിൽക്കുന്നത്. വി. മദ്ബഹായിൽ കയറാൻ അനുവാദമുള്ള വൈദികഗണത്തിലുള്ളവരും അല്ലാത്തവരും കാൽപ്പാദം മൂടത്തക്ക കുപ്പായങ്ങൾ ധരിക്കണമെന്ന് അനുശാസിക്കുന്നത് ഈ വേദവാക്യത്തിലെ ആഹ്വാനത്തെ മാനിച്ചും ആദരിച്ചുമാണ്.

2 ശമുവേൽ 22:37–ൽ 'ഞാൻ കാലടി വെയ്ക്കേണ്ടതിന് നീ വിശാലത വരുത്തി' എന്ന് വായിക്കുന്നു. ഓരോ വിശ്വാസിയുടെയും ഓരോ കാലടികളുടെയും ചലനം ദൈവകൃപയേയും, കരുണയേയും, ആശ്രയിച്ചാണെന്ന് പ്രത്യേകം അനുസ്മരിപ്പിക്കുകയാണ്. ദൈവഹിതം മാത്രമാണ് നമ്മെ നയിക്കുന്നതും മുന്നോട്ടുള്ള ഗമനത്തിന് പ്രത്യാശയും വിശ്വാസവും പകരുന്നതും. ഈ സത്യം മനസ്സിലാക്കിയും ആദരിച്ചും മുന്നോട്ട് ഗമിക്കുന്നവർക്ക് ലക്ഷ്യസ്ഥാനം കൈവരിക്കുവാൻ ഏറെ ക്ലേശമുണ്ടാവുകയില്ലായെന്ന് ഈ വേദവാക്യം അനുസ്മരിപ്പിക്കുന്നു. നമ്മുടെ കാൽപ്പാദങ്ങൾ യുക്തമാംവിധം ഉറപ്പിച്ചു നിർത്തുവാൻ തക്കവിധം നമ്മുടെ ദൈവം കല്പടികൾക്ക് വിശാലത വരുത്തുമെന്ന വിശ്വാസവും പ്രത്യാശയും ഏവർക്കും ഏറെ ആശാവഹമത്രെ.

ഇയ്യോബ് 14:26–ൽ "ഇപ്പോഴോ നീ എന്റെ കാലടികളെ എണ്ണുന്നു" എന്ന് വായിക്കുന്നു. ജീവിതത്തിൽ തികച്ചും നീതിമാനും വിശുദ്ധനും ആയിരുന്ന ഇയ്യോബിന്റെ പ്രഖ്യാപനമാണല്ലോ ഇത്. പരിപൂർണ്ണമായി ദൈവത്തിൽ സമർപ്പിതരാകുന്നവർക്കേ ഇപ്രകാരം ചിന്തിക്കുവാനും പ്രസ്താവിക്കുവാനും സാധിക്കൂ എന്നുള്ളത് ആർക്കും ചോദ്യം ചെയ്യാനാവാത്ത സത്യമത്രേ. നമ്മുടെ കാലടികൾ എത്രമാത്രം തെന്നലും ഉറപ്പില്ലാത്തതുമായ കല്പടികളിലൂടെയായാലും നമ്മുടെ ഓരോ കാൽ വെയ്പിലും ദൈവത്തിന്റെ ശ്രദ്ധയും കാവലും ഉണ്ടെന്നുള്ള തിരിച്ചറിവുണ്ടെങ്കിൽ എന്താണ് ഭയക്കേണ്ടത് അഥവാ എന്തിനെയാണ് ഭയക്കേണ്ടത്. "ഭയപ്പെടേണ്ട ഞാൻ നിന്റെ ദൈവമാകുന്നു, ഭ്രമിക്കേണ്ട ഞാൻ നിന്നെ ശക്തീകരിക്കുമെന്ന" തിരുവചനം തന്നെയായിരിക്കട്ടെ ഓരോ വിശ്വാസിയുടെയും ഗമനാഗമനങ്ങളിൽ മുഴങ്ങി കേൾക്കുന്നത്. നീതിമാനായ ഇയ്യോബ് സർവ്വശക്തനായ ദൈവത്തോട് ബോധിപ്പിച്ച "എന്റെ വഴികളെ ഞാൻ കാണുന്നില്ലയോ, എന്റെ കാലടികളെയും എണ്ണുന്നില്ലയോ?" (ഇയ്യോബ് 31:4) എന്നത് ഓരോ കാലത്തെയും ഓരോരോ വിശ്വാസിക്കും ബാധകമല്ലേ? ഓരോരുത്തരും തികഞ്ഞ പ്രത്യാശയോടെ ദൈവത്തിന്റെ കരുതലും കാവലും തിരിച്ചറിയുകയും ആയതിൽ ആത്മീയമായ ഊറ്റംകൊള്ളുകയും സന്തോഷിക്കുകയും അത്രേ വേണ്ടത്. ദൈവത്തിന്റെ നിരന്തരമായ സ്നേഹത്തിനും കരുതലിനുമായി നമുക്ക് ദൈവത്തെ സ്തുതിക്കാം. ഓരോ വിശ്വാസിയുടെയും സഞ്ചാരത്തിന്റെ പ്രാരംഭത്തിൽ മനസ്സിൽ വരേണ്ട ചിന്തയാണ് തന്റെ മുന്നോട്ടുള്ള ഓരോ ചുവടുവെയ്പിനെപ്പറ്റിയുള്ള നിശ്ചയദാർഢ്യം. താൻ എവിടേയ്ക്കാണ് സഞ്ചരിക്കുന്നതെന്നും എന്തിനായിട്ടാണ് സഞ്ചരിക്കുന്നതെന്നുമുള്ള വ്യക്തമായ കാഴ്ചപ്പാടും ധാരണയും ഉണ്ടായിരുന്നാലേ തന്റെ വഴികളെ വ്യക്തമായി കണ്ടും തന്റെ കാലടികളെ എണ്ണിയും ലക്ഷ്യസ്ഥാന

ത്തേക്കുള്ള യാത്ര സുഗമമാക്കാൻ സാധിക്കുകയുള്ളു. വഴികൾ എപ്പോഴും ഒരേപോലെയായിരിക്കുകയില്ലല്ലോ. അങ്ങനെ വ്യത്യസ്തത യുള്ള വഴികളിലൂടെ സഞ്ചരിക്കുമ്പോൾ ഓരോ സഞ്ചാരിയും താൻ സഞ്ചരിക്കുന്ന വഴികളെ കണ്ടറിഞ്ഞ് സഞ്ചരിച്ചില്ലെങ്കിൽ കുണ്ടിലും കുഴിയിലും വീഴുമെന്നതുപോലെതന്നെ വഴികളിലെ വൃത്തിഹീനതക ളിൽ കാൽ പതിപ്പിക്കാനും ഇടയുണ്ട്. അങ്ങനെയുള്ള സാഹചര്യത്തി ലാണ് വഴികളെ അറിയേണ്ടതും മനസ്സിലാക്കേണ്ടതും. ഒരു ലക്ഷ്യസ്ഥാ നത്തേക്ക് നടക്കുന്ന ഓരോരുത്തർക്കും തങ്ങൾക്ക് ഇത്രദൂരം ഇത്ര സമ യത്തിനുള്ളിൽ പിന്നിടാമെന്ന ലക്ഷ്യം ഉണ്ടായിരിക്കുമല്ലോ. അല്ലെങ്കിൽ ഇത്രദൂരം സഞ്ചരിക്കുന്നതിന് എത്ര പ്രാവശ്യം കാലടികൾ പതിപ്പിക്കേ ണ്ടിവരുമെന്ന് ഓരോ സഞ്ചാരിക്കും ബോധ്യവും മുന്നറിവുമുണ്ടായിരി ക്കുമല്ലോ. അപ്രകാരം സഞ്ചരിക്കുന്ന ഒരാൾക്കാണ് തന്റെ കാലടികളെ എണ്ണുവാനുള്ള താത്പര്യവും ഉത്സാഹവും ഉണ്ടാവുക.

നീതിമാനായ ഇയ്യോബ് ചോദിക്കുന്നു: “എന്റെ കാലടികൾ വഴുതി മാറിയെങ്കിൽ...” (ഇയ്യോബ് 31:7). ഇത് ഇയ്യോബിന്റെ ഒരു ആത്മവിലാ പമാണ്. ഓരോ സഞ്ചാരിയും യാത്രാവേളകളിൽ അവരവരുടെ കാലടി കൾ വഴുതാതെ ശ്രദ്ധിക്കണമെന്ന് ഓർമ്മിപ്പിക്കുകയാണ് നീതിമാനായ ഇയ്യോബ്. ദൈവത്തിൽ നിന്നും അറിഞ്ഞും അറിയാതെയും മാറിപ്പോ കുന്ന അവസ്ഥയാണല്ലോ കാലടികളുടെ തെന്നലിൽ സംഭവിക്കുക. സ്നേഹമാകുന്ന ദൈവത്തിൽ നിന്നുമുള്ള അകൽച്ചയാണല്ലോ പാപം എന്നു പറയുന്നത്. സ്നേഹമില്ലാത്ത വാക്കും, ചിന്തയും, പ്രവൃത്തിയു മാണല്ലോ പാപം. ദൈവത്തിന്റെ സ്നേഹം പകർന്നുവയ്ക്കുവാനുള്ള ഒരു പാനപാത്രമായാണല്ലോ ആദ്യമനുഷ്യനായ ആദാമിനെ ദൈവം സൃഷ്ടിച്ചത്. മനുഷ്യസൃഷ്ടിയെപ്പറ്റി ഉല്പത്തി പുസ്തകത്തിലെ വിവി രണം, ദൈവം തന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും മനുഷ്യനെ സൃഷ്ടിച്ചുവെന്നാണല്ലോ (ഉല്പത്തി 1:27). അങ്ങനെ സൃഷ്ടിക്കപ്പെട്ട ആദ്യ മനുഷ്യൻ ദൈവത്തിലും ദൈവം അവനിലുമായി വസിച്ചു. മനു ഷ്യൻ സ്വാർത്ഥനായപ്പോൾ ആദ്യമനുഷ്യർക്ക് ദൈവത്തോടുള്ള സ്നേഹം വിസ്മൃതിയിലായപ്പോഴാണല്ലോ അവർ ദൈവകല്പനയെ നിര സിക്കുവാനും ദൈവഹിതത്തിന് എതിരായി പ്രവർത്തിക്കുവാനും സംഗ തിയായത്. തത്ഫലമായി ആദാമിന്റെയും ഹവ്വായുടെയും കാലടികൾ വഴുതി. അവർ ദൈവത്തിൽ നിന്നും അകന്നു.

കരുണാമയനായ ദൈവം തിരുമനസ്സാർന്ന് കാലത്തികവിങ്കൽ മനു ഷ്യനായി പിറന്ന് മനുഷ്യപാപം ഏറ്റെടുത്ത് കാൽവറി മലയിൽ ഉറപ്പി ക്കപ്പെട്ട ക്രൂശിൽ സ്വയം ബലിയായി സമർപ്പിച്ചാണല്ലോ മനുഷ്യവർഗ്ഗ

ത്തിന് പാപമോചനം നേടിത്തന്നത്. രക്ഷകനായ യേശുതമ്പുരാൻ തന്റെ ജീവരക്തം മറുവിലയായി കൊടുത്ത് വീണ്ടെടുത്ത മനുഷ്യർ വീണ്ടും ദൈവത്തിൽ വസിപ്പാൻ അർഹരാകുന്നുവെങ്കിലും പാപപങ്കിലമായ ലോകത്ത് ജീവിക്കുന്നതിനാലും എങ്ങനെയെങ്കിലും മനുഷ്യരെ ദൈവ ത്തിൽ നിന്നും അകറ്റുവാൻ സദാ തന്ത്രങ്ങളും കൗശലങ്ങളും പ്രയോ ഗിച്ച് നിരന്തരമായി മനുഷ്യരെ വേട്ടയാടുന്ന പൈശാചിക ശക്തികളുടെ സ്ഥിരാക്രമണങ്ങളാലും പാപം ചെയ്യാനുള്ള സാദ്ധ്യതകൾ ഏറെയാ ണെന്ന സത്യം നിഷേധിക്കാനാവില്ല. നമ്മുടെ കാലടികൾ വഴുതുകയെ ന്നാൽ നമ്മൾ സാത്താന്റെ തന്ത്രങ്ങൾക്കും കൗശലങ്ങൾക്കും നാം നമ്മെ തന്നെ ഏല്പിച്ചുകൊടുത്ത് കഴിഞ്ഞുവെന്നാണല്ലോ അർത്ഥം. നമ്മുടെ മുന്നോട്ടുള്ള യാത്രയിൽ നമ്മുടെ കാൽ വഴുതാതെയിരിപ്പാൻ ആശ്രയി ക്കാവുന്നത് ദൈവകൃപ മാത്രമാണെന്ന തിരിച്ചറിവിൽ ഓരോ വിശ്വാ സിയും സധൈര്യം ദൈവത്തിന്റെ ആർദ്രതയിലും കരുണയിലും നട ത്തിപ്പിലും ആശ്രയിക്കുക എന്നത് മാത്രമാണ് കരണീയം. “ദൈവമേ നിന്റെ വചനം എന്റെ കാലുകൾക്ക് വിളക്കും എന്റെ ഊടുവഴികൾക്ക് പ്രകാശവുമായിരിക്കണമേ” എന്ന് ഓരോരുത്തരും നുറുങ്ങിയ ഹൃദയ ത്തോടെ പ്രാർത്ഥിച്ചാൽ “ഞാൻ നിന്നെ തോൽപ്പിക്കുകയില്ല, ഞാൻ നിന്നെ ഉപേക്ഷിക്കുകയില്ല” എന്ന ഹൃദ്യവചനം വ്യക്തമായി ശ്രവിക്കാ നാവും. മുതിർന്നവരുടെ കരങ്ങളിൽ തൂങ്ങി സുരക്ഷിതരായി സഞ്ചരി ക്കുന്ന ബാലികാബാലന്മാരെപ്പോലെ നമ്മുടെ എളിയ കരങ്ങളെ ശക്തനും സർവ്വശക്തനുമായ ദൈവത്തിന്റെ ബലിഷ്ഠമായ തൃക്കരങ്ങ ളിലേക്ക് സമർപ്പിച്ച് സഞ്ചരിച്ചാൽ നമുക്ക് നമ്മുടെ വഴികളെപ്പറ്റി ആശ ങ്കപ്പെടേണ്ടതോ ഭയപ്പെടേണ്ടതോ ആയി വരികയില്ല എന്ന് ഉറപ്പായി വിശ്വസിക്കാം. ദൈവകരങ്ങളിൽ നമ്മെ ഭരമേല്പിച്ച് നമ്മുടെ യാത്ര തുടർ ന്നാൽ വഴികളിലെ വഴുക്കലിൽ നിന്നും തെന്നലിൽ നിന്നും നമ്മെ കാത്ത് പരിപാലിക്കുന്നത് സർവ്വശക്തനായ ദൈവത്തിന്റെ കരുണയും കൃപയും മാത്രമായിരിക്കും.

സങ്കീർത്തനക്കാരൻ പ്രാർത്ഥിക്കുന്നു “എന്റെ കാലടികളെ നിന്റെ വചനത്തിൽ സ്ഥിരപ്പെടുത്തണമേ” (സങ്കീ. 119:133). ദൈവ വചനം എന്ന് ശ്രവിക്കുന്ന മാത്രയിൽ നമ്മുടെ ശ്രദ്ധ സാധാരണഗതിയിൽ തിരിയു ന്നതും ശ്രദ്ധിക്കാനിമ്പപ്പെടുന്നതും വി. വേദപുസ്തകത്തിലെ ഏതെ ങ്കിലും വാക്യത്തിലായിരിക്കും. ദൈവവചനമെന്നാൽ ദൈവം തന്നെ യെന്ന തിരിച്ചറിവ് നമുക്കുണ്ടായിരിക്കണം. പരിശുദ്ധനായ യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷം ആരംഭിക്കുന്നത് “ആദിയിൽ വചനം ഉണ്ടാ യിരുന്നു. വചനം ദൈവത്തോടു കൂടിയായിരുന്നു. വചനം ദൈവമായി രുന്നു” എന്ന് പ്രസ്താവിച്ച് കൊണ്ടാണല്ലോ. അതുകൊണ്ടാണല്ലോ

ദൈവവചനത്തിന്റെ ജഡധാരണഫലമായാണ് യേശുതമ്പുരാൻ ഈ ലോകത്തിൽ അവതരിച്ചത് എന്ന് പറയുന്നത്. എന്റെ കാലടികളെ നിന്റെ വചനത്തിൽ സ്ഥിരപ്പെടുത്തണമേ എന്ന് സങ്കീർത്തനക്കാരൻ പ്രാർത്ഥിക്കുമ്പോൾ ദൈവമേ നിന്നിൽ എന്റെ കാലടികളെ സ്ഥിരപ്പെടുത്തണമേ എന്നാണ് അർത്ഥമാക്കുന്നത്. ക്രിസ്ത്യാനികളായ നമുക്ക് ഇത് കുറേക്കൂടി വ്യക്തമായ ധാരണയോടും വിശ്വാസത്തോടും പ്രാർത്ഥിക്കാനാവും അഥവാ പ്രാർത്ഥിക്കാൻ സാധിക്കേണ്ടതാണ്. വചനമായ ദൈവം തിരുഅവതാരം ചെയ്ത് തന്റെ തിരുരക്തം മറുവിലയായി നൽകി ഓരോ മനുഷ്യരെയും പാപവിമോചിതരാക്കി തന്നിൽ വസിപ്പാൻ അർഹതയും യോഗ്യതയുമുള്ളവരാക്കിയെന്നത് അനുഭവിച്ചറിഞ്ഞ് മനസ്സിലാക്കിയവരാണല്ലോ വിശ്വാസികളായ ഓരോ ക്രിസ്ത്യാനികളും. തന്റെ തിരുശരീരരക്തങ്ങൾ നമ്മെ തീറ്റുകയും കുടിപ്പിക്കുകയും ചെയ്ത് നമുക്ക് ദൈവത്തിൽ വസിപ്പാനും അതുതന്നെ താത്ക്കാലിക അനുഭവമല്ലാത്ത നിത്യതയുടെ അനുഭവത്തിന് നമ്മെ യോഗ്യരാക്കിയിരിക്കുന്ന ദൈവകൃപയെക്കാൾ വലിയ ഒരു സൗഭാഗ്യവും കൃപയും വേറെ എന്താണ് നമുക്ക് ലഭ്യമാകുക. ഈ സത്യം നാം ഓരോരുത്തരും നിത്യമായി അനുസ്മരിക്കേണ്ടതാണല്ലോ. നമ്മെ വീണ്ടെടുത്ത് രക്ഷിച്ച് തന്റേതാക്കിയ സത്യസ്നേഹമായ ദൈവം നമ്മുടെ കാലടികളെ സ്ഥിരപ്പെടുത്തട്ടെ. നമുക്ക് വിനയപൂർവ്വം നമ്മെത്തന്നെ തിരുഹിതത്തിനായി സമർപ്പിക്കാം.

നമ്മുടെ അനുദിന ജീവിതയാത്രയിൽ നമ്മുടെ ഓരോ ചുവടുവെയ്പും ദൈവഹിതം നിറവേറ്റുന്നതിനും തിരുഹിതപ്രകാരവുമായിരിക്കട്ടെ. 51-ാം സങ്കീർത്തനത്തിൽ പ്രാർത്ഥിക്കുന്നതുപോലെ "ദൈവമേ നിന്റെ കൃപയിൻപ്രകാരം എന്നോട് കരുണ ചെയ്യണമേ" എന്നായിരിക്കട്ടെ നമ്മുടെ നിത്യവും നിരന്തരവുമായ പ്രാർത്ഥന. നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ നമ്മോട് ആവശ്യപ്പെടുന്നത് ദൈവത്തെ സ്നേഹിക്കണമെന്നും സഹോദരനെ (മറ്റുള്ളവരെ) സ്നേഹിക്കണമെന്നും മാത്രമാണല്ലോ. കളങ്കമില്ലാത്തതും കാപട്യമില്ലാത്തതും നിഷ്കളങ്കവുമായ സ്വർഗ്ഗീയസ്നേഹം പകരപ്പെടേണ്ടത് തന്നെയാണല്ലോ. തണ്ടിന്മേലുള്ള വിളക്ക് കത്തിച്ചു വച്ച് കഴിഞ്ഞാൽ അതിന്റെ പ്രകാശം പരത്തപ്പെടുന്നത് വിളക്കിന്റെ ഹിതപ്രകാരമല്ലല്ലോ. എത്ര ദൂരംവരെ പ്രകാശം പരത്താമോ അത്രയും ദൂരവും നേരവും പ്രകാശം പരത്തുക എന്ന ഒരു കാര്യമേ വിളക്കിനെ സംബന്ധിച്ചുള്ളു എന്ന് പറഞ്ഞപ്രകാരം നാം ദൈവത്തെയും സഹജീവികളെയും സ്നേഹിക്കുക എന്ന് പറഞ്ഞാൽ അതിന് അതിർത്തിയോ സമയപരിധിയോ ഇല്ല എന്ന കാര്യം നാം വിസ്മരിക്കരുത്. ഇത് മാത്രമാണ് നിത്യമായിട്ടുള്ളത്. നിർവ്യാജവും കളങ്കരഹിതവുമായ ദൈവികസ്നേഹം പങ്കിടുക എന്നത് യാതൊരുതര

പരിമിതികളുമില്ലാതെയാണെന്നതാണ് അതിന്റെ മഹത്വവും ശ്രേഷ്ഠത യും. "സ്നേഹമാം നിന്നെ കണ്ടവൻ പിന്നെ സ്നേഹിക്കാതിരിക്കുമോ" എന്നൊക്കെ പാടി ശീലിച്ചവരുണ്ട്. അത് പ്രാവർത്തികമാക്കാനായിട്ടി ല്ലായെന്നതല്ലേ സത്യം. സത്യദൈവത്തെ സ്നേഹിക്കുകയും ആരാധി ക്കുകയും ചെയ്യുന്ന ഏതൊരാളും ദൈവകല്പന പാലിക്കുന്നതിൽ വിമു ഖത കാട്ടുകയില്ലായെന്നതല്ലേ സത്യം.

സദൃശവാക്യങ്ങൾ 4:12-ൽ ഇപ്രകാരം വായിക്കുന്നു, "നടക്കുമ്പോൾ നിന്റെ കാലിന് ഇളക്കം വരികയില്ല. ഓടുമ്പോൾ നീ ഇടറുകയുമില്ല." എത്ര മനോഹരമായ ഒരു വാഗ്ദാനവും ഉപദേശവുമാണിത്. സർവ്വശക്ത നായ ദൈവത്തിൽ ആശ്രയിച്ചും ശരണപ്പെട്ടും കഴിയുന്ന ഓരോ വിശ്വാ സിയുടെയും അനുഭവമാണല്ലോ ഇത്. സത്യത്തിൽ ഇത് സത്യദൈവ ത്തിന്റെ അരുളപ്പാട് അല്ലയോ? യശയ്യാവ് 43:12-ൽ നാം വായിക്കുന്ന ദൈവിക കല്പന ഇത് തന്നെയല്ലേ? "ഭയപ്പെടേണ്ട ഞാൻ നിന്നെ വീണ്ടെടുത്തിരിക്കുന്നു. ഞാൻ നിന്നെ പേർ ചൊല്ലി വിളിച്ചിരിക്കുന്നു. നീ എനിക്കുള്ളവൻ തന്നെ."

യിരമ്യാവ് 10:23-ൽ "യഹോവേ, മനുഷ്യന് തന്റെ വഴിയും നടക്കുന്ന വന് തന്റെ കാലടികളെ നേരേ ആക്കുന്നതും സ്വാധീനമല്ലായെന്ന് ഞാൻ അറിയുന്നു." യിരമ്യാ പ്രവാചകൻ ഓർമ്മിപ്പിക്കുന്നതും നാം ചിന്തിച്ച് വരുന്നതും ഒരേ കാര്യം തന്നെയത്രേ. മനുഷ്യന് തന്റെ വഴികളെ നിശ്ച യിക്കുവാനും തിരഞ്ഞെടുക്കുവാനുമുള്ള കെൽപ്പില്ലായ്മയും മനുഷ്യന്റെ കാലടികളെ നേരേയാക്കാനുള്ള ശക്തിയുടെയും കഴിവിന്റെയും അപ ര്യാപ്തതയുമാണല്ലോ പ്രവാചകൻ എടുത്തു കാട്ടുന്നത്. ദൈവകൃപയും കരുണയും എന്നപോലെതന്നെ ദൈവഹിതവും സുപ്രധാനമാണ്. ഇവ യൊക്കെ സായത്തമാക്കുന്ന ഒരാൾക്കേ തന്റെ വഴികളെ സുതാര്യത യോടെ തിരഞ്ഞെടുക്കുവാനും ഇഷ്ടാനുസരണം കാലടികളെ ഉറപ്പി ക്കുവാനും കഴിയുകയുള്ളുവെന്ന സത്യം നമ്മെ അനുസ്മരിപ്പിക്കുക യാണ് ചെയ്യുന്നത്. സത്യപ്രകാശമായ ദൈവമേ നിന്റെ പ്രകാശത്തെ പകർന്നുതന്ന് എന്റെ മുന്നോട്ടുള്ള ഗമനം സുഗമമാക്കി തരണമേ എന്ന് നമുക്ക് പ്രർത്ഥിക്കാം. മനുഷ്യനുള്ള കുറവുകൾ അറിഞ്ഞും ഏറ്റുപ റഞ്ഞും ദൈവസന്നിധിയിൽ വിനയപ്പെട്ടും കഴിഞ്ഞെങ്കിലേ ദൈവകൃപ സ്വന്തമാക്കുവാൻ കഴിയൂ. സ്വയത്തിൽ ആശ്രയിക്കാതെ ദൈവിക കരു ണയിലും കൃപയിലും ആശ്രയിപ്പാനും ശരണപ്പെടുവാനുമുള്ള ഒരു ആഹ്വാനമാണ് ഇവിടെ നമ്മൾ നേടിയെടുക്കേണ്ടത്. അഹങ്കാരവും ധാർഷ്ട്യവുമുള്ളവർ എങ്ങും എത്തുകയില്ലായെന്ന വ്യക്തമായ ധാര ണയും തിരിച്ചറിവുമാണ് നമ്മെ ഓരോരുത്തരെയും നയിക്കേണ്ടതും പിന്തുണക്കേണ്ടതും. "ഞാൻ കർത്താവിന്റെ ദാസി. നിന്റെ ഹിതപ്രകാരം

എനിക്ക് ഭവിക്കട്ടെ" എന്ന് പ്രാർത്ഥിച്ച നിഷ്കളങ്ക ബാലികയായിരുന്ന പ. ദൈവമാതാവിന്റെ പ്രാർത്ഥനാശൈലി നമ്മുടെയും മാതൃകയായിരിക്കട്ടെ. പ. ദൈവമാതാവിനെപ്പോലെ നമ്മുടെ അനുദിന ജീവിതങ്ങളിൽ നമുക്കും വിനയപ്പെടുവാനും സർവ്വശക്തനായ ദൈവത്തിന് വിധേയപ്പെടുവാനും, അനുസരണയും വിധേയത്വവുമുള്ളവരാകുവാനും നമുക്ക് ശ്രദ്ധിക്കാം.

റോമർക്കെഴുതിയ ലേഖനം 4:16–ലൂടെ പരിശുദ്ധനായ പൗലൂസ് ശ്ലീഹാ നമ്മോടു ആഹ്വാനം ചെയ്യുന്നു. "വിശ്വാസത്തിന്റെ ചുവടുകളെ വയ്ക്കുക" എന്ന്. ഇത്തരുണത്തിൽ ശ്രദ്ധിക്കേണ്ടത് എന്തായിരിക്കണം. നമ്മുടെ വിശ്വാസമെന്നതാണ്. രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാനിലുള്ള വിശ്വാസം. പ. സഭ വിശ്വാസപ്രമാണം ക്രോഡീകരിച്ച് പിതാക്കന്മാർ മുഖേന തലമുറതലമുറകളായി കൈമാറിത്തന്നിട്ടുള്ള സത്യവിശ്വാസപ്രമാണം നാം ആരാധനകളിലും പ്രാർത്ഥനകളിലും ഉറപ്പിച്ചും തറപ്പിച്ചും പ്രഖ്യാപിക്കുന്നു. എന്നാൽ അതിന്റെ അന്തസത്ത എന്തെന്ന് പലപ്പോഴും ചിന്തിക്കാറില്ലായെന്നതത്രെ സത്യം. നമ്മുടെ വിശ്വാസത്തിന്റെ പ്രമാണമായി നാം ഉരുവിടുവാൻ കടപ്പെട്ടിരിക്കുന്ന വിശ്വാസപ്രമാണത്തിൽ ത്രീയേകദൈവത്തിലുള്ള പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിങ്ങനെയുള്ള മൂന്ന് ക്നൂമ്മാകളെ പ്രത്യേകം പ്രത്യേകം ഓർക്കുകയും പ. ത്രിത്വത്തിലുള്ള വിശ്വാസം ആവർത്തിച്ച് പ്രഖ്യാപിക്കുകയും ചെയ്യുന്നു. അതുപോലെതന്നെ കർത്തൃശരീരമായ പ. സഭയിലും വാങ്ങിപ്പോയവരുടെ ഉയിർപ്പിലും വരുവാനിരിക്കുന്ന പുതിയ ലോകത്തിലെ പുതിയ ജീവനായി നോക്കിപ്പാർക്കുന്നുവെന്നാണല്ലോ വിശ്വാസപ്രമാണത്തിൽ ചാഞ്ചല്യമില്ലാതെ പ്രഖ്യാപിക്കുന്നത്.

പരിശുദ്ധനായ പൗലൂസ് ശ്ലീഹാ വിശ്വാസത്തിന് "ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവു"മെന്നൊരു വ്യാഖ്യാനം നൽകിയിരിക്കുന്നതായി എബ്രായ ലേഖനം 11:1–ൽ നാം വായിക്കുന്നു. എന്താണ് പരമമായി നാം ആശിക്കുന്നതും ആശിക്കേണ്ടതും? കർത്താവും ലോകരക്ഷകനും വീണ്ടെടുപ്പുകാരനുമായ ദൈവവുമായി പങ്കുവയ്ക്കുന്ന പരസ്പരവാസം. സ്വർഗ്ഗീയമായ അവസ്ഥകൾ അല്പം പോലും ആരുംതന്നെ കണ്ടിട്ടില്ലല്ലോ. ദൈവത്തിന്റെ വാഗ്ദാനമായ സ്വർഗ്ഗീയ അനുഭവങ്ങൾ ആരുംതന്നെ കണ്ടിട്ടില്ലാത്തതിനാൽ അവയാണ് കാണാത്ത കാര്യങ്ങൾ. കാണുന്ന കാര്യങ്ങളെപ്പറ്റിയുള്ള കേട്ടറിവ് അനുസരിച്ച് അന്ധമായി വിശ്വസിക്കുന്നതാണ് യഥാർത്ഥ വിശ്വാസം. നമ്മുടെ വിശ്വാസം ലോകപരമായ തെളിവുകളുടെ അടിസ്ഥാനത്തിലോ പിൻബലത്തിലോ ആയിരിക്കരുത് താനും. ഒരിക്കലും കണ്ടിട്ടില്ലാത്തതും ചെവികൊണ്ട് കേട്ടിട്ടില്ലാത്തതുമായ കാര്യങ്ങളാണ് സ്വർഗ്ഗീയ അനുഭവങ്ങൾ.

അവ അപ്രകാരമുണ്ടാവുമെന്ന പ്രത്യാശ തന്നെയാണ് യഥാർത്ഥ വിശ്വാസം. യേശുക്രിസ്തുവിലും അവന്റെ വീണ്ടെടുപ്പിലും രക്ഷയിലും ഉള്ള അചഞ്ചലമായ വിശ്വാസമാണ് യഥാർത്ഥ വിശ്വാസം. ഒരുവന്റെ വിശ്വാസം കറതീണ്ടാത്തതും, ആഴമേറിയതും, സ്വാർത്ഥതയില്ലാത്തതും, കഠിനതരവും ആയിരിക്കണം. ദൈവത്താൽ അസാദ്ധ്യമായതൊന്നുമില്ലായെന്നും മറ്റുമുള്ള വിശ്വാസങ്ങൾ സത്യവും അംഗീകാരമുള്ളതുമത്രെ.

നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാന്റെ തിരു അവതാരം പോലെതന്നെ പ്രാധാന്യവും പ്രാമുഖ്യവുമേറിയതാണ് നമ്മുടെ കർത്താവിന്റെ മാമ്മോദീസാ, പരസ്യശുശ്രൂഷ, കഷ്ടാനുഭവം, പീഡാനുഭവങ്ങൾ, ക്രൂശ് മരണം, ഉയിർത്തെഴുന്നേൽപ്പ്, സ്വർഗ്ഗാരോഹണം, കൂടാതെ രണ്ടാം വരവ് എന്നിങ്ങനെയുള്ള ഓരോ കാര്യവും. ഇതെല്ലാം തന്നെ മനുഷ്യരക്ഷയ്ക്ക് ആവശ്യമായിരുന്ന ഘടകങ്ങളും തുല്യപ്രാധാന്യങ്ങളുമാണെന്നാണ് പരിശുദ്ധ സഭ പഠിപ്പിക്കുന്നതും, വിശ്വസിക്കുന്നതും, പ്രമാണമായി കരുതി വരുന്നതും. നമ്മുടെ കർത്താവിന്റെ ഇഹലോകവാസത്തിലെ ഓരോ അനുഭവങ്ങളും തുല്യപ്രാധാന്യമുള്ള ഇവയല്ലാം ചേരുന്നതാണ് സത്യവിശ്വാസം. അല്ലാതെ തിരു അവതാരകാലത്ത് സംഭവിച്ച ഒരു കാര്യം (ഉദാഹരണത്തിന് ക്രൂശ് മരണം) മാത്രം മനുഷ്യരക്ഷയ്ക്ക് മതിയാവും എന്നല്ല പ. സഭ പഠിപ്പിക്കുന്നത്.

ഈ സത്യവിശ്വാസത്തിന്റെ ചുവടുകളെ വയ്ക്കുവാൻ പ. പൗലൂസ് ശ്ലീഹാ ആഹ്വാനം ചെയ്യുമ്പോൾ ഓരോ വിശ്വാസിയുടെയും ഓരോ കാൽവയ്പും സത്യവിശ്വാസം അനുസരിച്ചും അനുസ്മരിച്ചും ആദരിച്ചുമായിരിക്കണമെന്ന ചിന്തയും ഉദ്ദേശ്യവുമാണ് നിഴലിച്ച് കാണുന്നത്. 2 കൊരിന്ത്യർ 12:18–ൽ പ. പൗലൂസ് ശ്ലീഹാ ചോദിക്കുന്നു: "ഞങ്ങൾ നടന്നത് അതേ ആത്മാവിൽ അല്ലയോ? അതേ കാൽചുവടുകളിൽ അല്ലയോ?" പ. പൗലൂസ് ശ്ലീഹായുടെ മിഷനറി പ്രവർത്തനവേളകളിൽ രക്ഷകനായ യേശുതമ്പുരാന്റെ തിരുഹിതത്തിനും തിരുകല്പനകൾക്കും മതിയായ ഊന്നൽ നൽകി സത്യവിശ്വാസമാകുന്ന പാറമേൽ ഉറച്ച് നിന്നായിരുന്നുവെന്നതിനാലാണല്ലോ പ. പൗലൂസ് ശ്ലീഹായെ പ. പത്രോസ് ശ്ലീഹായോടൊപ്പം ശ്ലീഹന്മാരുടെ തലവന്മാരിൽ ഒരാളായി അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്നത്. നമ്മുടെ ആരാധനയിൽ അദ്ദേഹത്തെ അനുസ്മരിക്കുന്നത് ശ്ലീഹന്മാരിൽ തലവന്മാരായ ഉന്നതപ്പെട്ട മാർ പ. പത്രോസിനെയും മാർ പൗലൂസിനെയും എന്നാണല്ലോ. ഞാൻ നല്ല പോർ പൊരുതി. ഓട്ടം തികച്ചു. വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി കാത്തിരിക്കുന്നുവെന്ന് ഉറക്കെയും ധൈര്യമായും പ്രസ്താവിക്കുവാൻ പ. പൗലൂസ് ശ്ലീഹായെ പ്രേരിപ്പിച്ചതും,

പ്രലോഭിപ്പിച്ചതും അദ്ദേഹത്തിന്റെ ആഴമായ വിശ്വാസത്തോടെയുള്ള ജീവിതശൈലിയാകുന്നുവല്ലോ. തന്റെ ഓട്ടമെന്നത് കർത്താവായ യേശു ക്രിസ്തുവിന്റെ തിരുവഴികളിലൂടെയും ഉയരങ്ങളിലേക്ക് കരേറേണ്ടി വന്ന പ്പോൾ ഓരോ പടിയിലും കാൽപ്പാദം ഉറപ്പിച്ച് പ്രത്യാശയോടെ തിരുസ ന്നിധിയിൽ എത്തിച്ചേരുവാനും സംഗതിയാക്കിയത് സ്വയമായി രൂപപ്പെ ടുത്തിയ ആത്മികമായ ജീവിതശൈലി തന്നെയായിരുന്നുവല്ലോ കാര ണം.

പരിശുദ്ധനായ പത്രോസ് ശ്ലീഹാ തന്റെ ഒന്നാം ലേഖനം 2:21–ൽ “ക്രിസ്തുവും നിങ്ങൾക്കുവേണ്ടി കഷ്ടം അനുഭവിച്ചു. നിങ്ങൾ അവന്റെ കാൽചുവട് പിന്തുടരുവാൻ ഒരു മാതൃക വച്ചേച്ച് പോയിരിക്കുന്നു”വെന്ന് പറഞ്ഞിട്ട് ചോദിക്കുന്നു. ഞങ്ങൾക്ക് ഏൽപ്പിച്ച് കിട്ടിയതായ നീതിയുടെ വഴി ഇതായിരുന്നോ എന്ന്. ദൈവം ദാനം ചെയ്ത വഴികളും കാണിച്ചു തന്ന ചുവടുകളും ഏറെ തൃപ്തികരവും ആശ്വാസപ്രദവുമാണ്. ഒന്നാ മത് ദൈവം അദ്ദേഹത്തിന് എന്നപോലെതന്നെ മറ്റുള്ളവർക്കും കാണിച്ചുതരുന്നതും നയിക്കുന്നതുമായ വഴികൾ എല്ലാംതന്നെ നീതി യുള്ളതും വിശുദ്ധവുമാണ് എന്ന് സംശയലേശമെന്യേ പ്രസ്താവിച്ച തുപോലെ വരുവാനുള്ള ലോകത്ത് ഏവർക്കും സംഗതിയാകട്ടെ.

**ആരോഹണ ഗീതം**

വിശുദ്ധ നഗരമായ യറുശലേം പട്ടണം മലകളാൽ ചുറ്റപ്പെട്ടതാണല്ലോ. നമ്മുടെ കർത്താവിന്റെ തിരുഅവതാരത്തിന് നൂറുകണക്കിന് വർഷ ങ്ങൾക്കുമുമ്പ് മുതലേ ഉന്നതശീർഷികളായ പല മലകളെയും ദൈവ സാനിദ്ധ്യ സ്ഥാനങ്ങളായി കണക്കാക്കി യഹൂദജാതി തലമുറ തലമുറ കളായി ആദരിക്കുകയും അംഗീകരിക്കുകയും ചെയ്തുവന്നിരുന്നു. പഴ യനിയമ വിശ്വാസികൾ പല പ്രാവശ്യങ്ങളിലായി ദൈവസാന്നിദ്ധ്യമുള്ള മലമുകളിലേക്ക് തീർത്ഥയാത്രയെന്നവിധം നോമ്പും ഉപവാസവും പ്രത്യേക ഒരുക്കങ്ങളുമായി ആരോഹണം നടത്തിവന്നിരുന്നതായാണ് ചരിത്രം സാക്ഷിക്കുന്നത്. അപ്രകാരം മലമുകളിലേക്ക് ആരോഹണം ചെയ്യുവാൻ ഉപയോഗിച്ച പ്രാർത്ഥനകളെ സങ്കീർത്തനക്കാരൻ ആരോ ഹണഗീതങ്ങൾ എന്ന തലക്കെട്ടോടെയാണല്ലോ വി. വേദപുസ്തകത്തിൽ ചേർത്തിരിക്കുന്നത്. 120 മുതൽ 134 വരെയുള്ള സങ്കീർത്തനങ്ങളാണല്ലോ ആരോഹണഗീതങ്ങളായി അറിയപ്പെടുന്നത്.

താഴത്തെ നിലയിൽ നിന്നും മുകളിലുള്ള നിലയിലേക്കുള്ള പ്രയാ ണത്തിനാണല്ലോ ആരോഹണം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്. വി. വേദപുസ്തകത്തിൽ വിവിധ നിലകളെപ്പറ്റി പരാമർശിക്കുന്നുണ്ട്.

“സാമാന്യജനം ഒരു ശ്വാസവും ശ്രേഷ്ഠജനം ഒരു ഭോഷ്കുമത്രേ. തുലാസിന്റെ തട്ടിൽ അവർ പൊങ്ങിപ്പോകും. അവർ ആകപ്പാടെ ഒരു ശ്വാസത്തെക്കാൾ ലഘുവാകുന്നു”വെന്ന് സങ്കീർത്തനം 62:9–ൽ നാം വായിക്കുന്നു. ഇത് സാമാന്യജനത്തിന്റെ ഒന്നുമില്ലായ്മയെയും ഒന്നുമില്ലാത്ത അവസ്ഥയെയും കാണിക്കുന്നു. സാധാരണവ്യക്തിയുടെ നിസ്സഹായാവസ്ഥ. ഒരു മനുഷ്യന് ഉള്ളതൊക്കെ ദൈവകരുണ മാത്രമാണെന്ന് ഈ വേദവാക്യം അനുസ്മരിപ്പിക്കുന്നു. ശ്വാസം നിലച്ചാൽ പിന്നെ തീർന്നു. നിലയ്ക്കാത്തത് ദൈവകരുണകൊണ്ട് മാത്രമെന്ന് നമ്മെ ഓരോരുത്തരെയും ഓർപ്പിക്കുന്നു. ആത്മീയ ഉന്നതി ലക്ഷ്യമാക്കിയുള്ള ആരോഹണത്തിലെ പ്രഥമ പടിയാണ് ഓരോ വ്യക്തിയുടെയും ഒന്നുമില്ലാത്ത അവസ്ഥ. Nothing + God = everything. Everything - God = nothing. ഒന്നുമില്ലായ്മയും ദൈവവും ചേരുമ്പോൾ പരിപൂർണ്ണതയാകുന്നതുപോലെ തന്നെ പരിപൂർണ്ണതയിൽ നിന്നും ദൈവം മാറികഴിഞ്ഞാൽ ഒന്നുമില്ലായ്മയായിരിക്കും എന്നാണ് ഇവിടെ നമ്മെ ഓർപ്പിക്കുന്ന സത്യം. നമ്മുടെ ദയനീയമായ അവസ്ഥയിൽ ദൈവതിരുസാന്നിദ്ധ്യം ഉണ്ടാകുമ്പോൾ നാം അറിയാതെതന്നെ നമ്മിൽ സംഭവിക്കുന്ന അവർണ്ണനീയമായ വ്യതിയാനവും രൂപാന്തരവും എത്ര ശ്രേഷ്ഠമെന്ന് ചിന്തിക്കുവാനും മനസ്സിലാക്കുവാനും ഈ സങ്കീർത്തനവാക്യം സഹായകമാകുന്നു.

“മനുഷ്യരുടെയിടയിൽ എനിക്കുണ്ടായിരുന്ന നിന്ദ നീക്കുവാൻ കർത്താവ് എന്നെ കടാക്ഷിച്ചനാളിൽ ഇങ്ങനെ എനിക്ക് ചെയ്തിരിക്കുന്നുവെന്ന് പറഞ്ഞു.” വി. ലൂക്കോസിന്റെ സുവിശേഷം 1:25–ലാണ് ഇപ്രകാരം നാം വായിക്കുന്നത്. ‘ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരുമായിരുന്ന’ സഖറിയാ–എലിസബത്ത് ദമ്പതികളിൽ എലിസബത്തിന്റെ സാക്ഷ്യമാണല്ലോ ഇത്. ദൈവത്താൽ അസാദ്ധ്യമായത് ഒന്നുമില്ലായെന്നതിന്റെ പ്രത്യക്ഷ ഉദാഹരണമാണല്ലോ പടുവൃദ്ധയായി കഴിഞ്ഞിരുന്ന എലിസബത്തിന് ദൈവകൃപ ലഭിച്ചപ്പോൾ ലോകരക്ഷകന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകനെ ഗർഭം ധരിക്കുവാനുള്ള സൗഭാഗ്യം ലഭിച്ചത്. ഒന്നുമില്ലാത്ത അവസ്ഥയിൽ നിന്നുള്ള ആരോഹണം. മനുഷ്യസങ്കല്പത്തിനും ചിന്തയ്ക്കും അതീതമായ ഒരു അവസ്ഥയിലേക്കുള്ള ധൃതഗതിയിലുള്ള മാറ്റം എലിസബത്തിന് ആനന്ദവും സന്തോഷവും പകർന്നത് തന്റെയും ഭർത്താവിന്റെയും നിന്ദ നീങ്ങി, യശസ്സും സൽകീർത്തിയും വർദ്ധിച്ചുവെന്നതായിരുന്നുവല്ലോ. ദൈവകരുണയ്ക്കും കൃപയ്ക്കും എന്തെല്ലാം വ്യതിയാനങ്ങൾ ഉറപ്പാക്കുവാൻ സാധിക്കും. എലിസബത്തിന്റെ സ്വപ്നങ്ങൾക്ക് അതീതമായ ഒരു വ്യതിയാനവും അനുഭവവും ആയിരുന്നുവല്ലോ ദൈവകൃപാപ്രവാഹത്തിൽ ലഭ്യമായത്.

ദൈവിക കരുണയ്ക്കും കൃപയ്ക്കും വേണ്ടി ദീർഘനാളുകളായി പ്രത്യാശയോടെ കാത്തിരുന്ന എലിസബത്തിന്റെ പ്രാർത്ഥനകളും അപേക്ഷകളും കൈക്കൊണ്ട് അനുഗ്രഹിച്ച് ഉയർത്തിയ ദൈവകരുണ വിശ്വാസികളായ ഏവർക്കും എന്നുമെന്നും മാതൃകയും പ്രചോദനവുമായിരിക്കേണ്ടതാണ്. ആത്മീയ പുരോഗതിയിലേക്ക് ആരോഹണം ചെയ്യുവാനാഗ്രഹിക്കുന്ന ഓരോരുത്തരും ദൈവസന്നിധിയിൽ നീതിയുള്ളവരും ദൈവിക കല്പനകൾ പാലിക്കുന്നതിൽ ഉത്സാഹികളുമായിരിക്കേണമെന്ന് ഈ വേദഭാഗം അനുസ്മരിപ്പിക്കുന്നു. അങ്ങനെയുള്ളവരെ ആരോഹണത്തിൽ ദൈവശക്തി അതിവേഗം ഉയർത്തുമെന്നുള്ള പ്രത്യാശ പ്രദാനം ചെയ്യുകയും ചെയ്യുന്നു.

“നന്നായി ശുശ്രൂഷ ചെയ്തിട്ടുള്ളവർ തങ്ങൾക്ക് നല്ല നിലയും ക്രിസ്തുയേശുവിലുള്ള വിശ്വാസത്തിൽ വളരെ പ്രാഗത്ഭ്യവും സമ്പാദിക്കുന്നു.” തീമോത്തിയോസിന് എഴുതിയ ഒന്നാം ലേഖനം 3:13-ലാണ് ഇപ്രകാരം വായിക്കുന്നത്. ദൈവശുശ്രൂഷയിൽ ഉത്സാഹികളാകുന്നവർക്ക് ലഭ്യമാകുന്ന ഉന്നതാവസ്ഥയും പദവിയും അത്രേ ഇവിടെ പ്രതിപാദിക്കുന്നത്. ഓരോ ക്രിസ്ത്യാനിയും ദൈവികശുശ്രൂഷയുടെ പങ്കാളികളാണല്ലോ. ദൈവം നമ്മിൽ നിന്നും ആഗ്രഹിക്കുന്നതും പ്രതീക്ഷിക്കുന്നതും നാം ഓരോരുത്തരും ദൈവത്തിന്റെ സാക്ഷികൾ ആകണമെന്നാണല്ലോ. അപ്പോസ്തോലപ്രവൃത്തി 1:5-ൽ “നിങ്ങൾ ശക്തി പ്രാപിച്ചിട്ട് യറുശലേമിലും, യഹൂദ്യയിലും മാത്രമല്ലാ ഭൂലോകത്തിന്റെ അതിർത്തികളോളം എന്റെ സാക്ഷികൾ ആകുമെന്ന് ആദിമസഭാപിതാക്കന്മാരോട് നമ്മുടെ കർത്താവ് അരുളിചെയ്ത തിരുവചനം തന്നെയാണ് ഇക്കാര്യത്തിന് നമ്മുടെ വഴികാട്ടി. ദൈവശുശ്രൂഷയെന്നതുകൊണ്ട് അർത്ഥമാക്കുന്നത് 24 മണിക്കൂറും വൈദികശുശ്രൂഷ ചെയ്യുകയെന്നതല്ല. പ്രത്യുത നാം ആയിരിക്കുന്ന അവസ്ഥയിലും നിലയിലും ദൈവത്തെ സാക്ഷ്യപ്പെടുത്തുക എന്നത് മാത്രമാണ്. നമ്മുടെ ജീവിതത്തിൽ ദൈവസാന്നിധ്യം ഉണ്ടെങ്കിൽ നമ്മുടെ വാക്കും ചിന്തയും പ്രവർത്തിയും സാക്ഷ്യത്തിന്റേതാവും. നമ്മുടെ വാക്കുകളിലൂടെയും ചിന്തയിലൂടെയും പ്രവർത്തനങ്ങളിലൂടെയും മാത്രമേ ദൈവത്തെ സാക്ഷിപ്പാനാകൂ. ആരോഹണത്തിൽ നാം പടികൾ പടികളായി ഓരോന്നും പിന്നിടുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യമാണ് നമ്മുടെ മുന്നോട്ടുള്ള ആരോഹണത്തിൽ നിശ്ചയമായും നമുക്ക് സാക്ഷ്യം (witnessing) ഉണ്ടായിരിക്കണമെന്നുള്ളത്. സാക്ഷ്യം ആരെയും കാണിക്കാനോ ബോദ്ധ്യപ്പെടുത്താനോ ഉള്ള ഒരു ശ്രമമല്ല. പ്രത്യുത സാക്ഷ്യം നമ്മുടെ ചിന്തയിലും പ്രവർത്തിയിലും സംസാരത്തിലും അന്തർലീനമായിരിക്കണമെന്നു മാത്രം.

കർത്താവിന്റെ സഹോദരനായ യാക്കോബ്, നമ്മുടെ കർത്താവ് ശ്ലീഹ

ന്മാരായി തിരഞ്ഞെടുത്ത 12 പേരിൽ അംഗമല്ലെങ്കിൽപ്പോലും ശ്ലീഹാ സ്ഥാനം നൽകി ആദിമസഭ മുതൽ ഇന്നുവരെ 'യാക്കോബ് ശ്ലീഹാ'യെന്ന് വിളിച്ച് ബഹുമാനിച്ച് ആദരിച്ച് വരുന്നതുമായ പുണ്യവാനാൽ വിരചിത മായ ലേഖനം 1-ാം അദ്ധ്യായം 9-ാം വാക്യത്തിൽ എളിയവനായവനുള്ള ഉയർച്ചയെപ്പറ്റി പറയുന്നു. നമ്മുടെ ഇന്നത്തെ നിലപാടിൽ പണക്കാരനും സമ്പന്നനുമാണല്ലോ പ്രഥമസ്ഥാനം നാം നൽകിവരുന്നത്. ഈ ചിന്താ ഗതി നമ്മുടെ കർത്താവിന്റെയും ആദിമസഭയുടെയും ചിന്താഗതിക ൾക്കും പഠിപ്പിക്കലുകൾക്കും എതിരാണെന്നുള്ള കാര്യം നാം പലപ്പോഴും വിസ്മരിക്കുന്നു. വി. വേദപുസ്തകഭാഷയിൽ എളിയവൻ സാമ്പത്തിക മായി തളർന്നവനും, തകർന്നവനുമല്ലായെന്ന് നാം വേർതിരിച്ചറിയണം. ദൈവസന്നിധിയിൽ വിനയവും വിശുദ്ധിയും ആർദ്രതയും മാത്രമാണല്ലോ സമ്പത്തായി കണക്കാക്കപ്പെടുക. പണമില്ലാതെ എന്തെങ്കിലും സാധി ക്കുമോ? സഭയുടെ എല്ലാ പ്രവർത്തനങ്ങൾക്കും പണവും സമ്പത്തും ആവശ്യമല്ലെ? ഇക്കാര്യങ്ങൾക്ക് പണക്കാരും സമ്പന്നരും കൈ അയ യ്ക്കാതെ സാധിക്കുമോ എന്നൊക്കെ ചിലരെങ്കിലും ചോദിച്ചേക്കാം. സഭ യെന്നത് നമ്മുടെ കർത്താവിന്റെ തിരുശരീരമാണെന്നും പരിശുദ്ധ സഭ ദൈവത്തിന്റേതാണെന്നും മറക്കുമ്പോഴാണ് മുകളിൽ പറഞ്ഞ തരത്തി ലുള്ള ചിന്താഗതികളും ചോദ്യങ്ങളും ഉണ്ടാകുന്നത്. മനുഷ്യജാതി മുഴു വനെയും സൃഷ്ടിച്ച സർവ്വശക്തനായ ദൈവം ഓരോ മനുഷ്യനെയും ഓരോരോ അളവിൽ വസ്തുക്കളും ധനവും ഭരമേല്പിച്ചിരിക്കുന്നു. എന്ത് അളവിൽ കിട്ടിയാലും അതൊക്കെയും ദൈവതിരുനാമമഹത്വത്തിന് വേണ്ടിയും ദൈവതിരുഹിതപ്രകാരം വിനിയോഗിക്കപ്പെടേണ്ടതിനും ആണെന്നുള്ള സത്യം നാം ഒരിക്കലും വിസ്മരിക്കരുത്. സമ്പത്ത് വർദ്ധി ച്ചാൽ അതിൽ ആശ്രയിക്കരുത് എന്ന് തുടങ്ങിയ ഉപദേശങ്ങൾ കേട്ട് വളർന്നവരാണല്ലോ നാമൊക്കെയും. നമുക്ക് ലഭിച്ചിട്ടുള്ള അഥവാ, നമ്മെ ഭരമേല്പിച്ചിട്ടുള്ള താലന്തുകളെ വിശ്വസ്തതയോടെയും കരുതലോ ടെയും നാം കൈകാര്യം ചെയ്യേണ്ടതാണല്ലോ.

തന്റെ ആകെ സമ്പാദ്യമായ രണ്ട് വെള്ളിക്കാശ് ദൈവാലയത്തിൽ കാണിക്കയായി സമർപ്പിച്ച വിധവയുടെ സന്മനസ്സിനെ നമ്മുടെ കർത്താവ് പുകഴ്ത്തിയ കാര്യം നാം വിസ്മരിക്കരുത്. നമ്മുടെ സമർപ്പണങ്ങളുടെ വലിപ്പമല്ല പ്രത്യുത അതിന്റെ പിന്നിലുള്ള മനസ്സും ചിന്താഗതിയുമാണ് നമ്മുടെ ദൈവം കണക്കിലെടുക്കുന്നത് എന്ന് പറയാതെ വയ്യ. ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിനേക്കാൾ എളുപ്പം ഒട്ടകം സൂചി ക്കുഴയിലൂടെ കടക്കുന്നതായിരിക്കുമെന്ന് പറഞ്ഞതിൽ നാം സാധാരണ മനസ്സിലാക്കുന്നത് ഒന്നുകിൽ ധനവാന്മാർക്ക് സ്വർഗ്ഗരാജ്യ പ്രവേശനം നിഷിദ്ധമാണെന്നും അതുമല്ലെങ്കിൽ തികച്ചും അസാദ്ധ്യമായ ഒരു ഉദാ

ഹരണമാണ് നമ്മുടെ കർത്താവ് അരുളിചെയ്തതെന്നുമാണ്. എന്നാൽ സത്യം നാം വേർതിരിച്ചറിയേണ്ടിയിരിക്കുന്നു. ഒട്ടകത്തെ പ്രധാന യാത്രാ വാഹനമായി ഉപയോഗിച്ചിരുന്ന കാലത്ത് മദ്ധ്യപൂർവ്വദേശങ്ങളിൽ ഭവനത്തിലേക്ക് കയറുന്നതിന് വലിയ വാഹനങ്ങൾ ഉള്ളിൽ പ്രവേശിക്കുന്നതിനും നിർമ്മിച്ച് വന്നിരുന്ന ഗേറ്റുകളിൽ തന്നെ ഓരോ ചെറിയ വാതിലുകൾ നിർമ്മിച്ച് ഉപയോഗിച്ചിരുന്നു. സാധാരണഗതിയിൽ ഒട്ടകത്തെ മുറ്റത്തേക്കുപോലും പ്രവേശിപ്പിക്കേണ്ട കാര്യമില്ലാത്തപ്പോൾ ചെറിയ വാതിലുകൾ മാത്രം തുറന്ന് വ്യക്തികളായി അകത്ത് കടന്നെത്തുന്ന രീതിയായിരുന്നു നിലനിന്നിരുന്നത്. ഇത്തരം ചെറിയ വാതിലുകൾക്ക് സൂചിക്കുഴവാതിൽ എന്നാണ് പറഞ്ഞുവന്നിരുന്നത്. ഒട്ടകം എത്ര കുനിഞ്ഞാലും ശരീരം ഒതുക്കുവാൻ ശ്രമിച്ചാൽ പോലും സൂചിക്കുഴൽ വാതിലിലൂടെ കടക്കുക അസാദ്ധ്യമായിരുന്നു. ധനികനായാലും ദരിദ്രനായാലും തന്റെ കൈവശമുള്ളതിൽ 'നല്ലത്' ദൈവത്തിന് കാഴ്ചയായി സമർപ്പിക്കണമെന്നേയുള്ളു. അപ്രകാരം ചെയ്യുന്നവർക്ക് അവരവരുടെ പ്രവൃത്തി പോലെ പ്രതിഫലം ലഭിക്കുകയും ചെയ്യുമെന്നതിന് സംശയമൊന്നുമില്ല.

(JKP)

# സെന്റ് ജോൺ ക്ലിമാക്കസ്സിന്റെ വിശുദ്ധിയിലേക്കുള്ള ആരോഹണത്തിന്റെ ഗോവണിപടികൾ

(പ. ജോൺ ക്ലിമാക്കസ് എഴുതിയ ലോകപ്രശസ്തമായ വിശുദ്ധ ഗ്രന്ഥത്തിന്റെ ഒരു സ്വതന്ത്ര പരിഭാഷയാണ് ഇവിടെ ചേർത്തിരിക്കുന്നത്. ഗ്രന്ഥത്തിൽ പരിചയപ്പെടുത്തിയിട്ടുള്ള ഗോവണിയുടെ 30 പടികളിൽ ഓരോ പടിയെപ്പറ്റിയും ധാരാളമായി മൂലഗ്രന്ഥത്തിൽ പരാമർശിക്കുന്നുവെങ്കിലും കൂടുതലും ആശ്രമവാസികളെയും സന്യാസികളെയും ലക്ഷ്യമാക്കിയിട്ടുള്ളതാണ്. അവയൊക്കെയിൽ നിന്നും സാമാന്യ വിശ്വാസികൾക്കും അതായത് വൈദിക-അവൈദിക ഭേദമെന്യേ ഏവർക്കും തങ്ങളുടെ ആത്മീയ ജീവിത പുരോഗതിക്ക് സഹായകമാവുമെന്ന ഉത്തമ വിശ്വാസത്തിലും പ്രത്യാശയിലും അനുപേക്ഷണീയമായ കാര്യങ്ങൾ തിരഞ്ഞെടുത്താണ് തർജ്ജമ നിർവഹിച്ചിരിക്കുന്നത്. - ജോസ് കുര്യൻ പുളിയേരിൽ)

## 1-ാമത്തെ പടി

### 1. ലോകത്തെ പരിത്യജിക്കുക

നമ്മുടെ രാജാവും ദൈവവുമായവൻ പൂർണ്ണമായി നന്മയാകുന്നു. യുക്തിയും സ്വതന്ത്രബുദ്ധിയും ഉള്ളവരും ദൈവസൃഷ്ടിയായിട്ടുള്ളതുമായ മനുഷ്യവർഗ്ഗം നല്ലവരെന്നോ അനുസരണം കെട്ടവരെന്നോ ഉള്ള വ്യത്യാസം ഇല്ലാതെ എല്ലാവരും ദൈവകൃപ അവകാശിച്ച് കഴിയുന്നു. ദൈവം എല്ലാ സ്വതന്ത്ര ജീവികൾക്കും അവകാശപ്പെട്ടതാണ്. അവൻ എല്ലാവരുടെയും ജീവനും, രക്ഷയുമാകുന്നു (റോമർ 2:11). സൂര്യപ്രകാശവും പ്രകൃതിയിലെ ഓരോ വ്യതിയാനവും എല്ലാ സൃഷ്ടിക്കും ഒരുപോലെ ലഭ്യമാകുന്നതുപോലെയത്രേ ഇത്. നിരീശ്വരവാദികൾ നിത്യതയുള്ള ദൈവം ഇല്ലായെന്ന് പറയുന്നു. ദൈവനിയമത്തെ കൈകാര്യം ചെയ്യുന്ന നിയമമില്ലാത്തവൻ അവന്റെ പ്രാകൃത ഫാഷനിൽ കൈകാര്യം ചെയ്യുന്നു (റോമർ 1:18). ദൈവസ്നേഹിയായ വ്യക്തി ക്രിസ്തുവിനെ വാക്കിലും ചിന്തയിലും പ്രവൃത്തിയിലും അനുകരിക്കുകയും ദൈവസ്നേഹമില്ലാത്തവയെല്ലാം വർജ്ജിച്ച് കഴിയുകയും ചെയ്യുന്നു. അങ്ങനെയുള്ളവൻ പ. ത്രിത്വത്തിൽ സംശയലേശമെന്യേ ഉറച്ച് വിശ്വസിക്കുന്നു.

സന്യാസികൾ ഇഹലോകജീവിതവേളയിൽ തന്നെ മാലാഖമാർക്ക് സമന്മാരായിരിപ്പാൻ ഉത്സാഹിക്കുന്നു. സന്യാസികൾ സദാ തങ്ങളുടെ ശരീരങ്ങളും മനസ്സുകളും സുതാര്യമായിരിപ്പാൻ ഉത്സാഹിക്കുന്നു. അവർക്ക് മരണത്തെപ്പറ്റിയുള്ള ഓർമ്മ ധാരാളമായിട്ടുണ്ട്. ലോകത്തിൽ നിന്നുള്ള വേർപാട് പ്രകൃതിക്കതീതമായ ഒരു ഭാഗ്യാവസ്ഥയിലേക്ക് നയിക്കപ്പെടും എന്ന കാര്യത്തിൽ അവർക്ക് സംശയമില്ല. ലോകഇമ്പങ്ങളിൽ നിന്നും മോചനം നേടുന്നവർ ഒന്നുകിൽ വരുവാനുള്ള രാജ്യത്തിലേക്കുള്ള പ്രവേശനത്തിന്റെ മുന്നോടിയായിട്ടായിരിക്കാം. അല്ലെങ്കിൽ തങ്ങളുടെ പാപബഹുലതയിൽ നിന്ന് മോചനം നേടി ദൈവസ്നേഹത്തിൽ നിലനിൽപ്പാൻ വേണ്ടിയാവും. അനുതപിച്ച് ലോകഇമ്പങ്ങളോട് വിട പറയുന്ന വിശ്വാസി നിരന്തരമായി അനുതപിക്കുകയും ദൈവകരുണയ്ക്കായി മുട്ടിപ്പായി പ്രാർത്ഥിക്കുകയും ചെയ്യണം. അങ്ങനെയുള്ളവർ തങ്ങളുടെ ഹൃദയകവാടങ്ങൾ അടച്ചിരുന്നവൻ കല്ല് കർത്താവ് ഉരുട്ടി മാറ്റിയതായും ലാസറിനെ മരണത്തിൽ നിന്നും വിളിച്ചെഴുന്നേൽപ്പിച്ചതുപോലെ തങ്ങളെ നിത്യജീവനിലേക്ക് വിളിച്ച് ചേർത്തതായും അറിയുകയും വിശ്വസിക്കുകയും ചെയ്യണം. ഈജിപ്തിലെ ഫറവോയുടെ അടിമത്തത്തിൽ നിന്നും മോചനം ആഗ്രഹിക്കുന്ന ഏവരും മോശയെപ്പോലെ ഒരു മദ്ധ്യസ്ഥന്റെ സഹായം തേടണം. മദ്ധ്യസ്ഥന്റെ പ്രാർത്ഥനയാൽ പാപകടലിന്റെ മറുകര എത്താനാവും. ലോകഇമ്പങ്ങളോട് വിട പറയുന്ന ഒരു വിശ്വാസിക്ക് ജീവിത പന്ഥാവിൽ തുണയാകുന്ന മൂന്ന് ഘടകങ്ങളാണ്: ശുദ്ധഗതി, ഉപവാസം, ആത്മനിയന്ത്രണം എന്നിവ. ലോകത്തെ വെറുത്ത് ദൈവത്തിൽ ആശ്രയിക്കുന്നവർക്ക് കഷ്ടതകൾ ഉണ്ടാകുമെങ്കിലും ദൈവം അവർക്കായി നീതിയുള്ള കിരീടം കാത്തുസൂക്ഷിച്ചിരിക്കുന്നു. മരണം എപ്പോൾ എന്ന് അറിയാത്തതുകൊണ്ട് ജീവിതവേളകളിൽ പ്രത്യേകിച്ച് യൗവനകാലത്ത്  സ്ഥിരോത്സാഹികളായിരിക്കണം.

ഇതാകുന്നു ആദ്യപടി. ആദ്യപടിയിൽ കാൽ ഉറപ്പിച്ച് വച്ചവർ ആരും പിന്നെ പിന്തിരിയാതിരിക്കട്ടെ.

## 2-ാമത്തെ പടി

### ലൗകികതയിൽ നിന്നും വേർപെടുക

ദൈവത്തെ യഥാർത്ഥത്തിൽ സ്നേഹിക്കുകയും, വരുവാനിരിക്കുന്ന രാജ്യത്തെ കാംക്ഷിക്കുകയും തന്റെ പാപങ്ങളെപ്പറ്റി കുറ്റബോധമുള്ളവനായിരിക്കുകയും ചെയ്യുന്ന ഒരുവന് ഈ ലോകത്തിനെയോ ലോകത്തിലുള്ള സ്ഥാനമാന-സാമ്പത്തിക സ്ഥിതികളെയോ രക്തബന്ധങ്ങളെയോ വിസ്മരിക്കുവാനും അവയിൽ നിന്നും വേർപെടുവാനും ബുദ്ധിമുട്ട് ഉണ്ടാവുകയില്ല. സ്വന്ത ശരീരത്തെപ്പോലും വെറുക്കുവാൻ പറ്റുന്ന

ഒരുവൻ സ്വർഗ്ഗത്തിൽ ദൃഷ്ടിയും ശ്രദ്ധയും കേന്ദ്രീകരിക്കുകയും രക്ഷകനായ ക്രിസ്തുവിനെ പിൻപറ്റുവാൻ ജാഗ്രത പ്രകടിപ്പിക്കുകയും ചെയ്യും. ദൈവഹിതപ്രകാരം സകലവും ഉപേക്ഷിച്ച് ക്രിസ്തുവിനെ അനുകരിക്കുവാൻ തുടങ്ങിക്കഴിഞ്ഞ് ലോകസംബന്ധമായ കാര്യങ്ങളെപ്പറ്റി ചിന്തിക്കുകയോ ഭാരപ്പെടുകയോ ചെയ്യാൻ പാടില്ലാത്തതാണ്. സ്വർഗ്ഗരാജ്യത്തിന്റെ സിംഹാസനം ലക്ഷ്യമാക്കിക്കഴിഞ്ഞ് ഒരാളും പിൻതിരിയാൻ പാടില്ലാത്തതാണ്. സാത്താന്റെ പരീക്ഷണങ്ങൾ വിശ്വാസികളിന്മേൽ ഉണ്ടാകാവുന്നത് ഒന്നുകിൽ പിൻതിരിപ്പിക്കുകയോ അതുമല്ലെങ്കിൽ തെറ്റായ സഹതാപം പ്രകടിപ്പിക്കാനുള്ള അവസരം ഒരുക്കുകയോ ചെയ്യുന്നതിലുമായിരിക്കും. നിനക്ക് ഒരു കുറവുണ്ട് എന്ന് നമ്മുടെ കർത്താവ് ഒരു യുവസമ്പന്നനോട് പറഞ്ഞത് അനുസ്മരിക്കാം. യേശു തമ്പുരാനെ പിൻപറ്റുവാൻ ഒരുവൻ ആഗ്രഹിച്ചാൽ അവന് ലഭ്യമാകാവുന്ന മഹത്വവും ശ്രേഷ്ഠതയും തനിക്ക് ഈ ലോകത്തിൽ ഉണ്ടായിരുന്ന വസ്തുവകകളുടെ ആകെത്തുകയേക്കാൾ വലുതും ശ്രേഷ്ഠവുമാണെന്ന് മനസ്സിലാക്കാനും കൂടിയാണ് നമ്മുടെ കർത്താവ് നിനക്കുള്ള വസ്തുവകകൾ വിറ്റ് ദരിദ്രർക്ക് കൊടുക്കുവാൻ കല്പിച്ചത്. ലോകഇമ്പങ്ങളെ വെടിഞ്ഞ് ആത്മീയതയിൽ മാത്രം ശ്രദ്ധിച്ച് ജീവിച്ചുവരവേ അതിന്റേതായ തീക്ഷ്ണത നഷ്ടപ്പെടുത്തുന്നത് വളക്കൂറുള്ള മണ്ണിൽ വളരുന്ന ഫലവൃക്ഷങ്ങളെ മരുപ്രദേശങ്ങളിലേക്കു മാറ്റിനടുന്ന അനുഭവം പോലെയായിരിക്കും. ഒരു മനുഷ്യൻ ദൈവവഴി മാത്രമായി തിരഞ്ഞെടുത്താൽ അതുവരെ താൻ സ്നേഹിച്ചിരുന്ന സകലത്തിൽ നിന്നും പൂർണ്ണമോചനം നേടിയിട്ടില്ലെങ്കിൽ ദൈവികതയിലുള്ള വളർച്ചയിൽ വീഴ്ചകൾ ഉണ്ടാവും. ശാരീരികവും മാനസികവുമായ എല്ലാ കാര്യങ്ങളിൽ നിന്നും (ഉദാ. വിശപ്പും ദാഹവും നിയന്ത്രിക്കുന്നതുപോലെ തന്നെ കോപവും അഹങ്കാരവും അടക്കി ജീവിക്കണം) വിമുക്തി നേടിയെങ്കിലേ ദൈവരാജ്യത്തിലേക്കുള്ള യാത്ര അനുഗ്രഹമാവുകയുള്ളു. അശുദ്ധിയുടെ ലോകത്തിൽ നിന്നും സ്വയം വേർപിരിയുന്നവനു മാത്രമേ സ്വർഗ്ഗീയ മണിയറ അവകാശിക്കാനാവൂ. ലോകത്തെയും ലോകബന്ധങ്ങളെയും മാറ്റിനിർത്തി ദൈവവഴി നേടുന്നവരെ നിരന്തരമായി പൈശാചിക ശക്തികൾ ഓരോന്നും ഓർപ്പിച്ച് ബുദ്ധിമുട്ടിക്കുമ്പോൾ പ്രാർത്ഥനയിലൂടെ മാത്രമേ ദൈവികരായി നിലനിൽക്കാനാവൂ. ഒരുവൻ തനിക്കുള്ള ലോകബന്ധങ്ങളിൽ നിന്ന് മോചിതനെന്ന് അവകാശപ്പെട്ടാൽ തന്നെയും എന്തെങ്കിലും നഷ്ടബോധം വെച്ചു പുലർത്തുന്നവനായിരുന്നാൽ തന്റെ ലക്ഷ്യം തെറ്റുമെന്നതിന് തർക്കമില്ല. ലോകസുഖങ്ങളിൽ ആകൃഷ്ടരും, സുഖലോലുപതകളിൽ തത്പരരുമായ യുവാക്കൾ ദൈവഹിതത്തിന് വിധേയരാകുവാൻ ഇമ്പപ്പെട്ടാൽ തങ്ങളുടെ ജീവിതശൈലികളെ പാടേ ഉപേക്ഷിച്ച് പ്രാർത്ഥനയിലും ഉപവാസത്തിലും ജാഗരൂകരായി കഴിയട്ടെ. ആത്മീയ

സമുദ്രങ്ങളിൽ യാത്രചെയ്യുന്നവർക്ക് പ്രത്യാശിക്കാനുള്ള ഒരു തുറമുഖമാണെങ്കിലും, ഓരോരുത്തരെയും കടൽയാത്രയിലെ ക്ലേശങ്ങളെ അനുസ്മരിപ്പിക്കുക കൂടി ചെയ്യുന്നു.

ഇത് രണ്ടാം പടിയാണ്. ഓരോ വിശ്വാസിയുടെയും മുന്നോട്ടുള്ള ഗമനം ലക്ഷ്യസ്ഥാനത്തെ ലാക്കാക്കി തന്നെയാകട്ടെ. ലോത്തിന്റെ ഭാര്യയെപ്പോലെ പിൻതിരിഞ്ഞു നോക്കി സ്വയം ഉപ്പുതൂണാകാനിടയാകാതിരിക്കട്ടെ.

## 3-ാമത്തെ പടി

ആത്മീയ ജീവിതത്തിന്റെ ലക്ഷ്യസ്ഥാനത്തേക്ക് യാത്രചെയ്യാനൊരുങ്ങുന്ന ഓരോ വിശ്വാസിയും താൻ ജീവിച്ചുപോന്ന രാജ്യം വിട്ട് മറ്റൊരു രാജ്യത്തേക്ക് യാത്രയാകുന്ന ഒരാളെപ്പോലെ "പുറപ്പാടിന്" തയ്യാറാകുന്നുവെന്ന് പറയാം. അങ്ങനെയുള്ളവർ ദൈവത്തെ ആവോളം സ്നേഹിക്കുവാനും, ആയതിന് എന്ത് ത്യാഗവും ബുദ്ധിമുട്ടും സഹിക്കുവാനും തത്പരരും ധാരാളമായി ദീനദയാ കർമ്മങ്ങൾ നിറവേറ്റുവാൻ താൽപര്യമുള്ളവരും ആയിരിക്കണം. ദൈവത്തെ ആവോളം സ്നേഹിക്കുക എന്ന് പറഞ്ഞാൽ ഒരു തരത്തിൽ സ്വർഗ്ഗീയ അഗ്നിയിൽ എരിയുന്ന ഒരു അനുഭവത്തിന് തുല്യമായിരിക്കും. അങ്ങനെയുള്ളവർ കഷ്ടപ്പാടിന്റെയും എളിമയുടെയും ശൈലിയായിരിക്കണം സ്വീകരിക്കുക. നമ്മുടെ കർത്താവ് അരുളിചെയ്തതുപോലെ ഒരു പ്രവാചകനും സ്വന്ത നഗരത്തിൽ ആദരിക്കപ്പെടുന്നില്ലായെന്ന സത്യത്തിന്റെ വെളിച്ചത്തിൽ പുറപ്പാടിന് തയ്യാറാകുന്നവർ ആദരവ് പ്രതീക്ഷിക്കാത്തവരായിരിക്കണം. സ്വന്ത ജനങ്ങളിൽ നിന്നും അപരിചിതരിൽ നിന്നും അകലുന്ന ഒരുവൻ ഒരു അഭയാർത്ഥിയായ യാത്രക്കാരനെപ്പോലെയായിരിക്കണം. വിളി ഒരുവനിൽ ജ്വലിച്ച് നിൽക്കുമ്പോൾ തന്നെ പുറപ്പാടിന് തയ്യാറാകണം. ഓരോരുവനും അവനവന്റെ കണക്ക് ദൈവത്തിന് സമർപ്പിക്കേണ്ടതാണല്ലോ (റോമർ 14:12).

അകത്തു നിൽക്കാൻ ഉത്തമമെങ്കിലും അതിന്റെ മാതൃസ്ഥാനത്താണ് 'വേർപാട്.' നമ്മുടെ കർത്താവിനായി വേർപെട്ട് ജീവിക്കാൻ ഇച്ഛിക്കുന്നവൻ എല്ലാ ലോകഇമ്പങ്ങളെയും ആകർഷണങ്ങളെയും നിരാകരിക്കണം. നമ്മിലാർക്കെങ്കിലും ലോകത്തിൽ നിന്ന് വേർപെട്ടവനാകുവാൻ സാധിച്ചിട്ടുണ്ടോ? ഹവ്വായെ അവളുടെ ലോകത്തിൽ നിന്നും വേർപിരിച്ചു. എന്നാൽ ഒരു സത്യവിശ്വാസി സ്വഭവനത്തിൽ നിന്നും സ്വയം വേർപിരിയുന്നു. പാപത്തിന്റെ സാദ്ധ്യതയുള്ളിടങ്ങളിൽ നിന്നും, പ്ലേഗ്രോഗബാധിത കേന്ദ്രങ്ങളിൽനിന്നും ഓടിഒളിക്കുന്നതുപോലെ ഓടി രക്ഷപെ

ടുക. വ്യർത്ഥ ഉപദേശങ്ങളെ ശ്രദ്ധിക്കാതിരിക്കണം. ക്രിസ്തീയതയിൽ പ്രാവീണ്യം നേടുമ്പോൾ സ്വാഭാവികമായി നമ്മൾ പുറപ്പെട്ടുപോന്ന സ്ഥല ത്തേക്ക് പോകാനുള്ള ആഗ്രഹമുണ്ടാകാം. അങ്ങനെ വന്നാൽ തീർച്ച യായും ഗൗനിക്കരുത്. ലോത്തിന്റെ ഭാര്യയെ അനുകരിക്കാതെ ലോത്തിനെ തന്നെ അനുകരിക്കുക. മാതാപിതാക്കളെ ദുഃഖിപ്പിക്കേണ്ടി വന്നാലും ദൈവത്തെ ഒരിക്കലും ദുഃഖിപ്പിക്കരുത്. കർത്താവായ യേശു തമ്പുരാന്റെ പഠിപ്പിക്കലുകളെ ആശ്രയിപ്പാനിടയാകട്ടെ. കർത്താവ് അരു ളിചെയ്ത "എന്റെ പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നവരാണ് എന്റെ മാതാവും സഹോദരങ്ങളും" എന്ന വാചകം അനുസ്മരിക്കുക (മത്തായി 12:49). ദൈവത്തോടുള്ള അവാച്യമായ സ്നേഹം എല്ലാ സൃഷ്ടികളോ ടുമുള്ള സ്നേഹത്തിന്റെ ശോഭ കുറയ്ക്കുന്നു. ഒരു ദാസന് രണ്ട് യജമാ നന്മാരെ സ്നേഹിക്കാനാവില്ല എന്ന് അരുളിച്ചെയ്ത കർത്താവിനെ നാം മറക്കരുത്. മാതാപിതാക്കളുടെയോ സഹോദരങ്ങളുടെയോ കണ്ണുനീരോ, വാക്കുകളോ യഥാർത്ഥ വിശ്വാസികളെ സ്വാധീനിക്കാതിരിക്കട്ടെ. ദൈവ ഹിതത്തിന് വിധേയരാകുവാൻ തുനിയുന്നവർ സുഖസൗകര്യങ്ങളും മിത മായ സ്ഥാനങ്ങളും തിരഞ്ഞെടുക്കട്ടെ. വിശ്വാസികളുടെ പിതാവായ അബ്രഹാമിനെപ്പോലെ ദൈവതിരുവിഷ്ടത്തിനായി സ്വന്തക്കാരെയും ബന്ധുമിത്രാദികളെയും ഉപേക്ഷിച്ച് ഇറങ്ങി തിരിച്ചവർ വിരളമായിരിക്കും. മനുഷ്യരോ പൈശാചികശക്തികളോ നമ്മുടെ പുറപ്പാടിനെ പ്രകീർത്തി ച്ചാൽ ഉടൻ സ്വർഗ്ഗോന്നതങ്ങളിൽ നിന്നും ദൈവികശോഭയും പ്രൗഢിയും ഉപേക്ഷിച്ച് മനുഷ്യനായ രക്ഷകനെ ഓർക്കുകയും ധ്യാനിക്കുകയും ചെയ്യണം. നമ്മുടെ ഒരു കണ്ണുകൊണ്ട് ആകാശത്തും മറ്റെ കണ്ണുകൊണ്ട് ഭൂമിയിലും ശ്രദ്ധിപ്പാൻ സാധ്യമല്ലാത്തതുപോലെ എല്ലാ ആകർഷണ ങ്ങളിൽ നിന്നും സമ്പൂർണ്ണമായി നാം മോചിതരായിരിക്കണം. 1 കൊരി ന്ത്യർ 15:33-ലെ പരാമർശത്തെപ്പറ്റി തികച്ചും ബോധവാന്മാരായിരിക്കണം.

ദൈവവഴി സ്വീകരിച്ച നവാഗതർ പ്രത്യേകിച്ച് ശ്രദ്ധിക്കേണ്ട കാര്യ മാണ് മനസ്സിന്റെ വ്യാപാരവും പ്രവൃത്തിയുമായ സ്വപ്നങ്ങളുടെ അർത്ഥ ശൂന്യത. പൈശാചിക പരിശ്രമങ്ങൾ മുഖേന ലഭ്യമാകുന്ന സ്വപ്നങ്ങ ളിൽ ദൈവവഴി സ്വീകരിച്ചവരുടെ വഴി തെറ്റിക്കുവാൻ പര്യാപ്തമായ സ്വപ്നങ്ങൾ കടത്തിവിടാൻ ദുഷ്ടശക്തികൾക്ക് കഴിഞ്ഞേക്കും.

ഇതാകുന്നു മൂന്നാം പടി. പ. ത്രിത്വത്തിലെ അംഗസംഖ്യയുടെ തുല്യ മാണിത്. ഈ പടിയിൽ കയറുവാൻ സാധിക്കുന്നവർ ഇടത്തോട്ടും വല ത്തോട്ടും ശ്രദ്ധിക്കാതിരിക്കട്ടെ.

## 4-ാമത്തെ പടി

ഫലവൃക്ഷങ്ങളിലെ പൂക്കൾ കാലാന്തരത്തിൽ പഴങ്ങൾക്ക് വഴി മാറുന്നതുപോലെ ദൈവഴിക്കായി ഒരുങ്ങുന്നവർ മുന്നമേ അനുസരണത്തിനുടമകളായി രൂപാന്തരപ്പെടണം. അനുസരണമെന്നത് മനുഷ്യത്വത്തിന്റെ ഉയിർത്തെഴുന്നേൽപ്പാണ്. പരിപൂർണ്ണ അനുസരണമാണ് ഒരു വിശ്വാസിയുടെ ലോകഇമ്പങ്ങളോടും ജഡിക താൽപര്യങ്ങളോടുള്ള വിരക്തി പ്രകടിപ്പിക്കാനുള്ള മാർഗ്ഗം. അനുസരണം കൊണ്ട് അർത്ഥമാക്കുന്നത് ചോദ്യം ചെയ്യാനാവാത്ത ആഴമായ വിശ്വാസം, മരണത്തെപ്പറ്റിയുള്ള ഭീതിയിൽ നിന്നുമുള്ള മോചനം, എളിമയുള്ള ജീവിതശൈലി, ഏത് അവസരത്തിലും ദൈവത്തിന്റെ കരുതലും സംരക്ഷണയും ലഭ്യമാകുമെന്ന അടിയുറച്ച വിശ്വാസം എന്ന നിലകളിലാണ്. ദൈവവഴി തിരഞ്ഞെടുക്കുന്ന നീ ഓർമ്മിച്ചിരിക്കേണ്ട കാര്യങ്ങൾ താഴെപറയുന്നവയാണ്.

1. നീ നിന്റെ കഴുത്ത് ക്രിസ്തുവിന്റെ നുകം വഹിക്കുവാൻ സ്വമനസ്സാലെ കുനിച്ചിരിക്കുകയാണ്.

2. നീ ഒഴുക്കിനെതിരെ നീന്തുവാൻ തയ്യാറെടുത്തിരിക്കുകയാണ്.

3. പരസഹായം തേടാനോ കരുതാനോ ശ്രമിക്കാതെ ദൈവനടത്തിപ്പിൽ മാത്രം ശരണപ്പെട്ടാണ് നിന്റെ ഭാവിയാത്ര.

4. ഏകാന്തതയാണ് നിന്റെ കൂട്ടാളി. ജീവിതാന്ത്യംവരെ അനുസരണം മുറുകെപ്പറ്റാൻ നിനക്ക് കഴിയണം. അതിനായി പരിശ്രമിക്കുക.

വിനയമാർന്ന ലക്ഷ്യങ്ങളും രക്ഷയുടെ യഥാർത്ഥമായ ആഗ്രഹവും ഒരുമിക്കുമ്പോൾ നാം ക്രിസ്തുവിന്റെ നുകത്തിന് വിധേയപ്പെടാൻ തയ്യാറാവണം. തദവസരത്തിൽ തന്നെ നമ്മിലുള്ള അഹങ്കാരമോ മറ്റേതെങ്കിലും ദുഃസ്വഭാവങ്ങളോ നമ്മിൽ നിലനിൽക്കുന്നില്ലെന്ന് ഉറപ്പ് വരുത്തണം. നമ്മുടെ മുതിർന്നവരുടെ നന്മകളെയും സത്പ്രവൃത്തികളെയും അക്കമിട്ട് സൂക്ഷിപ്പാൻ നമുക്ക് കഴിയണം. പൈശാചികശക്തികൾ നമ്മുടെ മനസ്സിൽ അവർക്കെതിരായി വഞ്ചനയുടെയും ചതിയുടെയും വിത്ത് എറിയുമ്പോൾ അവയെ നിഷ്ക്കരുണം തട്ടിമാറ്റാൻ നാം രേഖപ്പെടുത്തുന്ന നല്ല ചിന്തകൾ സഹായിക്കുക തന്നെ ചെയ്യും. പൈശാചികശക്തി ഫണം ഉയർത്തുമ്പോൾ അതിനെ നിശ്ശബ്ദമാക്കുകയും പിന്നോട്ട് പായിക്കുകയും ചെയ്യണം. കർത്താവിനെ കാണുവാൻ ഇച്ഛിക്കുന്നവൻ വേദജ്ഞാനമെന്ന ആയുധം ഉയർത്തിയും, പ്രാർത്ഥന എന്ന മതിൽ തീർത്തും, നിർമ്മല കണ്ണുനീരെന്ന ജലത്തിൽ സ്നാനം നടത്തിയും, തികഞ്ഞ അനുസരണവും വിശ്വാസദാർഢ്യമുള്ളതുമായ കുമ്പസാരം നടത്തുകയും ചെയ്യട്ടെ. ദൈവത്തിനായി സ്വയം സമർപ്പിക്കുന്ന

വന്റെ സമർപ്പണം കളങ്കമുള്ളതായാൽപോലും, ന്യായവിധിയിൽ അകപ്പെടാതിരിപ്പാൻ ദൈവം അവനെ സഹായിക്കും. ആദ്യമേ തന്നെ നമ്മുടെ കുമ്പസാരത്തെ നിർമ്മലമായി സമർപ്പിക്കാം.

### അനുതപിച്ച ഒരു കൊള്ളക്കാരനെക്കുറിച്ച്

ഞാനൊരു സന്യാസാശ്രമത്തിൽ ദർശിക്കാനിടയായതായ ഒരു നല്ല ഇടയനായ ഒരു ജഡ്ജിയുടെ ന്യായവിധി സത്യത്തിൽ ഭയങ്കരമായിരുന്നു. കാപട്യക്കാരനായ യുവാവ് ആശ്രമാംഗമാകുവാൻ അപേക്ഷിച്ചപ്പോൾ ആശ്രമാധിപതി ഏഴ് ദിവസം വിശ്രമിക്കുവാൻ ഉപദേശിച്ചു. ഒരാഴ്ച കഴിഞ്ഞ് യുവാവിനോട് "താങ്കൾക്ക് ഇവിടുത്തെ സാഹചര്യത്തിൽ ജീവിക്കുവാൻ താൽപര്യമുണ്ടോ"യെന്ന് രഹസ്യമായി അന്വേഷിച്ചപ്പോൾ അയാൾ ലോകത്തിൽ ചെയ്തിട്ടുള്ള പാപങ്ങൾ മുഴുവനായും കുമ്പസാരമെന്ന നിലയിൽ പറഞ്ഞു. സത്യമായ ഒരു കുമ്പസാരം നടത്തിയ യുവാവിനോട് ഇപ്പറഞ്ഞ കാര്യങ്ങൾ എല്ലാ സഹോദരങ്ങളുടെയും കേൾക്കെ ഉറക്കെ പറയുവാൻ ആവശ്യപ്പെട്ടു. ഉടനെ അയാൾ സമ്മതിച്ചു. പ്രത്യേകിച്ച് അലക്സന്ത്രിയ പട്ടണ നടുവിൽ നിന്ന് പറയുവാൻ പോലും തയ്യാറാണെന്ന് പറഞ്ഞു.

അടുത്ത ഞായറാഴ്ച വി. കുർബ്ബാനമദ്ധ്യേ പ്രസ്തുത യുവാവിനെ ഇരുകരങ്ങളും പിന്നിലേക്ക് ബന്ധിച്ച് ദേഹത്ത് ചാരം പൂശി മൂന്നു നാലു പേർ വലിച്ചിഴച്ച് മുന്നിലേക്ക് കൊണ്ടുവന്നു. വി. ഏവൻഗേലിയോൻ വായന കഴിഞ്ഞപ്പോൾ ആശ്രമത്തിലെ സുപ്പീരിയർ പടിഞ്ഞാറേയ്ക്ക് നോക്കുമ്പോൾ ഒരു പിശാചിനെ കാണുകയും ദൈവാലയത്തിന്റെ ഉള്ളിലേക്ക് കയററുതെന്ന് ഉച്ചത്തിൽ വിലക്കുകയും ചെയ്തു. ആശ്രമാധിപതിയുടെ ഇടിമുഴക്കത്തിലുള്ള ശബ്ദം കേട്ട ഉടനെ യുവാവ് മുഖമടിച്ച് വീഴുകയും തറയിലെ പരവതാനി കണ്ണുനീർ കൊണ്ട് കുതിർക്കുകയും ചെയ്തു. തന്റെ പാപങ്ങൾ കേൾവിക്കാർക്ക് ഭീകരമായി തോന്നിയെങ്കിലും ഓരോന്നോരോന്നായി വിസ്തരിച്ചു. ഞാനും മഠാധിപതിയും തനിച്ചുള്ളപ്പോൾ ഇപ്രകാരമൊരു വിചാരണ നടത്താനുള്ള കാരണം അന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ബ്രദർ ജോൺ, ഞാൻ രണ്ടു കാരണങ്ങൾ കൊണ്ടാണ് ഇപ്രകാരം ചെയ്തത്. ഒന്ന് യുവാവിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടുവെന്ന് അവന് തന്നെ ബോദ്ധ്യം വരണമായിരുന്നു (സത്യത്തിൽ പാപമോചന ശേഷമാണ് അവൻ എണീറ്റതു തന്നെ). ഒരു മാലാഖ തത്സമയം ഒരു ബുക്കിൽ നിന്നും ഓരോരോ പാപങ്ങൾ വെട്ടി മാറ്റുന്നത് പള്ളിക്കുള്ളിലിരുന്നവർ ദർശിക്കുകയുണ്ടായി. രണ്ടാമത് ആശ്രമാംഗങ്ങളായി കഴിഞ്ഞിരുന്നവരിൽ പാപം ഏറ്റുപറഞ്ഞ് പാപമോചനം നേടിയിട്ടില്ലാത്തവർക്ക് അങ്ങനെ ഒരു അവസരം ഒരുക്കുവാൻ പ്രേരണ നൽകുവാനും ആയിരുന്നു.

## ഇസിഡോറിനെ സംബന്ധിച്ച്

മജിസ്ട്രേറ്റിന്റെ ജോലി ചെയ്തുവന്നിരുന്ന 'ഇസിഡോർ' എന്ന് പേരായ ഒരു മാന്യ വ്യക്തി ലോകത്തെ ഉപേക്ഷിച്ച് ആശ്രമാംഗമായി. താമസംവിനാ അദ്ദേഹമൊരു മുൻകോപിയും, ക്രൂരനും, കർക്കശസ്വഭാവിയും, ചഞ്ചലഹൃദയനുമായി ആശ്രമാധിപതി തിരിച്ചറിഞ്ഞു. "താങ്കൾ ദൈവിക നുകം അണിയുവാൻ താൽപര്യപ്പെടുന്നുവെങ്കിൽ മുന്നമേ അനുസരണം പഠിക്കണമെന്ന് നിർദ്ദേശിക്കുന്നു"വെന്ന് മഠാധിപതി പറഞ്ഞു. ഇസിഡോർ തന്റെ വിധേയത്വം പ്രഖ്യാപിച്ചു. പ്രധാന കവാടത്തിൽ ചെന്ന് നിന്ന് അകത്തേക്ക് വരുന്നവരുടെയും പുറത്തേക്ക് പോകുന്നവരുടെയും മുന്നിൽ മുട്ടുകുത്തി "പിതാവേ എനിക്കുവേണ്ടി പ്രാർത്ഥിക്കണമേ" എന്ന് അപേക്ഷിക്കുവാൻ ഉപദേശിച്ചു. ഏഴ് വർഷം കൊണ്ടാണ് ഇസിഡോർ നല്ല വിനയവും കരുണയും സ്വായത്തമാക്കിയത്. അധികം വൈകാതെ തന്നെ ഇസിഡോർ ദൈവസന്നിധിയിലേക്ക് നിത്യമായി വിളിച്ച് ചേർക്കപ്പെട്ടു.

## ലോറൻസിനെ സംബന്ധിച്ച്

വാർദ്ധക്യത്തിലും ദൈവകൃപയുടെ ഒഴുക്ക് കാണാൻ താൽപര്യമുണ്ടോ എന്ന് എന്നോട് പ. പിതാവ് ചോദിച്ചപ്പോൾ അത് കണ്ടറിയാൻ ഞാൻ തിടുക്കം കൂട്ടി. ആശ്രമത്തിൽ 48 നീണ്ട വർഷങ്ങൾ ചിലവഴിച്ച വ്യക്തിയും ഒരു സീനിയർ വൈദികനുമായിരുന്ന ലോറൻസിനെ ഞങ്ങളുടെ അടുത്തേക്ക് അദ്ദേഹം വിളിച്ചുവരുത്തി. ഉടനെ ഫാ. ലോറൻസ് അധിപതി മുമ്പാകെ കുമ്പിട്ട് അനുഗ്രഹങ്ങൾ തേടി. 80 വയസ്സുള്ള അദ്ദേഹം രണ്ട് മണിക്കൂറുകൾ നിശ്ചലനായി നിന്ന് കഴിഞ്ഞപ്പോൾ ഇസിഡോറിന്റെ അടുത്തുചെന്ന് 39-ാം മസുമൂറാ ചൊല്ലുവാൻ ഉള്ള കല്പന കൈമാറി. പിന്നീട് ഫാ. ലോറൻസിനോട് സംസാരിച്ചപ്പോൾ അദ്ദേഹം വ്യക്തമാക്കിയത് ഇപ്രകാരമാണ്. ഒന്ന് രണ്ട് മണിക്കൂറുകൾ പ. പിതാവിന്റെ സന്നിധിയിൽ ചിലവഴിച്ചപ്പോൾ എനിക്ക് തോന്നിയത് ദൈവിക സിംഹാസനത്തിന് മുമ്പിൽ നിൽക്കുന്ന പ്രതീതിയായിരുന്നു.

## ഒരു ബർസാറിനെ സംബന്ധിച്ച്

ആശ്രമത്തിലെ ധനകാര്യങ്ങൾ കൈകാര്യം ചെയ്തിരുന്ന വ്യക്തിയും പ. പിതാവിനെപ്പോലെ തന്നെ വിശുദ്ധിയും ശിക്ഷണബോധവും ഉള്ള ആളായിരുന്നു. എന്നാൽ ഒരിക്കൽ ദൈവാലയത്തിൽ വച്ച് പ. പിതാവ് ബർസാറിനോട് ദേഷ്യപ്പെടുന്നതുപോലെ പെരുമാറി. ഞാനും പ. പിതാവും തനിച്ചിരിക്കുമ്പോൾ ഞാൻ ബർസാറിന്റെ വിഷയം പുറത്തെടുത്തു. അദ്ദേഹം പറഞ്ഞത്: "ഫാ. ജോൺ, എനിക്കും അറിയാം ബർസാർ

ഒരു ശുദ്ധനാണെന്ന്. എന്നാൽ ഇടയ്ക്കിടെ പരീക്ഷണങ്ങൾ നേരിടേണ്ടി വന്നില്ലെങ്കിൽ പൂർണ്ണത പ്രാപിപ്പാൻ വൈകും" എന്നായിരുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ കർത്താവിനോട് ബന്ധപ്പെട്ട ഒരു ആത്മാവും ഒരു കാരണവശാലും ജീവൻതന്നെ വെടിയേണ്ടി വന്നാലും ദൈവിക ബന്ധത്തിൽ നിന്നും അകലുകയില്ല എന്നായിരുന്നു.

## അബ്ബാ സൈറസിനെ സംബന്ധിച്ച്

കേവലം മൺപാത്രങ്ങളായ ചില ആശ്രമവാസികളുടെ പ്രത്യേകിച്ച് നവാഗതരുടെ വിശ്വാസവും പ്രത്യാശയും അതിഭയങ്കരമാണ്. അവർക്ക് മേലധികാരികളിൽ നിന്നും ശിക്ഷയോ പരിഹാസമോ സഹിക്കേണ്ടി വന്നാലും അതൊക്കെയും നിസ്സാരമായി കരുതിയിരുന്നവരാണ് മിക്ക വരും. 15 വർഷം ആശ്രമത്തിൽ ചിലവഴിച്ച അബ്ബാ സൈറസിനെ ഞാൻ പരിചയപ്പെട്ടു. ഒരു സംസാരപ്രിയനായിരുന്നു താനെന്ന കാരണത്താൽ പലപ്പോഴും മുതിർന്നവരുടെ ശിക്ഷയും കുറ്റപ്പെടുത്തലും അനുഭവിച്ച വ്യക്തിയായിരുന്നു അബ്ബാ സൈറസ്. അദ്ദേഹത്തോട് ഞാനൊരിക്കൽ വിശദീകരണം തേടി; അത്താഴം കഴിക്കാതെ കിടന്നുറങ്ങുന്നതു മുത ലുള്ള കാര്യങ്ങളെപ്പറ്റി. അദ്ദേഹം പറഞ്ഞു: "പിതാവേ, എന്നെ ശിക്ഷി ക്കുന്നവരും ശകാരിക്കുന്നവരും എന്റെ വിശുദ്ധീകരണത്തിനുവേണ്ടി ചെയ്യുന്നതാണെന്ന് ഞാൻ വിശ്വസിക്കുന്നു. അവരുടെ നടപടികൾ ഒന്നും തന്നെ പ്രതികാരപരമല്ലായെന്ന് എനിക്ക് ബോദ്ധ്യമുണ്ട്." അദ്ദേഹം അന്ത്യശ്വാസം വലിക്കുംമുമ്പ് ഇപ്രകാരം പറഞ്ഞു: "എനിക്ക് ദൈവ ത്തോടും നിങ്ങൾ ഏവരോടും വാക്കുകൾക്കതീതമായ നന്ദിയും സ്നേഹവും ആദരവും ഉണ്ട്."

ആശ്രമത്തിലെ ശെമ്മാശന്മാരിൽ പ്രധാനിയായിരുന്ന മാസിഡോണി യസിനെപ്പറ്റി പരാമർശിച്ചില്ലെങ്കിൽ വലിയ കൃത്യവിലോപമാകും. ഒരു ദനഹാപെരുന്നാളിന്റെ രണ്ടു ദിവസം മുമ്പ് എന്തോ സ്വകാര്യ ആവശ്യ ത്തിനായി അലക്സന്ത്രിയാ പട്ടണത്തിൽ പോയി ധൃതഗതിയിൽ മട ങ്ങാനുള്ള അനുവാദത്തിനായി അദ്ദേഹം പ. പിതാവിനെ സമീപിച്ചു. പെരുന്നാളിന് മുമ്പുള്ള ഒരുക്കങ്ങളെപ്പറ്റി അദ്ദേഹം ബോധവാനായിരുന്നു. എന്നാൽ അദ്ദേഹത്തിന് പെരുന്നാളിൽ സംബന്ധിക്കത്തക്കവിധം തിരി ച്ചെത്താനായില്ല. പൈശാചിക പ്രേരണയായി ഇതിനെ കരുതി. തന്മൂലം പ. പിതാവ് അദ്ദേഹത്തെ പ്രധാന ശെമ്മാശ് സ്ഥാനത്തുനിന്നും താഴ്ത്തി സാധാരണ നവാഗതന്റെ സ്ഥാനത്താക്കി. അദ്ദേഹം പ. പിതാവിന്റെ ശിക്ഷ ക്ഷമയോടെ ഏറ്റുവാങ്ങി. 40 ദിവസത്തെ ശിക്ഷയ്ക്ക് ശേഷം പ. പിതാവ് അദ്ദേഹത്തിന്റെ പൂർവ്വസ്ഥാനം തിരിച്ച് നൽകി.

## മറ്റൊരു ബ്രദറിനെ സംബന്ധിച്ച്

മറ്റൊരു ബ്രദർ എന്നോട് പറഞ്ഞു: “ആദ്യകാലത്ത് ഞാൻ ആശ്രമത്തിലെ കന്നുകാലികളുടെ പരിരക്ഷകനായിരുന്നു. തത്സമയം എനിക്ക് പറ്റിയ ഒരു തെറ്റ് ഭയാശങ്ക കൂടാതെ പ. പിതാവിനെ ബോദ്ധ്യപ്പെടുത്തിയപ്പോൾ അദ്ദേഹം പറഞ്ഞു. “മകനേ വിഷമിക്കേണ്ടാ. തെറ്റിനെപ്പറ്റി ഭാരപ്പെടേണ്ട. കൂടുതൽ ദൈവഭക്തിയിൽ ജീവിച്ചാൽ മാത്രം മതി” എന്ന്.

## വിശുദ്ധ മെനാസിനെ സംബന്ധിച്ച്

കഴിഞ്ഞ 49 വർഷങ്ങൾ ആശ്രമത്തിൽ വിവിധ സ്ഥാനങ്ങളിൽ പ്രവർത്തിച്ച മെനാസിനെ പരിചയപ്പെട്ടു. അദ്ദേഹം മരിച്ച് അടക്കപ്പെട്ടതിന്റെ മൂന്നാം ദിവസത്തെ പ്രാർത്ഥനകൾക്ക് ശേഷം കബർമുറി നിറയെ വീശുന്ന സുഗന്ധം ഉണ്ടായി. പ. പിതാവിന്റെ കല്പനപ്രകാരം വിശുദ്ധ മെനാസിന്റെ ശവപ്പെട്ടി തുറന്നപ്പോൾ വിശുദ്ധന്റെ ഇരുകാലുകളിൽ നിന്നും വിശുദ്ധിയുടെ പ്രതീകമായ മൂര് ഒഴുകുന്നതു കണ്ട് പ. പിതാവ് ഇപ്രകാരം പറഞ്ഞു: “നോക്കൂ, ഈ വിശുദ്ധന്റെ കഠിനാദ്ധ്വാനത്തിന്റെ വിയർപ്പുകണങ്ങൾ മൂരിന്റെ അനുസ്യൂതമായ പുറപ്പെടലിന് വഴിയൊരുക്കിയിരിക്കുന്നു.

ഒരിക്കൽ ഞാൻ ആശ്രമത്തിലെ മുതിർന്നവരുമായി നിശബ്ദതയെപ്പറ്റി സംസാരിച്ചു. അവരൊക്കെ പറഞ്ഞത് “എന്നെ ശക്തനാക്കുന്നവനായ യേശുക്രിസ്തു മുഖാന്തിരം ഞാൻ സകലത്തിനും മതിയായവനാകുന്നു’ എന്ന് പ. പൗലൂസ് ശ്ലീഹാ (ഫിലിപ്പിയർ 4:13) പറഞ്ഞിരിക്കുന്നപ്രകാരം ക്രിസ്തുവിനെ ഉള്ളിൽ വഹിക്കുന്നവന് കിട്ടുന്ന ഒരു നൽവരമാണ് നിശബ്ദതയിൽ ക്രിസ്തുശബ്ദത്തിനായി കാതോർക്കുക എന്നത്. മനസ്സിന്റെ വാതിലുകൾക്ക് കാവൽക്കാരെ ആക്കുന്നവർക്ക് ലഭ്യമാകുന്ന ഒരു കൃപയാണിതെന്നാണ് അവരുടെയൊക്കെയും അഭിപ്രായം. വിശുദ്ധന്മാരുടെ നന്മകളെ ആദരിക്കുന്നത് നല്ലതാണ്. അവ അനുകരിച്ചാൽ രക്ഷ പ്രാപിക്കാം. എന്നാൽ അവരുടെ വ്യക്തിജീവിതത്തെ അനുകരിക്കാൻ ശ്രമിച്ചാൽ പരാജയമായിരിക്കും ഫലം. തെറ്റിപ്പോയ ഒരു സഹോദരന്റെ മടങ്ങിവരവിൽ സന്തോഷിക്കുകയും, അഥവാ വഴിതെറ്റിൽ നിന്നും തിരിച്ച് വരുന്നില്ലെങ്കിൽ പ്രസ്തുത സഹോദരനെ ഓർത്ത് കണ്ണുനീർ വാർക്കുകയും ചെയ്യുന്നവൻ യഥാർത്ഥ സ്നേഹത്തിന്റെ വക്താവാകുന്നു.

## ആദ്യ കുരുക്ക്

പൈശാചികശക്തികളുടെ ആക്രമണം സാധാരണഗതിയിൽ അനുസ

രണമുള്ളവരുടെയിടയിലാണ് ശക്തമായി കാണപ്പെടുക. വിശ്വാസികളെ കഠിനഹൃദയന്മാരാക്കുവാനും സാധാരണ സ്വസ്തതയില്ലായ്മയിലേക്ക് വഴുതിവീഴുവാനും തക്കവിധമായിരിക്കും അവരുടെ ദുഷ്ടപ്രവൃത്തികൾ. അനുസരണംകൊണ്ട് ഒന്നും നേടാൻ കഴിഞ്ഞില്ലല്ലോ എന്ന ചിന്തയ്ക്ക് വിധേയരാക്കാനായിരിക്കും സാത്താനും സൈന്യങ്ങളും പരിശ്രമിക്കുക.

**രണ്ടാമത്തെ കുരുക്ക്**

വിശ്വാസികളിൽ ഒരു നല്ല പങ്ക് മാതാപിതാക്കളുടെ നല്ല പ്രേരണയാൽ നല്ല വശങ്ങൾ സ്വീകരിച്ച് പാലിച്ചുപോരുന്നവരുണ്ട്. അവർ അനുസരണത്തിൽ അദ്വിതീയരായിരിക്കും. അങ്ങനെയുള്ളവരിൽ പിശാച് ദുഷിച്ച ചിന്താഗതികൾ വിതച്ച് അവരെ ഏകാന്തധ്യാനത്തിന് യോഗ്യരാണെന്ന ബോദ്ധ്യം ഉദിപ്പിക്കുന്നു. അഥവാ ധ്യാനമാരംഭിച്ചാൽ അവർക്ക് എന്തും തിരഞ്ഞെടുക്കുവാൻ അനുവാദമുള്ളവരാണെന്ന തെറ്റായ ധാരണ അടിച്ചേൽപ്പിക്കുന്നു. അങ്ങനെ ചതിക്കപ്പെട്ടു കഴിഞ്ഞാൽ അവരുടെ വീഴ്ച ഏറ്റവും പരിതാപകരമായിരിക്കും. പാപബോധമുള്ളപ്പോൾ താമസംവിനാ കുമ്പസാരിക്കുക. പൈശാചിക ശക്തികൾ കുമ്പസാരത്തെ നിസ്സാരമാക്കുവാനും ചിലപ്പോൾ കുമ്പസാരത്തിൽ നിന്ന് പിൻതിരിപ്പിക്കാനും ശ്രമിക്കും. കുമ്പസാരിക്കുമ്പോൾ യേശുതമ്പുരാന്റെ തൃപ്പാദങ്ങളാണെന്ന ധാരണയിൽ കുമ്പസാര പിതാവിന്റെ പാദങ്ങളെ കണ്ണുനീർ കൊണ്ട് നനക്കുക, തെറ്റുകളും പാപങ്ങളും സ്വഭാവമായിരുന്നെങ്കിൽ അവയ്ക്ക് പകരമായി നന്മകളെ സ്ഥാപിക്കുക. മുന്നമേ തന്നെ പരിപൂർണ്ണ സമർപ്പണത്തിന് വിധേയനാകുകയാണെങ്കിൽ, അത് മതി. തന്മൂലം ആന്തരിക സമാധാനം വേഗം കൈവശമാക്കാനാവും. കുമ്പസാരത്തിന് ശേഷവും പൈശാചിക ആക്രമണം ഉണ്ടാകാം. അപ്പോൾ വഞ്ചനയ്ക്ക് പകരമായി നല്ല ചിന്തകളെ താലോലിക്കുക, നമ്മൾ ഓരോരുത്തരുടെയും മനസ്സാക്ഷി തന്നെ നമ്മുടെ ഭാവം വ്യക്തമാക്കുന്ന നിലക്കണ്ണാടികളായിരിക്കട്ടെ. അനുസരണത്തിൽ കഴിയുന്നവരെയാണ് പിശാച് ആക്രമിക്കുക. എന്നാൽ ഒരു പിതാവിന്റെയോ, ഒരു സമൂഹത്തിന്റെയോ ശിക്ഷണത്തിൽ കഴിയുന്നവർ തമ്മിൽ വ്യത്യാസമുണ്ടാവാം. നമ്മൾ തന്നെ നമ്മുടെ കാവൽക്കാരായിരിക്കട്ടെ. നിശബ്ദത പാലിക്കാനാവുമെങ്കിൽ അവൻ ജ്ഞാനത്തിന്റെ പുത്രനായിത്തീരും. മറ്റുള്ളവരുടെ മുന്നിൽ സ്വയനീതീകരണത്തിന് ശ്രമിക്കരുത്. ഓരോരുത്തരുടെയും മനസ്സിൽ മാത്രമായി അല്പംപോലും ബാഹ്യപ്രകടനമില്ലാതെ നീതീകരണത്തിന്റെ അനുഭവത്തിനായി വാഞ്ചിപ്പിൻ. ഒരു ആശ്രമം എന്നത് ലോകത്തിലെ സ്വർഗ്ഗമാണ്. തന്മൂലം ഓരോ ആശ്രമവാസിയും സ്വന്തം മനസ്സുകളെ ട്യൂൺ ചെയ്ത് മാലാഖമാർക്ക് അനുരൂപരാകണം. ഒരു വലിയ കട്ട മെഴുക് ഉരുക്കുവാൻ അല്പം തീ മതിയാവും. അതുപോലെ അല്പം

ദൈവികതേജസ്സ് നേടിയിട്ടുള്ളവർക്ക് സമാധാനവും, സ്നേഹവും, സന്തോഷവും മറ്റുള്ളവർക്ക് പകരുവാനാവും. നിങ്ങളിലൊരാൾ ആദ്യമായി ഒരു ആശ്രമത്തിലോ ധ്യാനകേന്ദ്രത്തിലോ എത്തിച്ചേർന്നാൽ ആദ്യമേ തന്നെ അവിടുത്തെ രീതികൾ കണ്ടും കേട്ടും മനസ്സിലാക്കുക. അവിടുള്ളവരുടെ പെരുമാറ്റരീതികളും മറ്റും തൃപ്തികരമായി തോന്നുമ്പോൾ നിങ്ങളുടെ ആത്മീയ അഹങ്കാരം കുറേശ്ശെ ഇല്ലാതാകും. വിനയമെന്ന സ്വർണ്ണ നാണയങ്ങൾ നൽകി, അനുസരണത്തിന്റെ ഒരു കരാർ സേവനങ്ങളുടെ അക്ഷരങ്ങൾ കൊണ്ട് എഴുതി മാലാഖമാരെ സാക്ഷികളാക്കി കരസ്ഥമാക്കുക. അവരുടെ സാന്നിദ്ധ്യത്തിലും അറിവിലും നിങ്ങളുടെ സ്വന്തമായിട്ടുള്ള വിധികളെ കീറി നശിപ്പിക്കുക. നിങ്ങൾ എത്തിച്ചേരുന്ന സ്ഥാപനത്തിൽ ജീവിതാന്ത്യം വരെ കഴിയുവാൻ ഇഷ്ടപ്പെടുക. ഭരമേൽപ്പിക്കപ്പെടുന്ന ഉത്തരവാദിത്തങ്ങൾ കൃത്യതയോടെ ചെയ്തുതീർക്കുക. ഒരു യഥാർത്ഥ വിശ്വാസി മറ്റുള്ളവരുടെ ദൃഷ്ടിയിൽ ശരീരത്തോടെ വസിക്കുന്നവനെങ്കിലും പ്രാർത്ഥനയാൽ സ്വർഗ്ഗവാതിലിൽ നിരന്തരമായി മുട്ടുന്നവനായിരിക്കും. നീണ്ട 18 വർഷങ്ങൾ തുടർച്ചയായി ആശ്രമത്തിൽ കഴിഞ്ഞാലും, ഒരുപക്ഷേ ഗുരു അഥവാ മഠാധിപതി ഒരിക്കൽപ്പോലും "നിന്നെ ദൈവം രക്ഷിക്കട്ടെ" എന്ന് പറഞ്ഞില്ലാ എന്ന് വരാം. എന്നാൽ ഒരു സത്യവിശ്വാസിയോട് യേശുതമ്പുരാൻ രഹസ്യമായി അരുളിച്ചെയ്യുന്നത് "നീ സാക്ഷാൽ രക്ഷിക്കപ്പെട്ടിരിക്കുന്നു" എന്നാവും.

## സെന്റ് അക്കാക്കിയസിനെ സംബന്ധിച്ച്

ബ്രദർ അക്കാക്കിയസ് ഗൗരവപ്രകൃതക്കാരനായ ഒരു സന്യാസിവീരന്റെ ശിഷ്യനായി 8 വർഷം വിനയത്തിലും അച്ചടക്കത്തിലും അനുസരണത്തിലും കൃത്യതയോടെ കഴിഞ്ഞു. ബ്രദർ പെട്ടെന്ന് മരിച്ചപ്പോൾ പിതാക്കന്മാരുടെ കല്ലറകളുടെയിടയിൽ കബറടക്കപ്പെട്ടു. അതിനുശേഷം ഗുരു പ്രായമേറിയ സന്യാസികളുടെ ആശ്രമത്തിലേക്ക് താമസം മാറ്റി. അവിടുത്തെ ഗുരു, ബ്രദർ അക്കാക്കിയസിനെപ്പറ്റി അന്വേഷിച്ചപ്പോൾ അദ്ദേഹം മരിച്ചുവെന്ന് പ്രസ്താവിച്ചതു കൂടാതെ അദ്ദേഹത്തെ ബ്രദറിന്റെ കല്ലറയിലേക്ക് കൂട്ടിക്കൊണ്ടു പോയി. എന്നിരുന്നാലും അദ്ദേഹം പറഞ്ഞു: "സഹോദരാ അക്കാക്കിയസ് മരിച്ചുവെന്ന് ഞാൻ വിശ്വസിക്കുന്നില്ല" എന്ന്. അതിനുശേഷം അദ്ദേഹം ഉറക്കത്തിൽ കഴിയുന്ന ഒരാളോട് എന്നപോലെ "ബ്രദർ അക്കാക്കിയസ് നീ മരിച്ചുവോ" എന്നു ചോദിച്ചു. അനുസരണയിൽ അദ്വിതീയനായിരുന്ന ബ്രദർ ഇപ്രകാരം മറുപടി നൽകി. "അതെങ്ങനെ. അനുസരണത്തിന് അമിത പ്രാധാന്യം നൽകിയ ഒരുവന് എങ്ങനെ സാധിക്കും" എന്ന്.

## ജോൺ സബ്ബായിറ്റ് അഥവാ ജോൺ അന്തിയോക്കസിനെ സംബന്ധിച്ച്

പൊന്തസിലെ ഒരു ആശ്രമാംഗമായിരുന്നു ജോൺ. ഒരു രാത്രി കണ്ട ദർശനത്തിൽ തനിക്കുണ്ടായിരുന്ന ഒരു കടം എങ്ങനെയൊക്കെയോ വീട്ടിക്കഴിഞ്ഞും വലിയ ഒരു കടം ബാക്കിയുണ്ടെന്ന് അറിഞ്ഞു. നിന്റെ കടം താമസിക്കാതെ വീട്ടപ്പെടുമെന്ന് ഒരു അശരീരിയും കേട്ടു. മറ്റൊരു ദിവസം കണ്ട സ്വപ്നത്തിൽ തന്റെ പത്തിലൊന്ന് കടം വീടപ്പെട്ട അറിവ് ലഭിച്ചെങ്കിലും ബാക്കി കടം എങ്ങനെ വീടുമെന്ന് അതിശയിച്ചു. "നിനക്ക് കൂടുതൽ അദ്ധ്വാനിക്കേണ്ടിയിരിക്കുന്നു. അതോടൊപ്പം അനാദരവ് അവകാശിക്കേണ്ടിയിരിക്കുന്നു" എന്ന് അറിയിപ്പ് ലഭിച്ചു. തികഞ്ഞ അനുസരണവും, ദൈവാശ്രയവും കൈവിടാതെ ജോൺ എന്ന പേരിൽ അറിയപ്പെട്ടിരുന്ന പ്രസ്തുത സന്യാസി പിന്നീട് അന്തിയോക്കസ് എന്ന പേരിൽ അറിയുവാനിടയായി. ഏറെക്കാലം ജോൺ അന്തിയോക്കസ് എന്ന പിതാവ് സെന്റ് സബ്ബായുടെ പേരിലറിയപ്പെടുന്ന ആശ്രമത്തിൽ കഴിഞ്ഞതിന്റെ പേരിൽ അദ്ദേഹത്തെ ജോൺ സബ്ബായിറ്റ് എന്നും പറഞ്ഞുവരുന്നു.

നാലാമത്തെ പടി നാലു സുവിശേഷഗ്രന്ഥങ്ങളുടെ എണ്ണത്തിനൊത്തവിധമായിരിക്കുന്നു.

## 5–ാമത്തെ പടി

ത്യാഗം സഹിക്കലും, സത്യഅനുതാപികളായിരിക്കലും, വിശുദ്ധജീവിതത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ്. ചിലപ്പോൾ കാരാഗ്രഹവാസമോ തത്തുല്യമായ അനുഭവങ്ങളോ ആവാം ഫലം.

ഒരിക്കൽ യോഹന്നാൻ ശ്ലീഹാ, പത്രോസ് ശ്ലീഹായെക്കാൾ ഒരു പടി ഉയർന്ന് ചിന്തിച്ചു (വി. യോഹന്നാൻ 20:4). ഒരു യഥാർത്ഥ വിശ്വാസിയുടെ പ്രഥമ അടയാളം അനുസരണവും അതിലേറെ പ്രാധാന്യമുള്ളത് സത്യഅനുതാപവും എന്ന് യോഹന്നാൻ ശ്ലീഹാ സാക്ഷിക്കുന്നു. അനുതാപമെന്നത് വി. മാമോദീസായുടെ പുതുക്കൽ അനുഭവമാണ്. അനുതാപത്തിലൂടെ ഒരു രണ്ടാം ജീവിതത്തിന് ദൈവവുമായി കരാറുണ്ടാക്കുന്നു. അയാൾ ആവശ്യത്തിലധികം താഴ്മ സമ്പാദിക്കുന്നു. അനുതാപം പ്രത്യാശയുടെ പുത്രിയും (daughter of hope) നിരാശയെ പുറംതള്ളുന്നതുമാണ്. പാപത്തിന് പകരമായി നന്മകൾ ചെയ്ത് ദൈവവുമായി ബന്ധപ്പെടുന്ന പ്രകൃതിയാണ് അനുതാപത്തിന്റേത്. ഇത് മനസ്സാക്ഷിയെ ശുദ്ധീകരിക്കുന്നു. വയറിനെ നിയന്ത്രിച്ച് ആത്മിക മുന്നേറ്റത്തിന് അനുതാപം ഉപകരിക്കുന്നു. ആശ്രമങ്ങളിൽ കഴിയുന്നവർ രാവ് വെളു

ക്കോളവും മൈതാനങ്ങളിൽ അനക്കമില്ലാതെ ധ്യാനനിരതരായി നിൽക്കാറുണ്ട്. മറ്റ് ചിലർ ഇരുകരങ്ങളും പിന്നിലേക്ക് കെട്ടി പ്രാർത്ഥനകളിൽ മുഴുകി കഴിയാറുണ്ട്. മറ്റ് ചിലർ ചാക്ക് ഉടുത്ത് ചാരത്തിൽ ഇരുന്ന് തല ഇരുകാലുകളുടെയും ഇടയിൽ തിരുകി ധ്യാനിക്കാറുണ്ട്. മറ്റ് ചിലർ തങ്ങളുടെ നെഞ്ചുകളിൽ നിർത്താതെ തല്ലിക്കൊണ്ട് അനുതാപപ്രകടനം നടത്താറുണ്ട്. പഴയകാല ആശ്രമവാസികളിൽ ചിലർ അവരുടെ സങ്കല്പത്തിൽ ദൈവിക സിംഹാസനത്തിന് മുമ്പിലെന്ന് വിശ്വസിച്ച് "കാരുണ്യവാനായ ദൈവമേ നിന്റെ കരുണാവാതിൽ തുറക്കണമേ" എന്ന് പ്രാർത്ഥിക്കുന്ന പതിവുണ്ടായിരുന്നു. അവർ മരണത്തെ ഭയപ്പെടാത്തവരുമായിരുന്നു. അവർ കൺമുമ്പിൽ മരണത്തെ കാണാൻ വെമ്പുന്നവരായിരുന്നു. ഏത് തരത്തിലുള്ള ഒരു അന്ത്യമാണ് ദൈവമേ നീ ഞങ്ങൾക്ക് തരുന്നത് എന്ന് പ്രാർത്ഥിക്കുന്ന പതിവും അവർ പാലിച്ചിരുന്നു. അവർ പരസ്പരം, ദൈവം നമുക്കായി തന്റെ കരുണാവാതിൽ തുറന്നാൽ നമ്മൾ ഭാഗ്യവാന്മാർ. നിനെവയിലുള്ളവരോട് ദയയും കരുണയും കാട്ടിയ കാരുണ്യവാൻ നമ്മോടും ക്ഷമിക്കുകയും നമ്മുടെ യാചനകൾക്ക് മറുപടി നൽകുകയും ചെയ്യുമെന്ന് വിശ്വസിച്ചിരുന്നു.

നിരന്തരമായ കുമ്പിടീലുകളുടെ ഫലമായി അവരിൽ പലരുടെയും കാൽമുട്ടുകൾ മരംപോലെ കട്ടിയായുറച്ചും, അവർ നിരന്തരമായി കണ്ണുനീർ ഒഴുക്കിയിരുന്നതിനാൽ കണ്ണുകൾ കുഴികളുടെ ഉള്ളിലായി ചെറുതായി കാണപ്പെടുകയും ചെയ്തിരുന്നു. പഴയ തലമുറയിലെയും പുതിയ തലമുറയിലെയും ആശ്രമവാസികൾ ദൈവത്തോട് കാട്ടുന്ന സ്നേഹവും അവരുടെ നിഷ്കളങ്കമായ അനുതാപപ്രകടനങ്ങളും എത്ര വിവരിച്ചാലും മതിയാവില്ല. പഴയകാല വിശ്വാസികൾ അവരുടെ മരണാനന്തര ശുശ്രൂഷകളെ ആഘോഷമാക്കുവാൻ ഒട്ടും താൽപര്യപ്പെട്ടിരുന്നില്ല.

ഒരു ആശ്രമവാസി മരണാസന്നനാകുമ്പോൾ മറ്റുള്ളവർ ചുറ്റുംകൂടി നിന്ന് ദയാപുരസ്സരം ചോദിക്കുമായിരുന്നു ''പ്രിയ സഹോദരാ, അങ്ങേയ്ക്ക് ഇപ്പോൾ എങ്ങനെയുണ്ട്? കരുണയുടെ വാതിൽ അങ്ങേയ്ക്കായി തുറന്നതായി തോന്നുന്നുണ്ടോ? നിന്റെ പ്രത്യാശ എങ്ങനെ? നിന്റെ പ്രതീക്ഷ എങ്ങനെ എന്നൊക്കെ ചോദിക്കുമായിരുന്നു. "നിന്റെ കടങ്ങൾ ക്ഷമിച്ചിരിക്കുന്നുവെന്നും, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നുവെന്നും കേൾക്കുവാനിടയാകട്ടെ" എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. വാങ്ങിപ്പോകാറായവരിൽ ചിലർ "എന്നോട് കരുണ കാട്ടുന്ന ദയവാനായ ദൈവം വാഴ്ത്തപ്പെട്ടവൻ" എന്ന് മറുപടിയായി പറയുമായിരുന്നു. നമ്മുടെ പാപങ്ങളുടെ ആധിക്യം മൂലം ആഴമായി കുഴിയിൽ അകപ്പെട്ട നമ്മൾക്ക് ഒരു വീണ്ടെടുപ്പ് ആഗ്രഹിക്കുന്നുവെങ്കിൽ സത്യാനുതാപം ഉൾക്കൊള്ളണം. കണക്കില്ലാതെ

അനുതപിക്കുകയും കണ്ണുനീർ വീഴ്ത്തുകയും വേണം. വീഴ്ചകൾ തുടർച്ചയായി സംഭവിച്ചാലും ആയതിൽ നിരാശപ്പെടാതെ ഉറപ്പും ധൈര്യവുമുള്ളവരായിരിക്കുക. നമ്മുടെ കാവൽ മാലാഖ നമ്മെ തുണയ്ക്കുകയും സഹായിക്കുകയും ചെയ്യും. ഒരു മുറിവ് പഴകുന്നതിനു മുമ്പായി ചികിത്സിച്ചാൽ വേഗം മുറിവുണങ്ങും. അതുപോലെ അനുതപിക്കുന്നതിന് നാളും നാഴികയും പ്രതീക്ഷിക്കാതിരിക്കുക.

അനുതപിക്കുന്നവരേ നിങ്ങൾ അഞ്ചാമത്തെ പടിയിൽ എത്തിയിരിക്കുന്നു. സത്യഅനുതാപത്തിലൂടെ നിങ്ങൾ പഞ്ചേന്ദ്രിയങ്ങളെ ശുദ്ധീകരിച്ചിരിക്കുന്നു.

## 6–ാമത്തെ പടി

### മരണത്തെ അനുസ്മരിച്ച്

ഓരോ വാക്കും ചിന്തയ്ക്ക് പിന്നാലെയാണ്. മരണത്തെപ്പറ്റിയും, ചെയ്തുകൂട്ടിയ പാപങ്ങളെപ്പറ്റിയും ഉള്ള ചിന്തകൾ ഹൃദയം നുറുങ്ങിയ അനുതാപഫലമായ കണ്ണുനീർ ഒഴുക്കലിനെ പിൻതുടർന്നാണ്. ഓരോ ദിവസവും മരണത്തെ അനുസ്മരിക്കുന്നത് തന്നെ ഒരു മരണതുല്യ അനുഭവമാണ്. മരണത്തെപ്പറ്റിയുള്ള ഭീതി അനുസരണക്കേടിന്റെ സമ്മാനമാണ്. ക്രിസ്തുവും മരണത്തെ ഭയക്കുന്നുവെങ്കിലും (വി. മത്തായി 26:37) ആധിയോ വെപ്രാളമോ പ്രകടിപ്പിക്കുന്നില്ല. ഒരുവന് ഭക്ഷണം അവശ്യാപേക്ഷിതമെന്നപോൽ മരണത്തെപ്പറ്റിയുള്ള ഓർമ്മയും അത്യാവശ്യമാണ്. മരണത്തെ ഭയം കൂടാതെ പ്രതീക്ഷിക്കുന്ന ഓരോ വ്യക്തിയും വിശുദ്ധ ജീവിതത്തിന്റെ ഉടമകളാണ്. പാപം ചെയ്തിട്ട് അനുതപിക്കാൻ ശ്രമിക്കാതെ മരണത്തെ പ്രിയപ്പെട്ടാൽ അത് അർത്ഥരഹിതമായിരിക്കും. ലോകസുഖങ്ങളിൽ ആകൃഷ്ടരായി ജീവിക്കുന്നതിനോടൊപ്പം മരണത്തെപ്പറ്റിയും ന്യായവിധിയെപ്പറ്റിയും തത്പരരാണെന്ന് കാട്ടി ജീവിക്കുന്നവർ സുദീർഘ നീന്തലിനിടെ കൈകൾ കൂട്ടി അടിക്കാൻ ശ്രമിക്കുന്ന ബുദ്ധിഹീനർക്ക് തുല്യരാവും. മരണത്തെപ്പറ്റിയുള്ള ഓർമ്മ ഒരാളുടെ ഭക്ഷണം കഴിപ്പിനെ ബാധിക്കും. സാധാരണ കഴിക്കുന്ന അത്രയും കഴിക്കാതാവും. താഴ്മ ധരിക്കുമ്പോഴും ഇത് തന്നെയാവും അനുഭവം. ശുദ്ധഹൃദയം പരിപാലിക്കാത്തവരിൽ ശാന്തി ഉണ്ടാവില്ല. അതുപോലെ ധാരാളം ഭക്ഷണം കഴിക്കുന്നവരിൽ കണ്ണുനീർ കുറയും. പരിശുദ്ധ പിതാക്കന്മാർ തങ്ങളുടെ ജീവിതത്തിൽ മരണത്തെ കാത്തിരുന്നവരും, പ്രതീക്ഷിച്ചിരുന്നവരുമായിരുന്നതിനാൽ മരണത്തെപ്പറ്റിയുള്ള ചിന്ത അർത്ഥമില്ലാത്ത ഭയം ഉളവാക്കുമെന്ന ചിന്തയെ പാടേ നിരാകരിച്ചിരിക്കുന്നു. സജീവമായ ഒരു മനസ്സിന് ധ്യാനിപ്പാൻ പല വിഷയങ്ങൾ

ലഭ്യമാക്കാം. ഉദാ. ദൈവസ്നേഹത്തിന്റെ ആഴവും പരപ്പും, ദൈവരാജ്യത്തിന്റെ മഹത്വത്തെപ്പറ്റി, രക്തസാക്ഷിത്വം പ്രാപിച്ച വിശുദ്ധന്മാർ പാലിച്ച് പോന്ന വിശ്വാസതൃഷ്ണ, പരിശുദ്ധന്മാർ കൈയാളിയിട്ടുള്ള നൽവരങ്ങൾ, ന്യായവിധിയും ശിക്ഷാവിധിയും ഒരിക്കലും തോൽക്കാത്ത അനുഭവങ്ങളായിരിക്കും ഇവ.

ഇതാണ് ആറാമത്തെ പടി. ഈ പടി ചവുട്ടിയ വ്യക്തി മേലിൽ പാപം ചെയ്യില്ലെന്ന് തീരുമാനിക്കട്ടെ.

## 7–ാമത്തെ പടി

### സന്തോഷം പകരുന്ന ദുഃഖാചരണം

ദൈവഹിതപ്രകാരം ദുഃഖാചരണം ആത്മാവിന്റെ സങ്കടാവസ്ഥയും വേദനിക്കുന്ന ഹൃദയത്തിന്റെ ഭാവവുമാണ്. ദുഃഖാചരണം ഒരു മനസ്സിന്റെ ഒരു സുവർണ്ണ അവസരമാണ്. കുറ്റബോധം മനസ്സാക്ഷിയെ അനവരതമായി നടക്കാവുന്ന ഒരു പരിശോധനയാണ്. തന്മൂലം ചൂടുപിടിച്ച ഹൃദയത്തിന് തണുപ്പ് ആത്മീയമായ കുമ്പസാരത്തിലൂടെ ലഭ്യമാകുന്നു.

അനുതാപമെന്നത് ശാരീരിക ഘടനയുടെ സന്തോഷകരമായ ഒരു അനുഭവമാണ്. പൊതുവെയുള്ള നിശബ്ദത, കോപത്തിൽ നിന്നുള്ള മോചനം, പരിപൂർണ്ണ താഴ്മ എന്നിവ ദുഃഖാചരണത്തിന്റെ പാർശ്വ അനുഭവങ്ങളാണ്. ഒരാൾക്ക് ദുഃഖാചരണത്തിന് കഴിവുണ്ടെങ്കിൽ അത് മുറുകെ പിടിച്ചുകൊള്ളട്ടെ. അല്പ തീയുടെ സാന്നിദ്ധ്യത്തിൽ മഞ്ഞ് ഉരുകുന്നതുപോലെ ശബ്ദമുഖരിത അന്തരീക്ഷവും, ആഡംബരവും, വാക്സാമർത്ഥ്യവും ഈ കഴിവിനെ നശിപ്പിക്കാൻ പര്യാപ്തമായിരിക്കും. ഒരു വിശ്വാസിയുടെ മാമോദീസായിലൂടെ അതിന് മുമ്പുള്ള പാപങ്ങൾ കഴുകി കളയുന്നെങ്കിൽ മാമോദീസായ്ക്ക് ശേഷമുള്ള പാപങ്ങൾ കഴുകേണ്ടത് സ്വന്ത കണ്ണുനീരിലാണ്. ദൈവം മനുഷ്യവർഗ്ഗത്തിന് പകർന്ന് നൽകിയ ആഴമായ സ്നേഹത്തിന്റെ ഒരു ഭാഗമാണ് കണ്ണുനീർ. സങ്കടങ്ങളും നെടുവീർപ്പുകളും ദൈവത്തോടുള്ള നിലവിളിയാണ്. താഴ്മയോട് ഏറ്റവും ഇണങ്ങിചേർന്ന് പോകാവുന്ന ഒരു കാര്യമാണ് ദുഃഖാചരണം. ഇതിന് നേർക്കു നേർ എതിർ സംഗതിയാണ് ഉറക്കെയുള്ള ചിരി. ദുഃഖാചരണം എന്ന ഈ സ്വഭാവം തുടർച്ചയായി പിൻതുടരുന്നവർ ക്രിസ്തുവിൽ വിശുദ്ധി നേടും. പ്രാർത്ഥനയ്ക്കായി നിൽക്കുന്ന ഒരുവൻ ഭയത്തോടും, ആദരവോടും കൂടി നിൽക്കട്ടെ. ഒരു പാതകൻ ജഡ്ജിയുടെ മുമ്പിൽ നിൽക്കുംപോലെ ഭയചകിതനായി നിന്നാൽ ജഡ്ജിയിൽനിന്നും നീതിയും കരുണയും സമ്പാദിക്കാനാവും. ബാഹ്യമായും ആന്തരീകമായും ഭയം പ്രകടിപ്പിക്കുവാനിടയാകട്ടെ. ചിലർ പ്രിയപ്പെട്ടവരുടെ

വേർപാടിൽ ദുഃഖം ആചരിക്കുമെങ്കിലും കബറടക്കശേഷം മദ്യം സേവിച്ചും മറ്റും ദുഃഖം മാറ്റാൻ ശ്രമിക്കുന്നവരെപ്പോലെ ആയിരിക്കരുത്. ചിലപ്പോൾ ദുഃഖിക്കുകയും മറ്റ് ചില അവസരങ്ങളിൽ ആഘോഷങ്ങളിൽ ചിരിച്ച് അട്ടഹസിക്കാൻ ശ്രമിക്കുകയും ചെയ്യുന്നവർ തെരുവ് നായ്ക്കളെ ആട്ടിപ്പായിക്കാൻ റൊട്ടി വെച്ച് അവയെ എറിയുന്നതിന് തുല്യരാണ്. ശ്രദ്ധാലുക്കളാവാൻ സ്വയപ്രദർശനം ഒഴിവാക്കി നിങ്ങളുടെ ഹൃദയത്തിലേക്ക് പിൻതിരിയുക. കാരണം മോഷ്ടാക്കൾ ശ്വാനന്മാരെ ഭയക്കുന്നതുപോലെ ദുഷ്ടാത്മാക്കൾ ശ്രദ്ധാലുക്കളെ നേരിടാൻ ഭയക്കുന്നു. കണ്ണുനീർ നല്ല ചിന്തയുടെ ഫലവും നല്ല ചിന്തയുടെ പിതാവ് നേർബുദ്ധിയുമാണ്. ഈ ലോകത്ത് നിങ്ങൾക്ക് ലഭ്യമാകാവുന്ന മേലധികാരികളുടെ ദേഷ്യമോ, വഴക്കുപറച്ചിലോ, ശിക്ഷയോ ഒക്കെ ലഭിക്കുമ്പോൾ ന്യായവിധിയുടെ നാളിൽ ലഭ്യമാകാവുന്നവയെ ഓർത്ത് ഭയപ്പെടുക. നിത്യാഗ്നിയെപ്പറ്റിയുള്ള ചിന്ത രാത്രിയിൽ നമ്മോടൊപ്പം ഉറങ്ങുകയും അതിരാവിലെ നമ്മോടൊപ്പം ഉണരുകയും ചെയ്യട്ടെ. വസ്ത്രധാരണത്തിലും മിതത്വം പാലിക്കണം. ദുഃഖാചരണവേളകളിൽ കറുത്ത വസ്ത്രം ധരിക്കുന്നതുപോലെ എല്ലായ്പ്പോഴും ബോധത്തോടെ വസ്ത്രം ധരിക്കുകയും ദുഃഖാചരണബോധം സജീവമായി പുലർത്തുകയും ചെയ്യണം. ചിലരുടെ കണ്ണുനീർ ഒരു പ്രയാസവും കൂടാതെ അരുവിപോലെ പുറത്ത് വരുന്നു. ധാരാളമായി കണ്ണുനീർ വീഴ്ത്തുന്നവൻ ദൈവസ്നേഹിതനാണെന്നുള്ളതിന് സംശയമില്ല. വൈക്കോലിനെ തീ നശിപ്പിക്കുന്നതുപോലെ കണ്ണുനീർ ആത്മീയ അശുദ്ധിയെയും അപാകതകളെയും നിർമ്മൂലം നശിപ്പിക്കും. നിങ്ങളുടെ ഹൃദയങ്ങൾ പരിപൂർണ്ണമായി വെടിപ്പാക്കപ്പെടുംവരെ കണ്ണുനീർ ചാലുകളെ നിയന്ത്രിക്കണം. നമ്മുടെ എല്ലാ കണ്ണുനീർ തുള്ളികളുടെ പ്രതിഫലം നാം അനുഭവിക്കുന്നത് നമ്മുടെ മരണസമയത്തായിരിക്കും. യഥാർത്ഥ സന്യാസികൾക്ക് ഈ ഭൂമുഖത്ത് ആഘോഷങ്ങളും, സന്തോഷതിമിർപ്പുകളും ഒന്നുമില്ല. യഥാർത്ഥ സന്യാസികളെ സംബന്ധിച്ചിടത്തോളം ഇഹലോകവാസം കാരാഗൃഹവാസതുല്യമാണ്. ഹൃദയത്തിനുള്ളിൽ എളിമയുടെ രാജാവായി വാഴുകയും ചിരിയോട് മാറിപ്പോകാൻ കല്പിക്കുകയും ചെയ്യുക. പകരമായി മധുരമേറിയ വിലാപം കടന്നുവരാൻ കല്പിക്കുക. വിവാഹവസ്ത്രങ്ങൾ അണിയുന്നവനെപ്പോലെ അനുഗ്രഹിക്കപ്പെട്ടതും കൃപനിറഞ്ഞതുമായ വിലാപത്തിന്റെ വസ്ത്രങ്ങൾ അണിഞ്ഞ് ആത്മീയ സന്തോഷം വേണ്ടുവോളം ആസ്വദിക്കുക. ഏതെങ്കിലും ഒരു സന്യാസിക്ക് തന്റെ ജീവിതത്തിൽ കർത്താവുമായി പരിപൂർണ്ണമായി പങ്കിട്ട ഏതെങ്കിലും രണ്ടാമത്തെ ഒരു അനുഭവത്തെപ്പറ്റി പറയുവാനുണ്ടാകുമോ? തന്റെ ഹൃദയകണ്ണുകളെ ആത്മീയമായ ഉന്നതികളിലേക്ക് ഉയർത്തുവാനാകുന്നവൻ ഭാഗ്യവാൻ. ദൈവം ഒരിക്കലും തന്റെ സൃഷ്ടിയായ മനുഷ്യൻ ഹൃദയഭാരത്താൽ

വിലപിക്കുന്നവനായി കാണാൻ ഇഷ്ടപ്പെടുന്നില്ല. പാപത്തെ വിട്ട് ഒഴിയുകയും പാപം മൂലമുള്ള സങ്കടത്തെ കീറികളയുകയും ചെയ്യുക. മുറിവില്ലാത്തിടത്ത് ബാൻഡേജിന് എന്ത് കാര്യം? ആദമിന് തന്റെ വീഴ്ച്ചയ്ക്കു മുമ്പ് കണ്ണുനീർ ഇല്ലായിരുന്നു. ഓരോ വിശ്വാസിയുടെയും ഉയിർപ്പിനു ശേഷം പാപം നിലനിൽക്കുന്നില്ലാത്തതിനാൽ അവിടെ കരച്ചിലും വിലാപവും ഉണ്ടാവുകയില്ല. നമ്മുടെ വയർ നിറഞ്ഞിരിക്കുമ്പോൾ പൈശാചികശക്തി നമ്മെ പിടിച്ചു കുലുക്കുകയും അസംതൃപ്തിക്ക് കാരണക്കാരാക്കാൻ നോക്കുകയും ചെയ്യുന്നു. ഉപവസിക്കുമ്പോൾ കണ്ണുനീർ പുറത്തുവിട്ട് ലോകഇമ്പങ്ങൾക്ക് ആഗ്രഹക്കാരാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു. വിലാപത്തിലും കണ്ണുനീരിലും സമയം ചിലവിടുന്നവരുടെ ഹൃദയം ശുദ്ധീകരിക്കപ്പെട്ടതും ശോഭയുള്ളതുമായിരിക്കും. ഒരു ചെറു പൈതൽ തന്റെ പിതാവിനെ തിരിച്ചറിയുന്ന നാഴികയിൽ ഒരു പ്രത്യേക സന്തോഷം അനുഭവിക്കുന്നു. പിതാവ് അല്പസമയത്തേക്ക് പുറത്തു പോകുമ്പോൾ പൈതൽ അസ്വസ്ഥനും ദുഃഖിതനുമാകുന്നു. എന്നാൽ പിതാവ് തിരിച്ചെത്തുന്നതോടെ സന്തോഷം വർദ്ധിക്കുന്നു.

യഥാർത്ഥത്തിൽ വിലപിക്കുകയും സങ്കടപ്പെടുകയും ചെയ്യുന്ന ഒരു വിശ്വാസി തന്റെ തിരിച്ചുവരവിൽ ഒരിക്കലും ആഡംബരത്തിലേക്കോ മറ്റ് മഹത്വങ്ങളിലേക്കോ, കോപത്തിലേക്കോ തിരിയുകയില്ല. ഒരാളുടെ വിലാപത്തിന്റെ പാരമ്യത്തിൽ ദുഷ്ടാത്മാവ് ദൈവം ദയാലുവല്ലെന്നും, കരുണാനിധി അല്ലെന്നും സ്ഥാപിക്കാൻ ശ്രമിക്കുമ്പോൾ അവരെ ആട്ടിപ്പായിക്കുക. പരിശീലനം സ്വഭാവത്തെ രൂപീകരിക്കുന്നു. തന്മൂലം ഹൃദയത്തിലെ ബോധ്യങ്ങളെ ക്രമപ്പെടുത്തുന്നു. ഇത് ഏഴാം പടിയാകുന്നു.

## 8-ാമത്തെ പടി

### സൗമ്യതയും കോപത്തിൽ നിന്നുള്ള വിമോചനവും

ജ്വലിക്കുന്ന തീയിൽ തുള്ളികളായി പോലും വീഴുന്ന വെള്ളത്തുള്ളികൾ ജ്വാലയെ കെടുത്തുന്നതുപോലെ ആത്മാർത്ഥതയുള്ള വിലാപത്തിൽ നിന്നുള്ള കണ്ണുനീർ ജ്വലിച്ചു നിൽക്കുന്ന കോപത്തെ സാവധാനം അണയ്ക്കാൻ ഉപകരിക്കും. മൗനത അഥവാ സൗമ്യതയെന്നത് മനസ്സിന്റെ ഒരു പ്രത്യേകമായ അവസ്ഥയാണ്. കോപം എന്നത് മറച്ച് വെയ്ക്കപ്പെട്ട വെറുപ്പിന്റെ ബാഹ്യാവിഷ്ക്കരണമാണ്. ഒരാൾ തെറ്റുകൾ ചെയ്തുകൂട്ടുമ്പോൾ അയാളോട് തോന്നുന്ന വികാരമാണ് വെറുപ്പ്. ഒരു വ്യക്തിയോട് തോന്നുന്ന കയ്പ് സ്വഭാവം ഉത്ഭവിക്കുന്നത് അതേ വ്യക്തിയോടുള്ള സന്തോഷക്കുറവിൽ നിന്നാണ്. പ്രകാശം അന്ധകാരത്തെ നിർമ്മാർജ്ജനം ചെയ്യുമെന്നപോലെ എളിമയുടെയും താഴ്മയുടെയും

സുഗന്ധം എല്ലാ കോപത്തേയും നീരസത്തേയും ഇല്ലാതാക്കും. എല്ലാവരും ഓർത്തിരിക്കേണ്ടത്: "കോപം ഒരുവന്റെ വീഴ്ചയാണ്" (സഭാപ്രസംഗി. 1:22). കോപിക്കുമ്പോൾ ഒരുവൻ സകലതും വിസ്മരിക്കുന്നു. ക്ഷണനേരത്തിനുള്ളിൽ തളർന്ന് വീഴുകയും ചെയ്യുന്നു. ഒരാളുടെ സ്വഭാവവ്യതിയാനത്തിന് എതിരായി നിൽക്കുന്നത് കോപമായിരിക്കും. സാധാരണഗതിയിൽ കോപിക്കുന്ന വ്യക്തി സൗമ്യത വെടിഞ്ഞ് വഴക്ക് തുടരുവാൻ കഠിനവാക്കുകളും ചേഷ്ടകളും പിൻതുടരുന്നു. പരിശുദ്ധാത്മാവ് ഓരോ ഹൃദയങ്ങളിൽ അധിവസിച്ച് ശാന്തിയും സമാധാനവും നിറയ്ക്കുന്നുവെന്ന് ഉത്തമബോദ്ധ്യമുള്ള ഒരാൾക്കും കോപിക്കാനാവില്ല. കോപത്തിന്റെ ഫലങ്ങൾ നിരവധിയാണ്. സങ്കീർത്തനക്കാരൻ പറയുന്നു: "എന്റെ കണ്ണ് കോപത്താൽ ശല്യപ്പെട്ടിരിക്കുന്നു" (സങ്കീർത്തനം 6:8). അതിൻപ്രകാരം യാതൊരുവന്റെയും ഹൃദയത്തിന്റെ കണ്ണുകൾ കോപത്താൽ ശല്യപ്പെട്ടിരിക്കരുത്. പ്രാർത്ഥനയിലും, ഉപവാസത്തിലും, മൗനതയിലും, നോമ്പിലും ആകൃഷ്ടരായി സമയംപോക്കുന്നവർ കോപത്തിന് വിധേയരാകരുത്.

ഇത് എട്ടാമത്തെ പടി കോപത്തിൽ നിന്നുള്ള വിമോചനത്തിന്റെ അഭിഷേകം ചെയ്യലാകുന്നു.

## 9-ാമത്തെ പടി

### തെറ്റുകളെയും കുറ്റങ്ങളെയും ഓർമ്മിച്ചെടുക്കുക

നന്മകൾ യാക്കോബിന്റെ ഗോവണിപോലെയും തിന്മകൾ പ. പത്രോസ് ശ്ലീഹായുടെ കാലുകളിൽനിന്നും താഴെവീണ ചങ്ങല പോലെയുമാണ്. നന്മയുടെ പടികൾ ഒന്നൊന്നായി കൈവശപ്പെടുത്തി സ്വർഗ്ഗരാജ്യത്തിലേക്ക് പ്രവേശിക്കാമെങ്കിലും ഓരോ പടിയും ദൈവാശ്രയത്തിലാകട്ടെ. കോപത്തെയും കോപകാരണങ്ങളെയും വിസ്മരിക്കുവാൻ ശ്രമിക്കുക. തെറ്റുകളെപ്പറ്റിയുള്ള ഓർമ്മ കോപത്തിന് വഴിതെളിക്കുന്നു. കോപം സകല പാപങ്ങളുടെയും സഹായിയും തുണയും എന്നപോലെ സകല നന്മകളുടെയും സംഹാരകനും, മനസ്സിനെ കളങ്കപ്പെടുത്തുന്ന വിഷവും, പ്രാർത്ഥനയുടെ ആക്ഷേപവും, സമർപ്പണത്തെ തടസ്സപ്പെടുത്തുന്നതും, സ്നേഹത്തിന്റെ വൈരിയും, ഹൃദയത്തിൽ തറയ്ക്കപ്പെടുന്ന കൂർത്ത ആണികളും, അതൃപ്തിയും, കൈപ്പും ഉൽപാദിപ്പിക്കുന്നതും മണിക്കൂറുകൾക്കുള്ളിൽ കളങ്കപ്പെടുത്തുന്നതുമാകുന്നു. കോപത്തെ യഥാർത്ഥമായി നിയന്ത്രിക്കാൻ കഴിയുന്ന ഒരാൾ തെറ്റുകളെപ്പറ്റിയുള്ള ഓർമ്മയും നശിപ്പിച്ചിരിക്കും. സ്നേഹിപ്പാനുള്ള കഴിവ് ആർജ്ജിക്കുന്ന ഒരാൾ വൈരാഗ്യം വിസ്മരിച്ച് മറ്റുള്ളവർക്കായി എന്ത് ത്യാഗവും

സഹിപ്പാൻ തയ്യാറാകുന്നു. സ്നേഹത്തിന്റെ സദ്യ വെറുപ്പിനെയും വൈരാഗ്യത്തെയും പിൻതള്ളുന്നു. തെറ്റുകളുടെ അനുസ്മരണം സ്വാഭാവിക സ്നേഹത്തിൽ നിന്നും ഏറെ വിഭിന്നമാണ്. സാത്താനോടും സൈന്യങ്ങളോടും താൽപര്യവും സ്നേഹവും കാട്ടാത്തവർ തങ്ങളുടെ ശരീരങ്ങളെ പൈശാചിക ആകർഷണങ്ങളിൽ നിന്ന് പരിരക്ഷിക്കുന്നു. പരിപൂർണ്ണ അനുസരണത്തിൽ കഴിയുന്നവർക്ക് രക്ഷിതാവായ യേശു ക്രിസ്തുവിന്റെ വിധേയത്വമുള്ള സേവകനായി കഴിയുകയും ചെയ്യാം.

ഒരാളോട് വഴക്കോ വിദ്വേഷമോ തോന്നിയാൽ താമസംവിനാ അയാളുമായി രമ്യതപ്പെടുക. വേണ്ടിവന്നാൽ മാപ്പ് അപേക്ഷിച്ച് ഐക്യം പുനസ്ഥാപിക്കുക. തെറ്റുകളുടെ ഓർമ്മ വരുന്നവർ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങൾ ഓരോന്നോരോന്നായി ഓർമ്മിച്ചെടുത്ത് വ്യക്തിഗത ഓർമ്മകൾ വിസ്മരിക്കട്ടെ. ഉണങ്ങിയ മരങ്ങളിൽ പുഴുക്കൾ വസിക്കുന്നതുപോലെ മ്ലേച്ഛതകളും മറ്റും കാണപ്പെടുന്നത് തെറ്റായ താഴ്മയും നിശബ്ദതയും പാലിക്കുന്നവരിലായിരിക്കും. തെറ്റുകളും കുറ്റങ്ങളും എത്രയുംവേഗം നാം വിസ്മരിക്കുന്നുവോ അത്രയും വേഗമായിരിക്കും നമ്മുടെ തെറ്റുകുറ്റങ്ങൾ ക്ഷമിക്കപ്പെടുക. തെറ്റുകുറ്റങ്ങൾ വിസ്മരിക്കുക എന്നത് നല്ല പശ്ചാത്താപത്തിന്റെ മുൻകുറിയാണ്. പൂർണ്ണമായും തെറ്റുകുറ്റങ്ങൾ വിസ്മരിക്കാതെ വിസ്മരിച്ചതായി പറയുന്ന വ്യക്തി ഉറക്കത്തിൽ നീന്തൽ ചെയ്യുന്നതായി സ്വപ്നം കാണുന്ന വ്യക്തിക്ക് തുല്യനാണ്.

ഇതാണ് 9-ാമത്തെ പടി. ഈ പടിയിൽ എത്തുന്ന വ്യക്തി കർത്താവായ യേശുതമ്പുരാനോട് നാളിതുവരെയുള്ള പാപമോചനത്തിനായി പ്രാർത്ഥിക്കുകയും മേലിൽ പാപം ചെയ്യാതിരിപ്പാനുള്ള കൃപയ്ക്കായി പ്രാർത്ഥിക്കുകയും ചെയ്യട്ടെ.

## 10-ാമത്തെ പടി

### അപവാദവും വ്യാജകുറ്റാരോപണവും

അപവാദം എന്നത് വെറുപ്പിൽ നിന്നും വിദ്വേഷത്തിൽ നിന്നും അതുപോലെയുള്ള കാര്യങ്ങളിൽ നിന്നുമാണ് ഉത്ഭവിക്കുന്നത് എന്ന് പറഞ്ഞാൽ സുബോധമുള്ള ഒരാളും വിയോജിക്കുകയില്ല. അപവാദം എന്നത് വെറുപ്പിന്റെയും വിദ്വേഷത്തിന്റെയും അനന്തരഫലവും സ്നേഹത്തിന്റെയും ദയയുടെയും എല്ലാ നീരുറവകളെയും വറ്റിച്ച് കളയുന്നതുമായ ഒന്നത്രേ. വിശുദ്ധിയുടെ ജന്മശത്രു അത്രേ ഇത്. ചില പെൺകുട്ടികൾ നാണം കൂടാതെ തെറ്റ് ചെയ്യുന്നു. എന്നാൽ മാന്യത നടിക്കുന്ന മറ്റ് ചിലർ അതിലും മോശകരമായ രീതിയിൽ അന്യായം പ്രവർത്തിക്കുന്നു. ഓരോ

രുത്തരും അറിഞ്ഞും അറിയാതെയും മനസ്സിൽ വളർത്തിക്കൂട്ടുന്ന ദുഷ്ട ചിന്തകളുടെ അനന്തരഫലമാണിത്. സ്നേഹത്തിന്റെ പേരിലാണ് തങ്ങൾ വർത്തിക്കുന്നതെന്ന് സ്വയം ന്യായീകരിക്കുന്നവൻ രഹസ്യത്തിൽ മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കട്ടെ. അതാണ് യഥാർത്ഥ സ്നേഹം. അപവാദത്തിന്റെ ആത്മാവിനെ വീണ്ടെടുക്കുവാൻ ആഗ്രഹിക്കുന്നവർ തെറ്റിൽ വീഴുന്നവരെ കുറ്റപ്പെടുത്താതെ, അതിന് പ്രേരിപ്പിച്ച പൈശാ ചിക ശക്തികളെ കുറ്റപ്പെടുത്തണം. ഒരുവനും ദൈവത്തിന് വിരോധ മായി പാപം ചെയ്യാൻ ഇഷ്ടപ്പെടുന്നില്ലെങ്കിലും, ഓരോ മനുഷ്യനും ഓരോ തരത്തിൽ പാപം ചെയ്യാൻ പ്രേരിപ്പിക്കപ്പെടുന്നു. മറ്റുള്ളവരുടെ തെറ്റുകളെ എണ്ണി എണ്ണി പറയുന്നവരോട് "സഹോദരാ അതിലും വലിയ പാപങ്ങൾ അത്രേ ഞാൻ ദിനംപ്രതി ചെയ്തുകൂട്ടുന്നത്. അതുകൊണ്ട് എനിക്ക് മാറ്റാരെയും വിധിക്കാനാവുന്നില്ല" എന്ന് തന്നെ പറയണം. തന്മൂലം നിങ്ങൾക്ക് സ്വയമായി ശുദ്ധീകരണത്തിന് ശ്രമിക്കാനാവുന്ന തുപോലെ സ്നേഹിതനും അപ്രകാരമുള്ള ഒരു അവസരം നൽകാനാ വുന്നു. മറ്റുള്ളവരെ വിധിക്കുന്നതിന് പകരമായി അവരുടെ മോചനത്തി നായി കാംക്ഷിക്കുകയും ചെയ്യാനാവുന്നതു ചെയ്യുകയും വേണം. "നിങ്ങൾ വിധിക്കപ്പെടാതിരിപ്പാൻ മറ്റുള്ളവരെ വിധിക്കരുത്" (വി. ലൂക്കോസ് 6:37). ജ്വലിക്കുന്ന തീയിൽ വെള്ളമൊഴിക്കുന്നതുപോലെ യാണ് അനുതപിക്കുവാൻ ആഗ്രഹിക്കുന്ന ഒരുവനെ നാം ന്യായം വിധി ക്കുന്നത്. ആരെങ്കിലും പാപം ചെയ്യുന്നതായി ബോദ്ധ്യപ്പെട്ടാൽ അവനു വേണ്ടി പ്രാർത്ഥിക്കാമെന്നല്ലാതെ അയാളെ വിധിക്കരുത്. വൻതെറ്റുകൾ പരസ്യമായി ചെയ്യുന്ന പലരും രഹസ്യമായി ചെയ്യുന്ന വലിയ നന്മകളെ പരസ്യമാക്കാത്തിടത്തോളം കാലം പുറത്ത് ആരും അറിയുന്നില്ല. "നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങളെയും വിധിക്കും" (വി. മത്തായി. 7:2) എന്നത് നാം ഒരിക്കലും മറക്കരുത്. മറ്റുള്ളവരെ വിധി പ്പാൻ തത്രപ്പെടുന്നവർ ഓർത്തിരിക്കേണ്ടത് തങ്ങളുടെ പാപങ്ങൾ എത്ര മാത്രം വലുതാണെന്നാണ്. സ്വന്ത തെറ്റുകളെയും പാപങ്ങളെയുംപറ്റി ബോധമുണ്ടാകുമ്പോൾ സ്വയമേ വിലാപത്തിന്റെ കണ്ണുനീർ പൊഴിച്ചു പോകും. നമ്മെക്കൊണ്ട് പാപം ചെയ്യിക്കാൻ സാധിക്കാതെ വരുമ്പോ ഴാണ് പൈശാചികശക്തികൾ മറ്റുള്ളവരെ വിധിപ്പാൻ പ്രേരിപ്പിക്കുന്നത്.

പാകമായ മുന്തിരങ്ങകൾ പറിക്കുന്നവൻ ഒരിക്കലും പാകമാകാത്തവ പറിക്കയില്ല. സ്നേഹാർദ്രമായതും സുബോധമുള്ളതുമായ ഒരു മനസ്സ് എപ്പോഴും മറ്റുള്ളവരിലെ നന്മകളെ വേർതിരിച്ച് കാണാൻ കെൽപ്പും കഴിവും ഉള്ളതായിരിക്കും. മറ്റുള്ളവരുടെ തെറ്റുകുറ്റങ്ങളും പാപങ്ങളും കാണാനും അറിയാനും വ്യഗ്രത കാട്ടുന്നവൻ വെറും വിഡ്ഢി ആയി രിക്കും. അങ്ങനെയുള്ളവരെപ്പറ്റിയാണ് സങ്കീർത്തനം 113:7-ൽ പറയു

ന്നത്. നമ്മുടെ സ്വന്ത കണ്ണുകൊണ്ട് കണ്ട കാര്യങ്ങളും വിസ്മരിക്കുക.

ഇത് പത്താമത്തെ പടി. ഈ പടി കൈയടക്കിയ ഒരാൾ സ്നേഹത്തെ പരിശീലിക്കുന്നവനും വിലാപത്തെയും കണ്ണുനീരിനെയും മാനിക്കുന്ന വനുമായിരിക്കും.

## 11–ാമത്തെ പടി

### സംസാരപ്രിയവും നിശബ്ദതയും

പത്താമത്തെ പടിയെപ്പറ്റി ചിന്തിച്ചപ്പോൾ നമ്മൾ മനസ്സിലാക്കിയത് മറ്റുള്ളവരെ വിധിക്കരുത് എന്നാണല്ലോ. സാധാരണ മറ്റുള്ളവരെ വിധി ക്കാനും ദുഷിക്കാനും നാം വിനിയോഗിക്കുന്നത് നമ്മുടെ നാവ് ആണല്ലോ. സംസാരപ്രിയം (നിരന്തരമായി സംസാരിച്ചിരിക്കാനുള്ള താത്പര്യം) അറിവില്ലായ്മയുടെ അടയാളമാണ്. അത് സകലവിധ ദോഷ ങ്ങളുടെയും കാരണക്കാരൻ തന്നെയാണ്. നിശ്ചയദാർഢ്യത്തോടെയുള്ള നിശബ്ദത പ്രാർത്ഥനയുടെ മാതാവാണ്. ഒരുവന്റെ പാപങ്ങളെപ്പറ്റി ബോധം ഉള്ള ഒരാൾ തന്റെ നാവിനെ നിയന്ത്രിക്കും. എന്നാൽ സംസാ രപ്രിയനായവൻ തന്നെ സ്വയമായി മനസ്സിലാക്കിയിട്ടുണ്ടാവില്ല. നിശബ്ദത ഇഷ്ടപ്പെടുന്നവൻ ദൈവസ്നേഹിയായിരിക്കും. അവൻ രഹസ്യത്തിൽ ദൈവവുമായി സംഭാഷണത്തിൽ ഏർപ്പെടുകയും ചെയ്യും. പീലാത്തോ സിന്റെ മുമ്പാകെ യേശുതമ്പുരാൻ കാണിച്ച നിശബ്ദത പീലാത്തോ സിന് നാണക്കേടായി തോന്നി. പത്രോസ് ശ്ലീഹായിൽ നിന്നും ഒരു വാക്ക് പുറത്തു വന്നപ്പോൾ അത് സങ്കീർത്തനം 38:1–ലെ പ്രവചനത്തിന് വിപ രീതമായിരുന്നു. "ഉയരത്തിൽ നിന്നുമുള്ള വീഴ്ചയേക്കാൾ ഭീകരമായി രിക്കും നാവിൽ നിന്നുള്ള ഒരു തെറ്റൽ" (സഭാപ്രസംഗി 20:1). ആത്മീയ സുബോധമുള്ളവൻ തന്റെ വാക്കുകളെ നിയന്ത്രിക്കുകയും ആത്മീയ വിലാപം പരിശീലിക്കുന്ന ഒരാൾ സംസാരപ്രിയത്തെ പൂർണ്ണമായും ഉപേ ക്ഷിക്കുകയും ചെയ്യും. നിശബ്ദതയെ പ്രിയപ്പെടുന്ന ഒരാൾ തന്റെ വായെ നിയന്ത്രിക്കുന്നു. ദൈവികചിന്തയിൽ അനുഗൃഹീതനായ ഒരാൾ അഗ്നി യിൽ നിന്നും തേനീച്ചകൾ ഭയന്ന് പറന്ന് മാറുന്നതുപോലെ സംസാര പ്രിയരെ ഒഴിവാക്കി കഴിയാൻ പ്രിയപ്പെടുന്നു. പലർക്കും ദീർഘനേര ത്തേക്ക് വായിൽ വെള്ളം നിറച്ച് നിൽക്കാനാവുമോ? വളരെ കുറച്ച് പേർക്ക് മാത്രമേ തങ്ങളുടെ വായയെ നിയന്ത്രിച്ച് ജീവിക്കാനാവൂ.

ഇത് പതിനൊന്നാമത്തെ പടി. ഈ പടിയിൽ സ്വാധീനം നേടുന്ന ഒരാൾ ഒട്ടേറെ ദുഷ്ടതകളെ ആട്ടിപ്പായിക്കാൻ പ്രാപ്തനാകുന്നു.

# 12-ാമത്തെ പടി

## നമ്മുടെ അസത്യം പറയൽ

അസത്യം അഥവാ വ്യാജം എന്നത് സ്നേഹത്തെ നശിപ്പിക്കുന്നതും, ദൈവനിഷേധവുമാണ്. വ്യാജം പറയുകയെന്നത് നിസ്സാരമായി കണക്കിടരുത്. എല്ലാ പാപങ്ങളെക്കാളും ഭീകരമാണ് കള്ളം പറയുന്നത് എന്ന് പരിശുദ്ധാത്മാവ് പറയുന്നു. കള്ളം പറയുന്നതിലുള്ള വൈദഗ്ദ്ധ്യം കെങ്കേമമായി എന്ന് പറഞ്ഞ് ദുരഭിമാനം കൊള്ളുന്നവരുണ്ട്. വ്യാജം ശ്രവിക്കുന്നവരിൽ വിലാപത്തിനുള്ള മനസ്സ് നഷ്ടപ്പെടുന്നു. നമ്മൾ ഒരുവന്റെ നർമ്മം കലർന്ന വ്യാജ പ്രസംഗങ്ങൾ കേട്ട് രസിച്ചിരിക്കാൻ താത്പര്യം കാട്ടുമ്പോൾ സാത്താൻ നമ്മിൽ രണ്ടുതരം ചിന്തകൾ കടത്തിവിടുന്നു. (1) കഥ പറയുന്ന ആളെ തടസ്സപ്പെടുത്തരുത്. (2) മറ്റുള്ളവർ ദൈവത്തെ സ്നേഹിക്കുന്നതിനേക്കാൾ കൂടുതൽ ദൈവസ്നേഹം പ്രകടിപ്പിക്കരുത്. നിങ്ങൾ പ്രാർത്ഥനയ്ക്കായി നിൽക്കുമ്പോൾ നേരത്തേ കേട്ട നർമ്മങ്ങൾ ഇക്കിളിപ്പെടുത്താൻ സാധ്യതയുണ്ട്. തന്മൂലം മരണത്തെപ്പറ്റിയും, ന്യായവിധിയെപ്പറ്റിയുമുള്ള ഓർമ്മകൾ അപ്പാടെ നഷ്ടപ്പെടുവാനും സാദ്ധ്യതയേറെയാണ്. കാപട്യം അസത്യം പറയുന്ന സ്വഭാവത്തിന്റെ മാതാവാണ്. കാപട്യം എന്നതിന് തെറ്റുകുറ്റങ്ങളിലുള്ള ധ്യാനമെന്ന് വിശേഷിപ്പിക്കാം. ദൈവഭയമുള്ളവർ അസത്യം പറയാതെ കഴിയുവാൻ ശ്രദ്ധിക്കുന്നു. അങ്ങനെയുള്ളവർ തങ്ങളുടെ മനസാക്ഷിയെ ആദരിച്ചും അനുസരിച്ചും ജീവിക്കുന്നു. ശിക്ഷയെ ഭയന്ന് കള്ളം പറയുന്നവനും ഒരു കാര്യവുമില്ലാതെ അസത്യം പ്രസ്താവിക്കുന്നവനും തുല്യരല്ല. അസത്യം പറയുന്നത് തന്നെ പല കാരണങ്ങൾ കൊണ്ടാണ്. ഒരുവൻ നർമ്മത്തിനുവേണ്ടിയും, മറ്റൊരുവൻ കേൾവിക്കാർക്ക് സംതൃപ്തി പകരുവാനും, മറ്റൊരുവൻ ആരെയെങ്കിലും ഉപദ്രവിക്കുവാനും അസത്യം പറയുന്നു. അസത്യ സ്വഭാവം മേലധികാരികളുടെ ശിക്ഷണനടപടികൾ കൊണ്ട് നിയന്ത്രിക്കാമെങ്കിലും, ധാരാളമായി കണ്ണുനീർ ഒഴുക്കിക്കൊണ്ടുള്ള യഥാർത്ഥ അനുതാപത്താലാണ് ശാശ്വത പരിഹാരം കാണാനാവുന്നത്. ഒരു പൈതൽ കള്ളം പറയാൻ ശ്രമിക്കാത്തതുപോലെയാണ് വിശുദ്ധീകരിക്കപ്പെട്ട ഒരു ആത്മാവിന് അസത്യം പറയാൻ ആവില്ലാത്തത്. മദ്യപന്മാർ അറിഞ്ഞും അറിയാതെയും സത്യം പ്രസ്താവിക്കുന്നു.

# 13-ാമത്തെ പടി

## ആത്മീയമായ പിന്നോക്കംപോകൽ

ആത്മീയമായ പിന്നോക്കംപോകൽ എന്നത് സംസാരപ്രിയവുമായി ബന്ധപ്പെട്ടിരിക്കുന്ന പ്രഥമ വൈകല്യമാണ്. ഇത് വിശുദ്ധീകരണത്തിന്റെ

നേർക്ക് നേർ ശത്രുവും, മനസ്സിന്റെ ക്ഷീണഭാവവും ആത്മാവിന്റെ അലസതയുമാണ്. ലോകബന്ധ ജീവിതത്തിന്റെ സംഭാവനയും. ഇത് ദൈവത്തെ ദയ ഇല്ലാത്തവനായും സ്നേഹമില്ലാത്തവനായും ചിത്രീകരിക്കാനുള്ള വിഫലശ്രമമാണ്. അനുസരണവിധേയനായ ഒരുവൻ ഈ ദൂഷ്യവശങ്ങളെ താത്പര്യപ്പെടാതെ ജീവിപ്പാൻ ശ്രമിക്കുന്നു. സമൂഹമായ ജീവിതം ആത്മീയ പിന്നോക്കം പോകലിനെ പ്രോത്സാഹിപ്പിക്കാറില്ല. ഒരു ഡോക്ടർ രോഗികളെ പരിശോധിക്കുന്നത് മിക്കവാറും രാവിലെകളിലാണെങ്കിൽ പിന്നോക്കം പോകൽ വിശ്വാസികളെ സന്ദർശിക്കുന്നത് മിക്കവാറും ഉച്ചനേരങ്ങളിലാവും. രോഗികളെ സന്ദർശിക്കാനുള്ള ദൂതായിരിക്കും വിശ്വാസവീരന്മാർക്ക് ലഭിക്കുക. അതിൻപ്രകാരം രോഗികളെ സന്ദർശിക്കാനിറങ്ങുന്നവരുടെ ഗതി പിന്നോക്കം പോകലിലായി. പ്രാർത്ഥനയ്ക്കായി ജാഗരൂകരായി നിൽക്കുന്നവരെ ഓരോ ഔദ്യോഗിക കൃത്യനിർവഹണത്തിന് എന്ന് പറഞ്ഞ് മാറ്റി കഴിഞ്ഞ് പിന്നീട് അവരുടെ സമയവും ശ്രദ്ധയും പ്രാർത്ഥനയിൽ നിന്ന് മനഃപൂർവ്വം അകറ്റുവാൻ ആവശ്യമായ രീതിയിൽ പിന്നോക്കം പോകൽ പ്രവർത്തിക്കുന്നു. ഉച്ചയ്ക്ക് മൂന്നു മണി നേരത്ത് പിന്നോക്കം പോകലിന്റെ ദുഷ്ടാത്മാവ് വിറയൽ, തലവേദന എന്ന് തുടങ്ങിയ അസ്വസ്ഥതകൾ വിശ്വാസികളിൽ വരുത്തുന്നു. സാധാരണ വികാരാവേശങ്ങളെ ചില നന്മകൾ കൊണ്ട് കീഴടക്കാനാവും. എന്നാൽ ആത്മീയമായ ഉന്നതി ആഗ്രഹിക്കുന്നവർക്ക് ആത്മീയ പിന്നോക്കമെന്നത് ഒരു തീരാശാപമാണ്. മാനസികമായി ധൈര്യമുള്ളവർക്ക് വൻവീഴ്ചകളിൽ നിന്നും കുതിച്ചുയരാനാവും. എന്നാൽ ആത്മീയ പിൻപാച്ചിലെന്നത് ഒരുവന്റെ ആത്മീയ നിക്ഷേപങ്ങളെ മുഴുവനായും നശിപ്പിക്കും. ആത്മീയ പിന്നോക്കമെന്നത് പ്രധാനമായ എട്ടു ദുശ്ശീലങ്ങളിലേക്കും ഏറ്റവും ഹീനമായ ഒന്നാണ്. ഒരുവൻ ആത്മീയ ഉന്നതിയ്ക്കായി ആഗ്രഹിച്ച് നിലകൊണ്ടാൽ മതി ഈ ദുശ്ശീലത്തിന്റെ ആക്രമണത്തിന് വിധേയനാകാൻ. വിലാപം ശീലമാക്കി തുടരുന്ന ഒരാൾക്ക് ഈ ദുഃശ്ശീലം ബാധിക്കാനിടയില്ല. ഓരോരുത്തരും ചെയ്ത് കൂട്ടിയിട്ടുള്ള പാപങ്ങളെപ്പറ്റി ഓർമ്മയും ചിന്തയും അനുദിനം പരിപാലിച്ചാൽ ഈ അപകടത്തിൽ നിന്നും വീഴ്ചയിൽ നിന്നും രക്ഷപ്പെടാനാവും.

ഇത് 13-ാമത്തെ വിജയപടി. ഈ പടി കരസ്ഥമാക്കുന്നവൻ യഥാർത്ഥത്തിൽ പല നല്ല സ്വഭാവങ്ങളെയും അവകാശിച്ചിരിക്കും.

# 14–ാമത്തെ പടി

## ആരവം – അതിലും വക്രത നിറഞ്ഞ നേതാവ് വയർ

നമ്മൾ നമ്മുടെ വയറിനെ സംബന്ധിച്ച് സംസാരിക്കുമ്പോൾ പലപ്പോഴും സ്വയ വിമർശനത്തിനും സ്വയമായ ആക്രമണത്തിനും തയ്യാറെടുക്കുന്നു. ഒരു ജീവിത കാലഘട്ടത്തിൽ ഇപ്രകാരം ചെയ്യാത്തവരായി ആരുംതന്നെയുണ്ടാവില്ല. അത്യാർത്തി എന്നത് വയറിന്റെ ഒരു കാപട്യമാണ്. കാപട്യമെന്ന് പറയാൻ കാരണം, ഭക്ഷണം യഥാസമയം കഴിക്കാത്തപ്പോഴും ഭക്ഷണം വയർ നിറയെ കഴിച്ച് കഴിഞ്ഞും ഭക്ഷണത്തിനായി മുറവിളി കൂട്ടുന്നതാണ് അത്യാർത്തിയുടെ ഭാവം. രുചിഭേദങ്ങൾ അനുസരിച്ചാണ് അത്യാർത്തി പ്രവർത്തിക്കുക. ഉദാഹരണത്തിന് മധുരപലഹാരങ്ങൾക്കായി വെമ്പൽ കൊള്ളുന്നവർ അത് ലഭ്യമായി കഴിഞ്ഞാലുടനെ മറ്റേതെങ്കിലും തരം വിഭവത്തിനായി വെമ്പുന്നു, നിലവിളി കൂട്ടുന്നു. അത്യാർത്തി പ്രകടിപ്പിക്കുവാൻ സഹായിക്കുന്നത് വിഭവങ്ങളുടെ കാഴ്ചയാണ്. നോമ്പ് ദിനങ്ങൾ നിഷ്ഠയോടെ പാലിക്കുന്നവർ ഈസ്റ്ററിന് മുമ്പുതന്നെ ഈസ്റ്ററിന് ശേഷമുള്ള ഭക്ഷണകാര്യങ്ങൾ ക്രമീകരിക്കുന്നു. അപ്പോൾ വയർ കണക്കു കൂട്ടുന്നു. ഏത് തരം ഭക്ഷണമായിരിക്കണം നോമ്പ് വീടിയാൽ ഉടൻ കഴിക്കേണ്ടത് എന്ന്. എന്നാൽ ദൈവഭക്തനായവർ തനിക്ക് എന്ത് എന്ത് അനുഗ്രഹങ്ങളാവും നോമ്പും നമസ്കാരവും പ്രദാനം ചെയ്യുക എന്ന് ചിന്തിക്കുന്നു. ചിലർ അതിഥികളെ സത്ക്കരിക്കാനെന്ന വ്യാജേന സകല പ്രമാണങ്ങളെയും വിസ്മരിക്കുന്നു. ആശകളുടെ അടിമയും അത്യാർത്തിയുടെ സേവകനുമായി രൂപാന്തരപ്പെടുന്നു. പലപ്പോഴും ദുരഭിമാനം അത്യാർത്തിയുടെ ശത്രുവായി കാണപ്പെടുന്നു. ആത്മീയശക്തി പുതുക്കി പ്രാപിക്കാനാഗ്രഹിക്കുന്നവരിൽ ഇവ രണ്ടും കടന്ന് പരസ്പരം മത്സരിക്കുന്നു. ഭക്ഷണ തത്പരരായവർ ഭക്ഷണത്തെ സ്വപ്നം കാണുമ്പോൾ ദൈവഭക്തരായവർ ന്യായവിധിയെയും അനന്തരഫലങ്ങളെയും സ്വപ്നം കാണുന്നു.

വയർ നമ്മെ അധീനതപ്പെടുത്തും മുമ്പ് വയറിനെ നിയന്ത്രിക്കുക. ന്യായവിധിക്ക് ശേഷമുള്ള നിത്യാഗ്നിയെ അനുസ്മരിപ്പിച്ച് വയറിനെ നിയന്ത്രിക്കുക. മനുഷ്യസ്വഭാവത്തെ പാടേ തകർക്കുവാൻ വയറിന് സാധിക്കുമെന്ന കാര്യം വിസ്മരിക്കരുത്. ഉപവാസത്തിലൂടെ മാത്രമേ വയറിനെ നിയന്ത്രിക്കുവാൻ സാധിക്കൂ.

ഇത് പതിനാലാമത്തെ പടി. ഈ ദുഃശ്ശീലത്തിന്മേലുള്ള വിജയം ശ്രേഷ്ഠമായ ഒന്നാണ്.

# 15–ാമത്തെ പടി

## കഠിനാദ്ധ്വാനത്തിലൂടെ സമ്പാദിക്കാനാവുന്ന വിശുദ്ധി

നാം സാധാരണ പറയുന്ന “വിശുദ്ധി” കൊണ്ട് അർത്ഥമാക്കുന്നത് നാം മാലാഖകളുടെ സ്വഭാവം എടുത്ത് അണിയുവാൻ താത്പര്യപ്പെടുന്നുവെന്നതാണ്. എന്നാൽ വിശുദ്ധി ആവശ്യമായിരിക്കുന്നത് ക്രിസ്തുഭവനത്തിലെ സഹവാസത്തിനും ഈ ലോകജീവിതത്തിലെ സ്വർഗ്ഗമാകുന്ന നമ്മുടെ ഹൃദയത്തിനുള്ളിലുമാണ്. വിശുദ്ധി എന്നത് പ്രകൃതിക്കപ്പുറമായ രീതിയിൽ ലൗകികതയെ നിഷേധിക്കലാണ്. അതായത് നശ്വരവും തെറ്റുകുറ്റങ്ങൾക്ക് വിധേയപ്പെടാവുന്നതുമായ ശരീരം, സ്വർഗ്ഗീയ ആത്മാക്കളോട് വളരെ തന്ത്രപൂർവ്വമായി നേരിട്ട് പോരാട്ടം നടത്തുകയെന്നതാണ്. ഒരുവന് യഥാർത്ഥ സ്നേഹം കൊണ്ട് ലൗകിക സ്നേഹത്തെയും സ്വർഗ്ഗീയ അഗ്നികൊണ്ട് ലൗകിക അഗ്നിയെയും കീഴ്പ്പെടുത്തുവാനായാൽ ആയവൻ ഭാഗ്യവാനായിരിക്കും. നിർദോഷാഭിരുചിയുള്ള നിർമ്മലത എല്ലാ നന്മകളിലും ശ്രേഷ്ഠവും അതിവിശിഷ്ഠവുമാണ്. ഉറക്കത്തിൽപോലും ഒരു വ്യതിയാനത്തിനും വിധേയനാകാതെ സ്വയം നിയന്ത്രിക്കാൻ കഴിയുന്നവൻ യഥാർത്ഥ നിർദോഷിയായിരിക്കും. ഒരുവനും തന്റെ സ്വന്തം സാഹചര്യങ്ങളെ കീഴടക്കി ജീവിപ്പാൻ സാദ്ധ്യമല്ല. സ്ഥിരോത്സാഹം കൊണ്ട് ഒരുവന് തന്റെ ചുറ്റുമുള്ള സാഹചര്യങ്ങളെ കീഴ്പ്പെടുത്താനായാൽ മനസ്സിലാക്കേണ്ടത് ഇത് ഒരു സ്വയ വിജയമല്ല. പ്രത്യുത സകല പ്രകൃതിയുടെയും സ്രഷ്ടിതാവായ ദൈവകരുണ ഒന്ന് മാത്രമാണെന്നാണ്. ദൈവസാന്നിദ്ധ്യം ദൈവംതന്നെ നോക്കിവിളിക്കുന്നവർക്ക് ദാനമായി നൽകുന്നു. ഏതൊരു യുദ്ധത്തിലും, ശക്തിയേറിയവൻ ശക്തികുറഞ്ഞവനെയാണല്ലോ കീഴ്പ്പെടുത്തുക. മാനുഷികമായി ബലഹീനരായവരെ സർവ്വശക്തൻ ബലപ്പെടുത്തുമ്പോൾ അവരും ബലിഷ്ടന്മാരായി രൂപാന്തരപ്പെടുന്നു. വിശുദ്ധി പ്രാപിക്കലിന്റെ പ്രഥമ കർത്തവ്യം ദുഷ്ടചിന്തകളുമായി ബന്ധപ്പെട്ട എല്ലാറ്റിനെയും നിരാകരിക്കുക എന്നതാണ്. എന്നാൽ മദ്ധ്യഭാഗം അധികമായ ഭക്ഷണം മൂലമുള്ള സാധാരണ പ്രകൃത്യാനീക്കങ്ങളാണ്. വിശുദ്ധിയുടെ അവസാനഭാഗം ചീത്തയായ വികാരവിചാരങ്ങളെ നിഗ്രഹിച്ച് ശാരീരിക ദണ്ഡനം നടത്തുക എന്നതാണ്. പരിപൂർണ്ണമായി ഇന്ദ്രിയഗോചരമല്ലാത്ത സമീപനം ശരീരത്തോടും ശരീരത്തിന്റെ നിറത്തോടും ആകാരഭംഗിയോടും കാട്ടുന്നവൻ യഥാർത്ഥത്തിൽ അനുഗൃഹീതനായിരിക്കും. ശാരീരികമായ ചിന്തകളെക്കാൾ തന്റെ ആത്മാവിനെ കരുതുകയും സ്നേഹിക്കുകയും ചെയ്യുന്നവൻ യഥാർത്ഥ അനുഗൃഹീതനായിരിക്കും. സ്പർശനമാത്രയിൽ വികാരത്തിന് വിധേയനാകാത്ത വ്യക്തി അനുഗ്രഹിക്കപ്പെട്ടത്. ലോകസൗന്ദ

ര്യങ്ങൾ കണ്ട് ആകൃഷ്ടരാകാതെ സ്വർഗ്ഗീയ ഭംഗിയിലും സൗന്ദര്യത്തിലും ശ്രദ്ധിക്കുന്നവൻ ഏറെ ശ്രേഷ്ഠനായിരിക്കും. ഇങ്ങനെയുള്ളവർ യഥാർത്ഥത്തിൽ സിംഹങ്ങളോട് നേരിട്ട് പോരാടുന്നവർക്ക് തുല്യരായിരിക്കും. ഒരുവൻ നിർഭാഗ്യവശാൽ ഉറക്കത്തിൽ സ്വപ്നത്തിലൂടെ അശുദ്ധനായാൽ ഉണർന്നിരിക്കുമ്പോൾ കൂടുതൽ ജാഗ്രതയുള്ളവനും തീക്ഷ്ണതയോടെ പാപാക്രമണത്തിൽ നിന്ന് രക്ഷ നേടാൻ ശ്രദ്ധാലുവുമായിരിക്കട്ടെ.

ഒരു കുറുക്കൻ ഒരു പക്ഷിയെ വേട്ടയാടുവാൻ ഉറക്കം നടിക്കുന്നതു പോലെ സാത്താൻ ഒരു ആത്മാവിനെ ശിഥിലമാക്കി നശിപ്പിക്കുവാൻ ആകർഷകമായ സൗന്ദര്യരൂപങ്ങൾ പ്രദർശിപ്പിക്കുന്നു. ക്രിസ്തുവിന്റെ മുമ്പാകെ മുഖാമുഖമായി നിൽക്കുംവരെ നിങ്ങളുടെ ശരീരത്തെ വിശ്വസിക്കുകയോ അതിനെ ആശ്രയിക്കുകയോ ചെയ്യരുത്. സുഖാനുഭവ വർജ്ജനം വീഴ്ചയ്ക്ക് ഇടയാകാതിരിപ്പാൻ ശ്രദ്ധിപ്പിൻ. ഒരിക്കലും ഭക്ഷണം കഴിക്കാത്തവരായി സൃഷ്ടിക്കപ്പെട്ട സ്വർഗ്ഗീയ ഗണം മാത്രമാണെന്ന് തിരിച്ചറിയുക. പണ്ഡിതർ പറഞ്ഞിരിക്കുന്നു: ഭക്ഷണ വിരക്തി എന്നത് ശരീരത്തോടുള്ള ശത്രുതയും വയറിനോടുള്ള യുദ്ധവുമാണ് എന്ന്. ശരീരത്തോടുള്ള വിരക്തി മൂലം ഉപവസിക്കുന്നവരിൽ ദൈവം സംപ്രീതനാകണം. ദൈവം സ്വർഗ്ഗീയമായ ആത്മീയ ഭവനം രൂപപ്പെടുത്തുകയുള്ളു. ഇതറിയാതെ വെറും ഉപവാസം മാത്രം നടത്തുന്നവൻ വിജയിക്കാനിടയില്ല. നമ്മുടെ സ്വഭാവത്തിലെ ബലഹീനതകളെ ദൈവ സന്നിധിയിൽ സമർപ്പിക്കാം. എങ്കിൽ അവർണ്ണനീയമായ നിലയിൽ ദൈവ ശക്തി അനുഭവിക്കാനാകും. മാനുഷികമായി സാദ്ധ്യമാകാവുന്നിടത്തോളം ദൈവികരായിത്തീരുക എന്നതാണ് വിശുദ്ധി എന്നതിന്റെ അർത്ഥവും മാന്യതയും. ഭക്ഷണകാര്യത്തിലുള്ള സ്വയനിയന്ത്രണം കൊണ്ടു മാത്രം ഒരാൾക്ക് വിജയിക്കുവാനാകില്ല. അതോടൊപ്പം സൗമ്യതയും എളിമയും കൂടി ഉണ്ടെങ്കിൽ വിജയം സുനിശ്ചിതമായിരിക്കും. നാം നമ്മുടെ കട്ടിലുകളിൽ വിശ്രമത്തിനായി ശയിക്കുമ്പോൾ പൈശാചിക ശക്തികൾ നമ്മുടെ ശരീരത്തിലൂടെ അല്ലാതെ നമ്മുടെ മനസ്സുകളായി പോരാട്ടം നടത്തുന്നതിനാൽ, നമുക്ക് ജാഗ്രതയുള്ളവരായി വിങ്ങുന്ന ഹൃദയങ്ങളോടെ കഴിയാം. നാം ഉറങ്ങാൻ കിടക്കുമ്പോൾ നമ്മുടെ മരണത്തെപ്പറ്റിയുള്ള ഓർമ്മകൾ ഉണ്ടായിരിക്കട്ടെ. കൂട്ടത്തിൽ യേശുനാമ കീർത്തനവും (Jesus prayer). ഉറക്കമൊഴിയുമ്പോൾ നമുക്ക് ബോധ്യമാകും ഈ രണ്ട് കാര്യങ്ങളും സുഖകരമായ ഉറക്കത്തിന് എത്രമാത്രം സഹായിച്ചുവെന്ന്. ഉറക്കത്തിലെ ഇന്ദ്രിയസ്ഖലനവും, മറ്റ് മാനസിക പ്രക്ഷോഭങ്ങളും ഭക്ഷണം മൂലം ഉണ്ടാകുന്നുവെന്ന ചിന്ത അസ്ഥാനത്താണ്. മാനസിക അഹങ്കാരവും, അതിരുകടന്ന ചിന്തയും ആണ് മേൽ

പറഞ്ഞവയുടെ കാരണങ്ങൾ. ചിലർക്ക് ക്ലേശാവസ്ഥയിലും ഇതൊക്കെയും സംഭവിക്കാം. യാതൊരുവനും രാത്രിയിൽ കാണുന്ന സ്വപ്നങ്ങളെപ്പറ്റി പകൽസമയങ്ങളിൽ ചിന്തിക്കാതിരിക്കട്ടെ. നമ്മുടെ ശത്രുവിന്റെ മറ്റൊരു കപടോപായം ശ്രദ്ധിക്കണം. ചില ഭക്ഷണങ്ങൾ കഴിച്ചാലുടനെയോ അല്പ കാലതാമസശേഷമോ ശരീരത്തിൽ ചില അസുഖങ്ങൾ ഉണ്ടാക്കുന്നതുപോലെയുള്ള ഒരു കാര്യമാണിത്. ചിലർ ആർഭാടങ്ങൾ ആചരിച്ചാൽ ഉടനെതന്നെ പ്രത്യാക്രമണം ഉണ്ടാകണമെന്നില്ല. പുരുഷന്മാർ സ്ത്രീകളോടൊപ്പം ഭക്ഷണം കഴിക്കുകയോ, സംസാരത്തിലേർപ്പെടുകയോ ചെയ്യുമ്പോൾ പ്രത്യേകത ഒന്നുമുണ്ടായില്ലായെങ്കിലും പുരുഷന്മാർ പിന്നീട് പ്രത്യേകിച്ച് ഏകാന്തതയിൽ തങ്ങൾ കണ്ടതും കേട്ടതുമായ രൂപങ്ങൾ ഓർത്ത് എടുത്ത് ചിന്തകളിൽ തെറ്റിപ്പോകാൻ സാദ്ധ്യത പൈശാചികശക്തി ഉല്പാദിപ്പിക്കാനിടയുണ്ട്. നമ്മെത്തന്നെ നിയന്ത്രിക്കുവാൻ സംഗീതത്തിന്റെ ചിട്ടകളും നിയമങ്ങളും പോലെ നമ്മുടെ ജീവിതത്തെയും ചിട്ടയുള്ളതാക്കാൻ ശ്രദ്ധിക്കണം. നാം ലോകത്തിൽ ജീവിച്ചിരിക്കുന്നിടത്തോളം കാലം നാം ദൈവകരങ്ങളിൽ സുരക്ഷിതരാണെന്ന് ഉറപ്പ് വരുത്തണം. നമ്മുടെ ശത്രു എങ്ങനെയെങ്കിലും നമ്മെ ദൈവകരുണയിൽനിന്ന് അടർത്തി മാറ്റാൻ തന്ത്രങ്ങൾ മെനഞ്ഞ് നടക്കുകയാണെന്ന കാര്യം നാം വിസ്മരിക്കരുത്. പാപം ഒരിക്കൽ രുചിച്ചവർ പിന്നീട് വിശുദ്ധരെന്ന് അറിയപ്പെടാൻ അർഹതയില്ലെന്ന് പറയുന്നവരുണ്ട്. നല്ല പ്രാർത്ഥനയോടും ജാഗരണത്തോടും ഉറക്കത്തെ സ്വീകരിച്ചാൽ ഉറക്കമുണരുമ്പോൾ മാലാഖമാരുടെ സാന്നിദ്ധ്യവും സഹായവും അവകാശിപ്പാൻ കഴിയും. ഒരുവന് തന്റെ ശരീരത്തെ നിയന്ത്രിക്കാനായാൽ അയാൾ പ്രകൃതിയെ നിയന്ത്രിക്കാൻ പ്രാപ്തനാകുന്നു. ചില വികാരങ്ങൾ ശരീരത്തിലേക്ക് ആത്മാവിൽ നിന്നും അതുപോലെ തന്നെ തിരിച്ചും പ്രവേശിക്കുന്നു. ആദ്യത്തെ തരത്തിലുള്ള പ്രക്രിയ സംഭവിക്കുന്നത് പ്രധാനമായും ആശ്രമവാസികളുടെയിടയിലും രണ്ടാമത്തെ തരത്തിലുള്ള പ്രക്രിയ സംഭവിക്കുന്നത് സാധാരണ വിശ്വാസികളിലുമായിരിക്കും. ഇതേ തരം തെറ്റ് ചെയ്യിക്കുവാൻ പൈശാചിക ആക്രമണം തിരിച്ചറിഞ്ഞ് ഉപവാസത്തിലൂടെയും നിരന്തരമായ പ്രാർത്ഥനയിലൂടെയും സാത്താനെയും സൈന്യത്തെയും പുകച്ച് ഹൃദയത്തിനുള്ളിൽ നിന്നും പുറത്ത് ചാടിക്കണം. അക്കൂട്ടത്തിൽ എളിമയുടെയും വിനയത്തിന്റെയും വാളും ഉപയോഗിക്കണം. നമുക്ക് ഫലപ്രദമായി പൈശാചിക ആക്രമണത്തിൽ നിന്നുള്ള രക്ഷയ്ക്കായി പ്രാർത്ഥിക്കാനാവാതെ വരുമ്പോഴാണ് നമ്മുടെ ശത്രു കാര്യക്ഷമമായ ആക്രമണം അഴിച്ചുവിടുന്നത്. എല്ലാ സാത്താന്മാരും അവരുടെ അനുയായികളും നമ്മുടെ മനസ്സിനെ കലക്കുവാൻ മുന്നമേ ശ്രമിക്കുന്നു. പ്രാർത്ഥനയിൽ നിന്നോ, ജാഗരണത്തിൽ

നിന്നോ, ധ്യാനത്തിൽ നിന്നോ നിങ്ങളെ സാത്താൻ ബുദ്ധിമുട്ടിക്കുകയാണെങ്കിൽ തത്സമയം തന്നെ സാത്താനെ നേരിടുക. നമ്മുടെ ഹൃദയത്തിൽ അശുദ്ധമായ ചിന്തകൾ പരത്തുന്നതും നാണംകെട്ട കാര്യങ്ങൾ മനസ്സിൽ ഉയർത്തുന്നതും നമ്മുടെ ഹൃദയങ്ങളുടെ ചതിയനാണ്. സഹനവും, തിരസ്കരണവും അത്രേ ഇവയ്ക്കുള്ള പരിഹാരമാർഗ്ഗം.

ഇത് വിജയത്തിന്റെ പതിനഞ്ചാമത്തെ പടി. ഇത് കൈവശമാക്കിയവർ ലോകജീവിതം നയിക്കുന്നവരെങ്കിലും, മരിച്ച് ഉയിർത്തെഴുന്നേറ്റവരാണ്. ഭാവിയിലെ നിത്യജീവനെ അനുസ്മരിപ്പിക്കുന്നതും കാലാവധിക്ക് മുന്നമേ രുചിച്ചറിയുവാനും സാധിക്കുന്നവരാകുന്നു.

## 16–ാമത്തെ പടി

### ധനമോഹം (അമിത ധനേച്ഛ)

അമിത ധനേച്ഛ 1000 തലയുള്ള പിശാചിന് തുല്യമാണ്. ധനമോഹം അഥവാ അമിത ധനേച്ഛ ഒരുതരം വിഗ്രഹസേവയാണ്. ഒരുവനും താൻ അതിമോഹത്തോടെ സമ്പാദിക്കുന്നത് പാവങ്ങളെ സേവിക്കുവാനാണ് എന്ന് പറയരുത്. ഈ ദുഃസ്വഭാവം സ്വായത്തമാക്കിയവർ മറ്റുള്ളവരെ കരുതുവാനും സേവിക്കുവാനും സ്നേഹിക്കുവാനുമുള്ള ദൗത്യങ്ങളിൽ നിന്ന് അകന്നവനായിരിക്കും. അങ്ങനെയുള്ളവർക്ക് നിർമ്മല പ്രാർത്ഥനകൾ ആലപിക്കുവാൻ സാദ്ധ്യമല്ല. ധനസമാഹരണം പാവപ്പെട്ടവരെ ഉദ്ദേശിച്ച് ആരംഭിക്കുന്നതായാൽ പോലും കാലതാമസമെന്യേ അങ്ങനെയുള്ളവരിൽ ദരിദ്രരെപ്പറ്റി അവജ്ഞയും നിന്ദയുമായിരിക്കും രൂപീകൃതമാവുക. മറ്റുള്ളവരുടെ ഉന്നമനത്തിനെന്നും പറഞ്ഞ് ധനം സ്വരൂപിക്കുന്നവർ താമസംവിനാ തങ്ങളുടെ കൈകളിൽ ഉള്ള ധനത്തെ മുറുകെ പിടിക്കുന്നു.

ഇത് പതിനാറാമത്തെ പടി. പോരാട്ടമാണ് ലക്ഷ്യം.

## 17–ാമത്തെ പടി

### ദാരിദ്ര്യം

ദാരിദ്ര്യം എന്നത് കരുതലുകളിൽ നിന്നുള്ള രാജിയാണ്. ഒരു പാവപ്പെട്ട ആശ്രമവാസി ലോകത്തിന്റെ നാഥനായിരിക്കും. ഒരു ആശ്രമവാസി തന്റെ ആവശ്യങ്ങളെപ്പറ്റി ആരോടും സഹായം തേടാറില്ലായെങ്കിലും ആരെങ്കിലും സന്തോഷത്തോടെ നൽകിയാൽ നന്ദിയോടെ ദൈവം കൊടുത്തയച്ചതെന്ന നിലയിൽ സ്വീകരിക്കുന്നു. ഒരു ദരിദ്രൻ തന്റെ പ്രാർത്ഥനയിൽ വിശുദ്ധിയുള്ളവനായിരിക്കും. എന്നാൽ സ്വത്ത് സമ്പാദന

ത്തിൽ തത്പരനായ ഒരാൾ ഐഹിക സമ്പത്തിനായി പ്രാർത്ഥിക്കുന്നു. അനുസരണയോടെയും നിഷ്ഠയോടെയും ജീവിക്കുന്നവർക്ക് പണത്തോടുള്ള കമ്പം ഒട്ടുമുണ്ടാവില്ല. ഒരുവൻ അവകാശങ്ങൾ നിഷേധിച്ചാൽ അത് ഏറെ ശ്രേഷ്ഠമായിരിക്കും. എന്നാൽ ഒരുവൻ തന്റെ പേരിലുള്ള ആധാരമോ ഉടമസ്ഥാവകാശമോ നിഷേധിച്ചാൽ അത് ഏറെ ശ്രേഷ്ഠമായിരിക്കും. കടലിലെ തിരകൾ ഒരിക്കലും ശമിക്കാത്തതുപോലെയും, കോപികളുടെ കോപം ശമിക്കാത്തതുപോലെയും ദ്രവ്യാഗ്രഹികളുടെ ആർത്തി ഒരിക്കലും തീരുന്നില്ല.

ഐഹിക സമ്പാദ്യം നിരാകരിക്കുന്ന ഒരുവന് വഴക്കുകളും തടസ്സങ്ങളുമുണ്ടാവില്ല. എന്നാൽ ദ്രവ്യാഗ്രഹികൾ ഒരു മൊട്ടുസൂചിക്കുവേണ്ടിപോലും അവസാനശ്വാസം വരെ വ്യഥ അനുഭവിക്കും. നീതിമാനായ ഇയ്യോബിൽ ദ്രവ്യാഗ്രഹം ഇല്ലാതിരുന്നതിനാൽ സർവ്വവും നഷ്ടപ്പെട്ട അവസരത്തിലും അദ്ദേഹം കുലുങ്ങാതിരുന്നു. ദ്രവ്യാഗ്രഹം സകലതരം പാപത്തിന്റെയും അടിസ്ഥാനമത്രേ. ഇക്കാരണത്താൽ വഴക്കും വിദ്വേഷവും വർദ്ധിക്കുന്ന അകൽച്ചകളും വൈരാഗ്യങ്ങളും കൊടുങ്കാറ്റ് പോലെ നാശം കൊയ്യുന്നു. ചിലർ അല്പം തീ കൊണ്ട് ധാരാളം തടി കത്തിക്കുന്നു. എന്നാൽ മറ്റു ചിലർ ഒറ്റ നന്മയുടെ പിൻബലത്തിൽ അനേക ആഗ്രഹങ്ങളെ നിഷേധിക്കുവാൻ പ്രാപ്തരാകുന്നു. ഈ നന്മയുടെ പേര് വേർപെടൽ എന്നത്രേ. ദീർഘനാളത്തെ ധ്യാനത്തിലൂടെ കൈവശമാക്കാവുന്ന ഒരു കൃപയത്രേ വേർപെടൽ.

ഇതാകുന്നു പതിനേഴാമത്തെ പടി. ഈ പടിയിൽ കയറുന്നവൻ എല്ലാ ഐഹിക നേട്ടങ്ങളെയും നിസ്സാരമെന്നെണ്ണി സ്വർഗ്ഗരാജ്യത്തിലേക്ക് യാത്രയിൽ കുതിക്കുന്നു.

## 18-മത്തെ പടി

**അബോധാവസ്ഥ (ശാരീരിക മരണത്തിന് മുമ്പേ ആത്മാവിന്റെയും മനസ്സിന്റെയും മരണം)**

അബോധാവസ്ഥയെന്നത് ശരീരത്തിന്റെയും ആത്മാവിന്റെയും അനിശ്ചിതാവസ്ഥയാണ്. ദീർഘകാല രോഗാവസ്ഥ മൂലമോ ദീർഘകാല ബോധാവസ്ഥയെ അവഗണിച്ചതുകൊണ്ടോ സംഭവിക്കാം. നിരന്തരമായ അവഗണനയാണ് അബോധാവസ്ഥയുടെ പിന്നണിയിൽ. നിരന്തര അവഗണന സ്വഭാവമായി രൂപാന്തരപ്പെടുന്നു. തന്മൂലം വിസ്മൃതിയ്ക്കും കാര്യക്ഷമതയുടെ നാശത്തിനും സംഗതിയാകുന്നു. ഇത്രയുമൊക്കെയാകുമ്പോൾ ദൈവഭയവും മറന്നുപോകുന്നു. അബോധാവസ്ഥയിലായ വ്യക്തി മറ്റുള്ളവരെ കാഴ്ച പഠിപ്പിക്കുന്ന അന്ധന് തുല്യമായിരിക്കും.

ഞാൻ തെറ്റാണ് ചെയ്യുന്നത് എന്ന ഉൾബോധത്തോടെ അത് നിർത്താതെ തുടരുന്നതാണ് തെറ്റ്. അങ്ങനെയുള്ളവർ ആർത്തിയുള്ളവരെങ്കിലും സഹനത്തെപ്പറ്റിയും മറ്റും വാചാലരായിരിക്കും. പ്രാർത്ഥനയെ പ്രകീർത്തിക്കുന്നുണ്ടെങ്കിലും, ഇത്തരക്കാർ പ്രാർത്ഥനയ്ക്ക് ഒരുമ്പെടാതെ ഒരാൾ പ്ലേഗ് രോഗത്തെ ഭയന്ന് ഓടി ഒളിക്കുംപോലെ ആയിരിക്കും പ്രവർത്തിക്കുക. ഇത്തരക്കാർ വേർപെടലിനെപ്പറ്റി സുദീർഘമായി സംസാരിച്ചാൽപോലും സ്വകാര്യവ്യക്തിത്വത്തിൽ എല്ലാ തെറ്റുകളും നിവർത്തിക്കുന്നു. അനുസരണത്തെപ്പറ്റി സംസാരിക്കുന്ന ഇക്കൂട്ടർ അനുസരണക്കേടിൽ ഒന്നാം സ്ഥാനക്കാരായിരിക്കും. അങ്ങനെയുള്ളവർ നിശബ്ദതയെ പുകഴ്ത്തുമെങ്കിലും വാക്കുകൾ ധാരധാരയായി പുറപ്പെടുവിക്കുന്നതിൽ മടി കാട്ടുന്നില്ല.

ഇത് പതിനെട്ടാമത്തെ പടി.

## 19-ാമത്തെ പടി

### ഉറക്കവും പ്രാർത്ഥനയും ചാപ്പലിലെ സങ്കീർത്തന പാരായണവും

ഉറക്കത്തിൽ എല്ലാ മനുഷ്യരുടെയും എല്ലാ ഇന്ദ്രിയങ്ങളും നിശ്ചലാവസ്ഥയിലാകുന്നു. ഉറക്കമെന്നത് ഒന്നാണെങ്കിൽ, അതിന്റെ ലക്ഷ്യവും, സാദ്ധ്യതകളും പലതാണ്. ഉറക്കം ഭക്ഷണഫലമായും, സുദീർഘവും സുശിക്ഷിതവുമായ ഉപവാസത്തിന്റെ ഫലമായും, പൈശാചിക ശക്തികളുടെ പ്രേരണഫലമായും ഉണ്ടാവാം. ശരീരം ബലഹീനമാകുമ്പോഴാണ് സാധാരണ ഉറക്കമുണ്ടാകുന്നത്. മദ്യപാനികളെയും ഉറക്കം വളരെ വേഗം സ്വാധീനിക്കാനിടയുണ്ട്. അനുസരണയുടെ നാളുകളിൽ ദീർഘസമയം നിൽക്കുമ്പോൾ ഉറക്കക്ഷീണം ഏതൊരാളെയും സ്വാധീനിക്കാനിടയുണ്ട്. പള്ളിമണിനാദം ശ്രവിക്കുമ്പോൾ വിശ്വാസികൾ ദൈവാലയത്തിൽ ഓടികൂടുന്നു. അതോടൊപ്പം തന്നെ ശത്രുക്കളും (പൈശാചിക ശക്തികളും) പ്രാർത്ഥനയുടെ സമയം അറിയിച്ചുള്ള മണിനാദം മുഴങ്ങുമ്പോൾ നമ്മുടെ കിടക്കകളുടെ ചുറ്റും സ്ഥാനം തേടിയുള്ള അശുദ്ധാത്മാക്കൾ നമ്മൾ എണീക്കാതെ വീണ്ടും കിടന്നുറങ്ങാൻ പ്രേരിപ്പിക്കുന്നു. “അല്പം കൂടി കഴിയട്ടെ”, “പ്രഥമ പ്രാർത്ഥനകൾ കഴിയുന്നതുവരെയെങ്കിലും” എന്നിങ്ങനെയായിരിക്കും ശത്രുപക്ഷത്തെ ഉപദേശം. മറ്റുചിലർ ആരാധനയ്ക്കായി നിൽക്കുമ്പോൾ ക്ഷീണിതരായി ഉറക്കത്തെ പ്രിയപ്പെടുന്നു. ചിലർക്ക് ശാരീരിക വൈഷമ്യങ്ങൾ അനുഭവപ്പെടുന്നു. ചിലർ ആരാധനയ്ക്കിടയിൽ മറ്റുള്ളവരോട് സംസാരിക്കുന്നു. ചിലരുടെ മനസ്സിൽ അനാവശ്യവും അശ്ലീലവുമായ ചിത്രങ്ങൾ താലോലിക്കപ്പെ

ടുന്നു. ചിലർ ഭിത്തികളിൽ ചാരി നിൽക്കാനും ചാരി ഇരിക്കാനും പ്രേരിതരാകുന്നു. എന്നാൽ താൻ നിൽക്കുന്നത് ദൈവതിരുമുമ്പാകെ ആണെന്ന് ബോദ്ധ്യമുള്ളയാൾ ഒരു തൂണിന് സമനായി ഉറപ്പും ബലവും ഉള്ളവനായി ദൈവത്തെ ഹൃദയംകൊണ്ട് ആരാധിക്കും. പ്രാർത്ഥനയുടെ അവസരത്തിലോ, ആരാധനാഗീതങ്ങൾ ആലപിക്കുകയോ ചെയ്യുമ്പോൾ ചൊല്ലുകയും പറയുകയും ചെയ്യുന്ന പദങ്ങളുടെ അർത്ഥം മനസ്സിൽ ധ്യാനിച്ച് ചെയ്താൽ അനുഗ്രഹമാകും. പ്രാർത്ഥനയ്ക്കായി നിൽക്കുമ്പോൾ ഏകാഗ്രത നഷ്ടപ്പെടാതിരിപ്പാൻ ശ്രദ്ധിക്കണം. മറ്റുള്ളവർക്ക് അരോചകമാകാവുന്ന ഒരു കാര്യവും ചെയ്യുകയുമരുത്. സ്വർണ്ണം ഊതി കഴിക്കുമ്പോലെയാണ് ഓരോ വിശ്വാസിയുടെയും പ്രാർത്ഥനയും ആരാധനയും ശോധന ചെയ്യപ്പെടുന്നത് എന്ന് മറക്കരുത്.

ശ്രദ്ധയോടെ ഇപ്രകാരം പ്രവർത്തിക്കുന്നവൻ ദൈവത്തോട് അടുക്കുകയും പൈശാചിക ശക്തികളെ ആട്ടിപ്പായിക്കുകയും ചെയ്യും. ഇത് പത്തൊമ്പതാമത്തെ  പടി.

## 20-ാമത്തെ പടി

### ശാരീരിക ജാഗരണവും ആത്മീയ ജാഗരണവും പരിപാലനവും

ഭൂരാജാക്കന്മാരുടെ മുമ്പാകെ യാതൊരുവിധ ആയുധവും കൂടാതെ നിൽക്കുന്നു. ചിലർ കുന്തവും, മറ്റ് ചിലർ തോക്കും, മറ്റ് ചിലർ പരിചയും വാളുമായി നിലകൊള്ളുന്നു. ആദ്യം പറഞ്ഞവർ പിന്നീട് പറഞ്ഞ വിഭാഗങ്ങളെക്കാൾ ഔദ്യോഗികമായി ഉന്നതരാവും. ഉന്നതർ രാജാക്കന്മാരുമായി കൂടുതൽ സൗഹൃദവും അടുപ്പവുമുള്ളവരായിരിക്കും. നമ്മുടെ രാജാവും ദൈവവുമായ സർവ്വശക്തന്റെ മുമ്പാകെ നാം എങ്ങനെ നിലകൊള്ളുന്നുവെന്ന് ശ്രദ്ധിക്കാം. നാം പ്രാർത്ഥനയ്ക്കായി പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും വൈകുന്നേരവും ദൈവതിരുമുമ്പാകെ നിലകൊള്ളാറുണ്ടല്ലോ. ചലർ സന്ധ്യാരാധനയ്ക്ക് ശേഷം രാത്രി മുഴുവനായും കൈകൾ ഉയർത്തി ജാഗരണം ചെയ്യുന്നു. അല്ലാത്തവർ തത്സമയം സങ്കീർത്തനങ്ങൾ ആലപിച്ച് ദൈവത്തെ സ്തുതിക്കുന്നു. മറ്റ് ചിലർ വായനയിലും പഠനത്തിലും വ്യാപൃതരാകുന്നു. ജാഗരണം ചെയ്യുന്ന എല്ലാവരും രാത്രി മുഴുവൻ ദൈവസ്നേഹത്തിൽ ജാഗരണം ചെയ്യുന്നു. ദൈവം എല്ലാ വിഭാഗക്കാരുടെയും പ്രവൃത്തികളിൽ സംപ്രീതനാകുന്നു. ജാഗരണം നടത്തുന്നവന്റെ കണ്ണുകൾ മനസ്സിനെ വിശുദ്ധമാക്കുന്നു. കൂടുതൽ ഉറങ്ങുന്നവൻ തന്റെ മനസ്സിനെ കെട്ടിമുറുക്കുന്നു. ജാഗരണത്തിൽ ഏർപ്പെടുന്നവർ ഐഹികമോഹങ്ങളിൽ നിന്നും വിടുതൽ നേടുന്നു. സ്വപ്നലോകത്ത് നിന്നും സ്വതന്ത്രരാകുന്നു. ആശകളെ നിയന്ത്രിക്കുന്നു.

ആത്മാക്കളെ നേർവഴിയിൽ നയിക്കുന്നു. ഒരുവൻ രാത്രിയിൽ ഉറക്കത്തെ ഉപേക്ഷിച്ച് ജാഗരണം ചെയ്താൽ അനേക ചിന്തകളെ രൂപപ്പെടുത്താൻ പ്രാപ്തനാകുന്നു. രാത്രിയുടെ നിശബ്ദതയിൽ അനേക നല്ല ചിന്തകളും അറിവുകളും സ്വന്തമാക്കുന്നു. നല്ല ദൈവസ്നേഹികളും ഭക്തരുമായ വർ പ്രാർത്ഥനയ്ക്കുള്ള മണിനാദം ശ്രവിച്ചിട്ട് നല്ലത്, നല്ലത് എന്നു പറയുന്നു. അല്ലാത്തവരോ ശല്യം എന്നു പറയുന്നു. ദീർഘ ഉറക്കം മറവി സൃഷ്ടിക്കുന്നു. എന്നാൽ ജാഗരണം ഓർമ്മ വർദ്ധിപ്പിക്കുന്നു. കർഷകന്റെ സമ്പാദ്യം അവന്റെ കളപ്പുരകളിലുള്ള ധാന്യമെങ്കിൽ ഒരു വിശ്വാസിയുടെ സമ്പാദ്യവും അറിവും ജ്ഞാനവും വൈകുന്നേരങ്ങളിൽ പ്രാർത്ഥനയ്ക്കും ജാഗരണത്തിനുമായി വേർതിരിക്കുമ്പോൾ അവിടെ സമാഹരിക്കപ്പെടുന്നു. പ്രാർത്ഥനകളും മറ്റ് തത്തുല്യ ആത്മീയ അദ്ധ്വാനങ്ങളുമാണ് അവരുടെ ആശ്രയം. ദീർഘ ഉറക്കം മടിയന്മാർക്കും അലസ്സന്മാർക്കും യോജിച്ചത്. വിശ്വാസികൾ പോലും സുഹൃത് സംഭാഷണങ്ങളിൽ വളരെ സജീവരാകാമെങ്കിലും, പ്രാർത്ഥനകളിൽ ഉറക്ക ക്ഷീണത്തിന് അടിമകളാകാൻ സാദ്ധ്യതകൾ ഏറെയാണ്. വാചാലമായി സംസാരിക്കുന്നവർ പോലും വേദവായനകൾ നടത്തുമ്പോൾ ക്ഷീണിതരും ബലഹീനരുമായി തീരുന്നു. ജാഗരണവേളകളിൽ കഠിനാദ്ധ്വാനം ചെയ്യാൻ പ്രേരിപ്പിക്കപ്പെടാം. അതൊക്കെയും പൈശാചിക തന്ത്രങ്ങളാണെന്ന് വേർതിരിച്ചറിയണം. വ്യാപാരികൾ വൈകുന്നേരങ്ങളിൽ തങ്ങളുടെ വ്യാപാരത്തിന്റെ കണക്കുകൾ പരിശോധിച്ച് ഓരോ ദിവസത്തെയും ലാഭം കണക്കാക്കുംപോലെയാണ് സന്ധ്യാനമസ്കാരവും സങ്കീർത്തന ആലാപനത്തിനും ശേഷം വിശ്വാസികളുടെ അനുഭവം. ദീർഘനേരം വി. വേദഗ്രന്ഥങ്ങൾ വായിച്ച് ധ്യാനിച്ച് കഴിയുമ്പോൾ പൈശാചിക ശക്തികൾ നമ്മിൽ ആത്മീയ അഹങ്കാരം ഉല്പാദിപ്പിക്കാൻ ശ്രമിക്കുന്നത് തടയാൻ കഴിയണം.

ഇതാകുന്നു ഇരുപതാമത്തെ പടി. ഈ പടി കരസ്ഥമാക്കിയവന് ഹൃദയത്തിൽ പ്രകാശം ലഭ്യമാകും.

## 21-ാമത്തെ പടി

### അമാനുഷികവും ബാലിശവുമായ ഭീരുത്വം

ഒരു ആശ്രമത്തിലോ സമൂഹത്തിലോ വസിക്കുന്ന ഒരാൾക്ക് ഭയമുണ്ടാകാനുള്ള സാദ്ധ്യത കുറവാണ്. എന്നാൽ ഏകാന്തതയിൽ കഴിയുന്നവർക്ക് അവിശ്വാസത്തിന്റെ ഫലമായ ഭീരുത്വം ഉണ്ടാകാനുള്ള സാദ്ധ്യതകൾ ഏറെയാണ്. പ്രായമുള്ള ഒരു ആത്മാവിൽ കാണപ്പെടാവുന്ന ഒരു സ്ഥിതിവിശേഷമാണ് ബാലിശമായ ഭീരുത്വം. വിശ്വാസസ്ഥിരതയുടെ

നഷ്ടത്തിലാണ് ഭയം ഉത്ഭവിക്കുക. വരാമാകുന്ന ആപത്തുകളെപ്പറ്റിയോ അറിയപ്പെടാത്ത നഷ്ടബോധങ്ങളെപ്പറ്റിയുള്ളതോ ആയവയിൽ നിന്നു മാണ് ഭയം ഉത്ഭവിക്കുക. അഹങ്കാരം നിറഞ്ഞ മനസ്സുള്ളവൻ വല്ല ജീവി കളുടെ നിഴലോ എന്തെങ്കിലും ശബ്ദം കേൾക്കുകയോ ചെയ്താൽ ഭയ പ്പെടുന്നു. അവനവന്റെ പാപങ്ങളെപ്പറ്റി പശ്ചാത്താപം ഉള്ളവർ ഭീരുത്വ ത്തിന് വിധേയരാകുന്നില്ല. ഒരുവന് ഭയമുള്ള സ്ഥലങ്ങളിലേക്ക് രാത്രി ഏറെ വൈകി യാത്ര ചെയ്യരുത്. എന്നിരുന്നാലും അല്പാല്പമായിട്ടെ ങ്കിലും ഈ ബാലിശഭയത്തെ കീഴടക്കാൻ ശ്രമിക്കുകയും സാധിക്കു കയും വേണം. ഇത് സാദ്ധ്യമാകണമെങ്കിൽ പ്രാർത്ഥനയിലൂടെ മാത്രമേ സാധിക്കൂ. ഭയം തോന്നുമ്പോൾ ദൈവത്തിൽ ശരണപ്പെടുകയും രക്ഷ കനായ യേശുതമ്പുരാന്റെ സാന്നിദ്ധ്യവും സാമീപ്യവും അനുഭവപ്പെടു കയും ചെയ്യുക. ഇതിൽ വലുതായ ഒരു ആയുധവും ഈ ലോകത്തിലോ വരുവാനുള്ള ലോകത്തിലോ ഇല്ല. ഭയത്തിൽ നിന്നും മോചിതനാകുന്ന ഉടനെ ദൈവത്തെ നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്തുതിക്കുക. നാം പിന്നീടും നന്ദിയുള്ളവരായി നിലകൊണ്ടാൽ ദൈവം വീണ്ടും വീണ്ടും കരുണയോടെ സംരക്ഷിക്കും. ഭയത്തിൽ നിന്നുള്ള മോചനം അത്രവേഗം നടന്നുവെന്ന് വരികയില്ല. നമ്മുടെ മനസ്സിന്റെ ശൂന്യതയാണ് പൈശാ ചികശക്തികൾക്ക് നമ്മുടെമേൽ വേഗം സ്വാധീനമുറപ്പിക്കുവാൻ സഹാ യിക്കുന്നത്.

രക്ഷകനും, വീണ്ടെടുപ്പുകാരനും, നമ്മുടെ ഉടമയുമായ ദൈവത്തെ സ്നേഹിക്കുകയും, ഭയക്കുകയും ചെയ്യുന്നവൻ മറ്റൊന്നിനെയും ഭയ ക്കേണ്ടിവരുന്നില്ല. അല്ലാത്തവർ തങ്ങളുടെ നിഴലിനെപ്പോലും ഭയക്കും. കാണപ്പെടാത്ത ഒരു ആത്മാവിന്റെ സാമീപ്യത്തിൽ ഏതൊരാളും ഭയ ക്കുന്നു. എങ്കിൽ ഒരു മാലാഖയുടെ സാമീപ്യത്തിൽ എല്ലാ മനസ്സുകളും സന്തോഷിക്കുന്നു. ഭയാശങ്കകൾ ലേശമായി തോന്നി തുടങ്ങുമ്പോൾ തന്നെ പ്രാർത്ഥനയിൽ ശരണം പ്രാപിക്കണം. എങ്കിൽ നമ്മുടെ കാവൽ മാലാഖമാർ തൽക്ഷണം എത്തി നമ്മെ പരിരക്ഷിച്ചുകൊള്ളും.

ഇത് 21-ാമത്തെ പടി. ഈ പടിയിൽ കാലുറപ്പിച്ച വ്യക്തി ഭയത്തിൽ നിന്നും മോചനം നേടി രക്ഷിതാവായ യേശുക്രിസ്തുവിൽ അഭയം തേടി യിരിക്കുന്നു.

## 22-ാമത്തെ പടി

### പൊങ്ങച്ചത്തിന്റെ വിവിധ ഭാവങ്ങൾ

ചിലർക്ക് തങ്ങളുടെ അഹങ്കാരം നിമിത്തമുള്ള പൊങ്ങച്ചം അനിഷേധ്യ സ്വഭാവമാണ്. ഏഴ് ഭയങ്കര പാപങ്ങൾ ഉള്ളതിൽ പെടുന്നതാണ്

പൊങ്ങച്ചം. അഹങ്കാരവും പൊങ്ങച്ചവും തമ്മിലുള്ള വ്യത്യാസം ഒരു ബാലനും, ഒരു പുരുഷനും തമ്മിലോ ഗോതമ്പും ബ്രഡ്ഡും തമ്മിലുള്ളതോ പോലെയത്രേ. ഒന്ന് ആരംഭവും മറ്റേത് പൂർണ്ണതയുമാണ്. പൊങ്ങച്ചമെന്നത് പ്രകൃതിയുടെ ഒരു മാറ്റവും, സ്വഭാവത്തിന്റെ വൈകൃതവും, ഒരു തെറ്റിന്റെ അവസ്ഥയുമാണ്. നന്മ എവിടെ വളരുകയും വേരുറയ്ക്കുകയും ചെയ്യുന്നുവോ അവിടെ പൊങ്ങച്ചം സ്ഥാനം പിടിക്കുന്നു. പൊങ്ങച്ചം അവിശുദ്ധ വസ്തുക്കളിലൂടെ പ്രദർശിക്കപ്പെടുകയും ശക്തിയാർജ്ജിക്കുകയും ചെയ്യുന്നു. സൂര്യപ്രകാശം എല്ലാ വസ്തുക്കളിലും, തലോടുന്നപ്രകാരം തന്നെ പൊങ്ങച്ചവും എല്ലാ കാര്യങ്ങളിലും അതിന്റെ ശക്തി പ്രകടിപ്പിക്കുന്നു. പൊങ്ങച്ചത്തിന്റെ വക്താക്കൾ ദൈവത്തെ സ്നേഹിക്കുന്നു, ആരാധിക്കുന്നു എന്നൊക്കെ പറയുമെങ്കിലും സകല ബഹുമതിയും അവർ ഇഷ്ടപ്പെടുന്ന വ്യക്തികൾക്ക് നൽകാനാണ് താൽപര്യപ്പെടുന്നത്. സ്വയമായി തങ്ങളെ തന്നെ ഉയർത്തികാട്ടാൻ ശ്രമിക്കുന്നവരൊക്കെയും പൊങ്ങച്ചക്കാരായിരിക്കും. പൊങ്ങച്ചക്കാർ തങ്ങളുടെ ശരീരത്തെ വഞ്ചിക്കുന്നതിനോടൊപ്പം യാതൊരു പ്രതിഫലവും ലഭ്യമാകാതെ നിരാശനാകേണ്ടി വരുന്നു. നാം നേടിയിട്ടുള്ള പരിപൂർണ്ണതകളെ ദൈവം നമ്മുടെ ദൃഷ്ടിയിൽ നിന്ന് മറയ്ക്കുന്നു. എന്നിരുന്നാലും ആരെങ്കിലും നമ്മെ പുകഴ്ത്തുകയോ നമ്മെ തെറ്റായി നയിക്കുകയോ ചെയ്യുമ്പോൾ നമ്മുടെ ദൃഷ്ടികൾ തുറക്കപ്പെടുകയും നമ്മൾ നേടിയ പരിപൂർണ്ണതകൾ ഒന്നൊന്നായി അവിഞ്ഞ് പോകുകയും ചെയ്യുന്നു. മുഖസ്തുതി പറയുന്നവർ പിശാചുക്കളുടെ ദാസന്മാരത്രേ. മുഖസ്തുതി പറയുന്നവർ അഹങ്കാരമനസ്സ് സൃഷ്ടിച്ച് നന്മകളെ ഉന്മൂലനം ചെയ്ത് തെറ്റായ വഴികളിൽകൂടി മറ്റുള്ളവരെ നയിക്കുന്നു. യശയ്യാ പ്രവാചകൻ പറയുന്നു: നിങ്ങളെ ഒരുവൻ ആദരിക്കുന്നുവെങ്കിൽ അവൻ നിങ്ങളെ ചതിക്കുന്നു (യെശയ്യാവ് 3:12). ആത്മാവിൽ ശക്തരായവർ തങ്ങൾക്ക് നേരെയുള്ള എതിർപ്പുകൾ ശാന്തമായും ഭവ്യതയോടെയും നേരിടുന്നു. എപ്പോൾ എങ്കിലും നിങ്ങളുടെ സ്നേഹിതൻ രഹസ്യമായോ പരസ്യമായോ നിങ്ങളെ ആക്ഷേപിക്കുകയോ ആക്ഷേപിച്ചുവെന്നറിയുകയോ ചെയ്താൽ കൂടുതൽ സ്നേഹം പകരുക, പ്രതികാരം ആഗ്രഹിക്കരുത്. സ്തുതിപാഠകരും പൊങ്ങച്ചക്കാരും മിക്കവാറും ആദരിക്കേണ്ടവരെ വേണ്ടപോലെ ആദരിക്കാനാവാത്തവരാണ്. പൊങ്ങച്ചസ്വഭാവത്തിന്റെ അടിയറക്കാർ ഇരുസ്വഭാവക്കാരായിരിക്കും. നല്ല മനുഷ്യരുടെയിടയിൽ താമസിക്കുന്നതിനോടൊപ്പം തന്നെ വെറും ലൗകികരായി മനസ്സും ചിന്തയും പുലർത്തുന്നവരായിരിക്കും അവർ. നമ്മുടെ സ്വർഗ്ഗീയ ദൈവത്തിന്റെ മഹത്വത്തിനാണ് നമ്മുടെ താൽപര്യവും ലക്ഷ്യവുമെങ്കിൽ, സ്വർഗ്ഗീയ മഹത്വം അനുഭവിച്ച് ജീവിപ്പാൻ നാം ഉത്സാഹികളും തത്പരരും ആയിരിക്കണം. പൊങ്ങച്ചത്തിന്റെ വേലചെയ്ത് കഴിഞ്ഞാൽ ഉടനെ

നാം ബുദ്ധിപൂർവ്വം പ്രകൃതാതീതമായ അനുഗ്രഹങ്ങൾ കരസ്ഥമാക്കുവാൻ ഉത്സാഹിക്കുന്നു. സത്യസന്ധതയുടെ അഭാവമുള്ളവർക്ക് നല്ല പൊങ്ങച്ചക്കാരായി വിളങ്ങാനാവുന്നു. ദൈവത്തോട് തന്റെ അദ്ധ്വാനങ്ങൾക്ക് പകരമായി സമ്മാനങ്ങൾ ആവശ്യപ്പെടുമ്പോൾ ഉറപ്പില്ലാത്ത അടിസ്ഥാനങ്ങളാണ് അയാൾ ഇടുന്നത്. ഒരുവൻ സ്വന്തമായി കടക്കാരനാണെന്ന ബോദ്ധ്യത്തിൽ യാചിച്ചാൽ ലഭിക്കുന്ന കൃപകൾ കണ്ടറിയേണ്ടതായിരിക്കും. നമ്മുടെ നന്മകൾ മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താൻ വെളിപ്പെടുത്തണമെന്ന് ആരെങ്കിലും ഉപദേശിച്ചാൽ തൽക്ഷണം തന്നെ ഉപദേശം നിരാകരിക്കുക. ഒരുവൻ ആത്മാവിനെ നഷ്ടപ്പെടുത്തിയിട്ട് ലോകസൗഭാഗ്യങ്ങൾ വാരിക്കൂട്ടിയിട്ട് എന്ത് കാര്യം? നമ്മുടെ കർത്താവ് അരുളിചെയ്തിരിക്കുന്നു: "എന്നെ പുകഴ്ത്തുന്നവനെ ഞാനും പുകഴ്ത്തും" (യെശയ്യാവ് 60:7). പൊങ്ങച്ചം ഇല്ലാത്ത നന്മയുള്ളതായി അഭിനയിക്കുവാൻ പ്രേരിപ്പിക്കുന്നു. നമ്മൾ മഹത്വത്തെ കാംക്ഷിച്ച് ക്ഷണിക്കുകയോ നമ്മുടെ ക്ഷണം കൂടാതെ നമ്മുടെ സമീപത്തേക്ക് വരികയോ അതുമല്ലെങ്കിൽ പൊങ്ങച്ചത്തിന്റേതായി കടന്നുവരികയോ ചെയ്താൽ നാം നമ്മുടെ പാപബോധവും തൽഫലമായ അനുതാപവും മറക്കരുത്. ഇതുമൊന്നും സാധിച്ചില്ലെങ്കിൽ ബഹുമതിക്ക് പിന്നാലെ വരാവുന്ന നാണക്കേടിനെ ഭയക്കണം. മറ്റുള്ളവർ സ്തുതി പാടുകയോ നമ്മെ പുകഴ്ത്തുകയോ ചെയ്താലും മനസ്സിലേക്ക് നമ്മുടെ പാപങ്ങളുടെ പട്ടിക ഓർമ്മിച്ചെടുക്കുക. എങ്കിൽ അന്യായമായ പുകഴ്ചയ്ക്കും സ്തുതിക്കും നമ്മൾ യോഗ്യരല്ലായെന്ന ബോധ്യം ശക്തമാകും. എളിമയേറിയ വ്യക്തികളിൽ പൊങ്ങച്ചത്തിന് വലിയ സ്വാധീനമുണ്ടാകുകയില്ല. ഈ വൈകൃതമില്ലാത്തവർ നിത്യരക്ഷയോട് വളരെ സമീപസ്ഥരായിരിക്കുമെങ്കിലും, പരിപൂർണ്ണമായ വിടുതൽ നേടാത്തവർ പരിശുദ്ധന്മാരുടെ മഹത്വത്തിന് അന്യരായിരിക്കും.

ഇത് 22-ാമത്തെ പടി. ഈ പടി കയറി പൊങ്ങച്ചസ്വഭാവത്തിൽ നിന്നും പൂർണ്ണ സ്വാതന്ത്ര്യം നേടിയവർ ഒരിക്കലും ദൈവത്തിന് തീരെ അനിഷ്ടമായ അഹങ്കാരത്തിലേക്ക് വീഴാനിടയില്ല.

## 23-ാമത്തെ പടി

### അഹങ്കാരത്തിന്റെ ഭ്രാന്തും വൃത്തിഹീനമായ ദൈവദൂഷണ ചിന്തകളും

അഹങ്കാരമെന്നത് ദൈവത്തെ തന്നെ നിരാകരിക്കുന്ന രീതിയാണ്. ഇത് പൈശാചിക പ്രേരണയാലാണ് ഉദയംകൊള്ളുന്നത്. ഇതു മൂലം കോപം, കാപട്യം, ദയാരാഹിത്യം, കരുണാനിഷേധം, ദൈവികചിന്തയിൽ

നിന്നുമുള്ള നിഷേധങ്ങളും ദൂഷണങ്ങളും എന്നിവയും ഉത്ഭവിക്കുന്നു. അഹങ്കാരത്തിന്റെ പ്രാരംഭം പൊങ്ങച്ചത്തിൽ നിന്നും സ്തുതി ചൊല്ല ലിലും എങ്കിൽ മദ്ധ്യഭാഗത്ത് മറ്റുള്ളവരുടെ നിന്ദയും ആക്ഷേപവും, അവ സാനഭാഗം ദൈവസഹായ നിഷേധവുമായിരിക്കും. വെറുപ്പും വിദ്വേഷവും തിളച്ചുപൊന്തുന്ന ഒരു വൈകൃതമാണിത്. ആദ്യമായി നേരിട്ട് ദൈവ നിഷേധം നടത്തണമെന്ന് ഉപദേശിക്കുവാൻ സാദ്ധ്യതയില്ല. ദൈവത്തെ നാവ്കൊണ്ട് സ്തുതിക്കുമെങ്കിലും ചിലർ സ്വയമേ പ്രശംസിക്കുന്നവ രാണ്. പരീശപ്രാർത്ഥന ഒരു നല്ല ഉദാഹരണമാണ് (വി. ലൂക്കോസ് 18:11). എപ്പോഴെങ്കിലും ഈ വീഴ്ചയിൽ നിന്ന് നമുക്ക് രക്ഷപെടാനായാൽ തന്നെയും തദവസരത്തിൽ തന്നെ അഹങ്കാരം വേര് ഉറപ്പിച്ചിരിക്കും. ഒരു വീഴ്ചയെന്നത് അഹങ്കാരത്തിന്റെ മുൻകുറിയാണ്. പരിശുദ്ധന്മാർ പറ ഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്: 12 നാണംകെട്ട സ്വഭാവങ്ങൾ ഉണ്ടെന്നിരി ക്കട്ടെ. അതിൽ അഹങ്കാരമൊഴിച്ച് മറ്റ് 11 സ്വഭാവങ്ങളെയും മാറ്റി നിർത്തി യാൽ, തദവസരത്തിൽ തന്നെ അഹങ്കാരം മറ്റ് പതിനൊന്നിന്റെ സ്ഥാനം കൂടി അപഹരിക്കും. അനുസരണം കെട്ടവർ ദൈവനിഗളത്തെ എതിർ ക്കുന്നു (യാക്കോബ് 4:6). എല്ലാ നിഗളസ്വഭാവികളും ദൈവമുമ്പാകെ അവിശുദ്ധർ ആകുന്നു. അഹങ്കാരമെന്നത് സ്വത്തിന്റെയും വിയർപ്പി ന്റെയും നഷ്ടമത്രേ. തന്നത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്ത പ്പെടും. തന്നത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും. നമുക്ക് ഉള്ളതെല്ലാം ദൈവത്തിന്റെ ദാനമോ ഔദാര്യമോ അത്രേ. ഈ സത്യം വിവേചിച്ചറിയാൻ കഴിയുന്നവർക്ക് ഒരിക്കലും നിഗളിക്കാനും അഹങ്കരി ക്കാനും സാദ്ധ്യമല്ല. ദുരഭിമാനിക്കേ അവനവന്റെ പാപങ്ങളെപ്പറ്റിയുള്ള ഓർമ്മ ഇല്ലാതിരിക്കുകയുള്ളു. ഒരുവന് ചിന്തയുണ്ടെങ്കിൽ തീർച്ചയായും എളിമയിലേക്കും വിനയത്തിലേക്കും നയിക്കപ്പെടും. അഹങ്കാരം ആത്മാ വിനെ തകർക്കും. സ്വത്തിന്റെയും സമ്പാദ്യത്തിന്റെയും മായാദർശനം നമ്മുടെ മുന്നോട്ടുള്ള ഗമനത്തെ തടസ്സപ്പെടുത്തുക മാത്രമല്ല ഉയരങ്ങ ളിൽ നിന്നും താഴേക്ക് തള്ളിയിടും. അഹങ്കാരിയായ മനുഷ്യൻ ഉള്ള് ഉണങ്ങി വരണ്ടതെങ്കിലും തൊലിപ്പുറം ആകർഷകവും പുതുമയും ഉള്ള ഒരു മാതളനാരങ്ങാ പോലെയത്രേ. അഹങ്കാരിയുടെ മനസ്സിൽ ദൈവ ദൂഷണത്തിന് സ്ഥാനവും മാനവും ലഭിക്കുമ്പോൾ വിനയമേറിയ മന സ്സുകളിൽ സ്വർഗ്ഗീയ മഹത്വം ആളിപടരുന്നു. വെളിച്ചസാന്നിദ്ധ്യത്തിൽ ഇരുട്ടിന് സ്ഥാനമില്ലാത്തതുപോലെ എല്ലാവിധ നന്മകളുടെയും അടുത്ത് നിഷേധിയും അഹങ്കാരിയുമായ വ്യക്തിക്ക് യാതൊരു സ്ഥാനവുമില്ല. എളിമയെയും വിനയത്തെയും എതിർക്കുന്ന എല്ലാ ശക്തികളും നമ്മിൽ നിന്നു തന്നെ പുറപ്പെടുന്നവയാണ്.

ഇതാകുന്നു ഇരുപത്തിമൂന്നാമത്തെ പടി. ഈ പടിയിൽ കാലൂന്നുന്ന വ്യക്തി ശക്തിമാനായിരിക്കും.

# 24-ാമത്തെ പടി

## സ്വഭാവത്തിൽ നിന്നും ഉത്ഭവിക്കുന്ന സൗമ്യതയും, എളിമയും, സത്സ്വഭാവവും അതുപോലെതന്നെ ദ്രോഹചിന്തയും

സൂര്യൻ ഉദിക്കുന്നതോടെ നല്ല വെളിച്ചം ഉദിക്കുന്നതുപോലെ എളിമയിൽ നിന്നും സൗമ്യത ഉത്ഭവിക്കുന്നു. ബഹുമതിയിലും അത് നഷ്ടപ്പെടുമ്പോഴും മനസ്സിലെ ഭാവത്തിന് യാതൊരു മാറ്റവും വരുത്താത്ത അവസ്ഥയാണ് സൗമ്യതയുള്ളത്. "ഞാൻ സൗമ്യതയും താഴ്മയും ഉള്ളവൻ ആകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോട് പഠിപ്പിൻ" (വി. മത്തായി 11:29). സൗമ്യത പ്രകടമാകുന്നത് പ്രാർത്ഥനകളിൽ പ്രത്യേകിച്ച് ആപത്തിലോ അനർത്ഥത്തിലോ അകപ്പെട്ട, അയൽക്കാരനുവേണ്ടി പ്രാർത്ഥിക്കുമ്പോൾ അത്രേ. സൗമ്യത കടൽതീരത്തെ ഉറച്ച പോറപോലെയത്രേ. കടലിൽ നിന്നും ശക്തിയോടെ ആഞ്ഞടിക്കുന്ന തിരമാലകളെ നിഷ്പ്രയാസം തട്ടിഉടച്ച് നിർവീര്യമാക്കാൻ പാറയ്ക്ക് കഴിയുന്നു. സൗമ്യത ക്ഷമയുടെ ഈറ്റില്ലമാണ്. നിർദോഷമായ സ്നേഹം പകരുന്ന ഒരു ശക്തികേന്ദ്രവുമാണ് സൗമ്യത. ഇത് നമ്മെ പാപമോചനത്തിന് തയ്യാറാക്കുന്നു. ദൈവം സൗമ്യതയുള്ളവനെ തന്റെ വഴി പഠിപ്പിക്കും (സങ്കീർത്തനം 24:9). നമ്മുടെ പ്രാർത്ഥനയുടെ ഒരു വൻബലം തന്നെയാണ് സൗമ്യത. പരിശുദ്ധാത്മാവിന്റെ വാസസ്ഥലം കൂടിയാണ് സൗമ്യത. സൗമ്യത എന്നത് അനുസരണത്തിന്റെ സഹപ്രവർത്തകനും, സാഹോദര്യത്തിന്റെ ഉപദേശകനും, സന്തോഷത്തിന്റെ കിരീടവും, ക്രിസ്തുനാഥന്റെ അനുകരണവുമാണ്. സൗമ്യതയുള്ള ഹൃദയങ്ങളിൽ ദൈവം വസിക്കുന്നു. സൗമ്യതയുള്ളവർ ഭൂമിയെ അവകാശമാക്കും (വി. മത്തായി 5:5). സൗമ്യതയില്ലാത്തവർ ഭൂമിയിൽ നിന്നും നീക്കപ്പെടും. സൗമ്യതയുള്ള മനസ്സ് എളിമയുടെ സിംഹാസനമാണെങ്കിൽ കോപിതമായ മനസ്സ് സാത്താന്റെ അധീനതയിലാണ്. സൗമ്യതയുള്ള മനസ്സിൽ ജ്ഞാനത്തിന്റെ വാക്കുകൾക്ക് ക്ഷാമമുണ്ടാകുകയില്ല.

ദ്രോഹചിന്ത സത്യസന്ധതയുടെ ഒരു വികടഭാവമാണ്. ദ്രോഹചിന്ത വക്രതയുടെയും വൈരാഗ്യത്തിന്റെയും വിദ്വേഷത്തിന്റെയും ആകത്തുകയാണ്. ഒരു ദുഷ്ടമനുഷ്യൻ പൈശാചികത്വത്തിന്റെ സഹയാത്രികനാണ്. നമ്മുടെ കർത്താവ് പഠിപ്പിച്ചത് സ്മരിക്കുക (ദുഷ്ടനിൽ നിന്നും ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ. വി. മത്തായി 6:13). "ദുഷ്ടത പ്രവർത്തിക്കുന്നവരെ നശിപ്പിക്കും" (സങ്കീ. 36:9). ദൈവം സ്നേഹവും നീതിയുമാകുന്നു. ഉത്തമഗീതം 1:3-ലും സങ്കീർത്തനം 24:8-ലും അപ്രകാരം തന്നെ പറഞ്ഞിരിക്കുന്നു. നാം ദൈവത്തെ സമീപിക്കുന്നത് നിർമ്മലതയോടും വിശുദ്ധിയോടും കൂടിയായിരിക്കട്ടെ. കാപട്യമില്ലാതെയും ദുഷ്ട

ചിന്ത കൂടാതെയുമായിരിക്കട്ടെ. ദുഷ്ടമനുഷ്യൻ ഒരു കപടപ്രവാചക നാണ്. അങ്ങനെയുള്ളവർ കപടവാക്കുകൾ ധാരാളമായി വിനിയോഗി ക്കുന്നു. പതിന്മടങ്ങ് അനുഗൃഹീതനായ പൗലൂസ് ശ്ലീഹാ തന്നെ നമുക്ക് ഉത്തമ മാതൃകാപുരുഷൻ ആകുന്നു. കാരണം തന്റെ വിശുദ്ധിയേറിയ എളിമയും താഴ്മയും അത്രമാത്രം ശ്രേഷ്ഠമായിരുന്നു. കൃത്രിമബുദ്ധിയും കപടതയും ഉള്ള "ബുദ്ധിമാന്മാർക്ക്" സ്വർഗ്ഗപ്രവേശനം ബുദ്ധിമുട്ടായി രിക്കും.

ഇത് 24-ാമത്തെ പടി. ഈ പടിയിൽ കയറുവാൻ സാധിക്കുന്നവർ ദൈവത്തിന്റെ മദ്ധ്യസ്ഥ പദവിക്ക് അർഹരായി തീരുന്നു.

## 25-ാമത്തെ പടി

### ആശകളെ നിർമ്മൂലനം ചെയ്യുവാൻ ആത്മീയചിന്തയിൽ അധിഷ്ഠിതമായ അതിവിനയം

വിശുദ്ധമായ എളിമയെന്നത് ദൈവിക കൃപയും മാനവുമാണ്. അത് നമ്മിൽ ഓരോരുത്തരിലും അതുല്യ ഖനിയായി നിക്ഷേപിക്കപ്പെട്ടിരി ക്കുന്നു. സ്വർഗ്ഗീയ ദാനമായ ഈ സമ്പാദ്യം നമ്മുടെ ആത്മീയ വളർ ച്ചയ്ക്ക് ഏറ്റവും സഹായകമാകട്ടെ. ഒരുവൻ തന്റെ ബലഹീനതകളെയും കുറവുകളെയും പറ്റി ഉത്തമബോദ്ധ്യമുള്ളവനാകുന്ന അവസരത്തിലാണ് വിനയത്തിന്റെ മഹത്വം വെളിപ്പെടുക. വിനയം എന്നത് ആത്മാവിലു ള്ളതും നാമകരണം ചെയ്തിട്ടില്ലാത്തതുമായ കൃപയത്രേ. ഇത് നിരന്ത രമായ അനുഭവങ്ങളിലൂടെ ആർജ്ജിച്ചെടുക്കാവുന്ന ഒരു കൃപയാണ്. ഈ കൃപയെപ്പറ്റി അധരങ്ങൾക്ക് വിശേഷണം നൽകാൻ അസാദ്ധ്യമാണ്. ഇത് മാലാഖമാരിൽ നിന്നോ, ഉന്നതരും ശ്രേഷ്ഠരുമായ വ്യക്തികളിൽ നിന്നുമോ അല്ല സമ്പാദിക്കേണ്ടത്. ഓരോരുത്തരുടെ മനസ്സിൽ അധിവ സിക്കുന്ന ദൈവാംശത്തിൽ നിന്നും മാത്രമാണ്.

ഈ പരിപാവന നന്മയുടെ പ്രതിഫലം എന്തായിരിക്കും? ഈ വിശുദ്ധ സമ്പാദ്യത്തിന്റെ അളവും തൂക്കവും നിർണ്ണയിക്കാൻ അസാദ്ധ്യമാണ്. ഓരോരുത്തരിലും പ്രത്യേകിച്ച് ആത്മീയ പുരോഗതിയ്ക്കായുള്ള പരി ശീലനത്തിലെ പ്രാഥമിക വകുപ്പുകാരെ സംബന്ധിച്ചിടത്തോളം അനിർവ ചനീയമായ നിലയിലായിരിക്കും ഈ ദ്രവ്യഗുണത്തിന്റെ പ്രവർത്തനം. തുടർച്ചയായുള്ള കഠിന അനുതാപം, വിലാപം എന്നിവയിൽ ഈ ദ്രവ്യ ഗുണം കലരപ്പെടുമ്പോൾ ഉണ്ടാകുന്ന അനുഭവം ഒന്ന് വേറെ തന്നെ യാവും. ഈ ശ്രേഷ്ഠ നന്മ പ്രഥമമായി ആത്മാവ് ഇതിനെ സ്വീകരിക്കു മ്പോൾ ആത്മാവിന്റെ അസുഖങ്ങൾക്ക് സൗഖ്യവും, പാപമോചന ചിന്തയും ലഭ്യമാകുന്നു. രണ്ടാമതായി മനസ്സിൽ ഉണ്ടായിരുന്ന കോപ

ത്തിന്റെ സ്ഥാനത്ത് വിനയം സ്ഥാനം പിടിക്കുന്നു. മൂന്നാമതായി മറ്റുള്ള വരുടെ നന്മ കണ്ട് അനുകരിക്കുവാൻ പഠിക്കുകയും ശ്രമിക്കുകയും ചെയ്യുന്നു. വിനയം ജീവിതശൈലിയാകുമ്പോൾ വഴക്കും വിദ്വേഷവും, അനുസരണക്കേടും ഓടി അകലുന്നു. നിങ്ങൾ ജീവിതമാകുന്ന നദീതട ത്തിലുള്ള തടാകം ആകരുത്. അത്തരം തടാകങ്ങൾ ചിലപ്പോൾ ജല നിബിഡവും അല്ലാത്തപ്പോൾ ഉണങ്ങി വരണ്ടും ആയിരിക്കും. തടാ കത്തെ ഉണക്കുന്നത് വാഴ്ത്തലുകളും സ്തുതികളുമായിരിക്കും. അതിന് പകരമായി ലോകഇമ്പങ്ങളോടുള്ള വെറുപ്പിന്റെ ഒരു ഫൗണ്ടൻ ആകുക. നിങ്ങളാകുന്ന തടാകം ഇല്ലായ്മയുടെ തടാകമായി നിറയട്ടെ. അനുതാപം വീണവരെ ഉയർത്തുന്നു. വിലാപം സ്വർഗ്ഗവാതിലിൽ മുട്ടുന്നു. അപ്പോൾ ഞാൻ ത്രിത്വമായ ദൈവത്തെ സ്തുതിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. എല്ലാ ദൃശ്യസംഭവങ്ങൾക്കും സൂര്യനിൽ നിന്നും വെളിച്ചം ലഭ്യമാകുന്നതുപോലെ ഓരോ കാരണമനുസരിച്ച് ആയതിനുള്ള ശക്തി എളിമയിൽ നിന്ന് ലഭിക്കുന്നു. വെളിച്ചമില്ലാത്ത എല്ലാ സ്ഥലവും ഇരുട്ട് ആയിരിക്കും. വിനയമില്ലാത്ത എല്ലാവരുംതന്നെ ഉണങ്ങി ശോഷിച്ചവരാ യിരിക്കും. ലോകചരിത്രത്തിൽ ചുവന്ന സമുദ്രത്തിന്റെ അടിത്തട്ട് ഒരി ക്കൽ മാത്രമേ സൂര്യദൃഷ്ടിയിൽ പെട്ടിട്ടുള്ളു. ഒരു ചിന്ത അതായത് മര ണത്തെപ്പറ്റിയുള്ളതോ, ക്രിസ്തുവിന്റെ പുനരുത്ഥാനത്തെപ്പറ്റിയുള്ളതോ, ക്രിസ്തുവിന്റെ കഷ്ടാനുഭവത്തെപ്പറ്റിയുള്ളതോ ആയ ഒറ്റ കാരണ ത്തിന്റെ പേരിൽ എളിമയും വിനയവും ഉരുവാകുന്നു. ലോകം മുഴുവൻ സന്തോഷിച്ച ഏക ദിനം ലോകരക്ഷകന്റെ തിരുഅവതാരദിനമോ, പുന രുത്ഥാനദിനമോ ആയിരിക്കണം. അതുപോലെ പൈശാചിക ശക്തി കൾക്ക് അനുകരിച്ച് കാണിപ്പാൻ സാദ്ധ്യമല്ലാത്ത ഏകസ്വഭാവവും വിന യത്തിന്റേതാണ്. വിനയമുള്ളവനായിരിക്കുക എന്ന് പറഞ്ഞാൽ പരി പൂർണ്ണൻ എന്നർത്ഥം. വിനയത്തിനായി ക്ലേശിച്ച് പരിശ്രമിക്കുക എന്നു പറഞ്ഞ അവൻ ശരിക്കും അനുസരണമുള്ളവൻ എന്നാണർത്ഥം. എന്നാൽ വിനയമുള്ളവരെ പുകഴ്ത്തുകയും ആദരിക്കുകയും ചെയ്യുക എന്നു പറഞ്ഞാൽ അയാൾ വിശ്വസ്ഥൻ എന്നാണർത്ഥം. സ്വയമായി ഉള്ളിന്റെ ഉള്ളിൽ വിനയമുള്ളവൻ ഒരിക്കലും തന്റെ ചിരികളാൽ ചതി ക്കപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ ട്രഷറിയിൽ ഇല്ലാത്ത ഒന്ന് വാതി ലിൽ കൂടി പുറത്തെടുക്കാനാവില്ല. ഒരു കുതിര ഒറ്റയ്ക്ക് നിൽക്കുമ്പോൾ അത് കുതിച്ചുകൊണ്ടിരിക്കുന്നുവെന്ന് ചിന്തിക്കും. എന്നാൽ മറ്റ് കുതിര കളോട് ചേർന്ന് നിൽക്കുമ്പോൾ അത് സ്വയമേ എത്ര വേഗത കുറഞ്ഞ താണെന്ന് ചിന്തിക്കും. നമ്മുടെ സ്വാഭാവിക കഴിവുകളെക്കുറിച്ച് അഹ ങ്കരിക്കാതെയിരിക്കുമ്പോൾ നമ്മുടെ ആരോഗ്യത്തിന്റെ പ്രാരംഭമായി കണക്കാക്കാം. വിനയമാകുന്ന സൂര്യന്റെ ശക്തിയെപ്പറ്റി നമുക്ക് വിവരി ക്കാനാവില്ലെങ്കിലും, അതിന്റെ സ്വഭാവ മേന്മയെപ്പറ്റി അതിന്റെ പ്രവർത്ത

നങ്ങളെ ആസ്പദമാക്കി പറയാനാവും. നമ്മുടെ നേട്ടങ്ങളെ നമ്മുടെ കൺമുമ്പിൽ നിന്നും മറയ്ക്കുന്ന ഒരു കവചമാണ് വിനയം. നമ്മുടെ അയൽക്കാരനോ സ്നേഹിതനോ നമ്മെക്കാളും എല്ലാ കാര്യങ്ങളിലും ശ്രേഷ്ഠൻ എന്ന് തോന്നിയാൽ നമ്മുടെ സ്ഥാനം ഈ സ്വത്ത് സമ്പാദിക്കുന്നതിന് അടുത്താകും. ആത്മീയ വിനയമെന്നത് ക്രിസ്തുവിന്റെ ആത്മീയ തത്വശാസ്ത്രത്തിലെ ഒരു പ്രധാന ആശയമാണ്. ഇത് ദൈവകൃപയാലത്രേ വിശ്വാസികളിൽ നിക്ഷേപിക്കപ്പെടുന്നത്. സാധാരണ പക്ഷികൾ കഴുകന്റെ ദൃശ്യം ഭയപ്പെടുന്നതുപോലെ യഥാർത്ഥ വിനയമാർജ്ജിച്ചിട്ടുള്ളവർ കലഹത്തിന്റെയും വാഗ്വാദത്തിന്റെയും ശബ്ദം ഭയപ്പെടുന്നു. അനേകർ പ്രവചനങ്ങളുടേയോ അത്ഭുതങ്ങളുടേയോ പിൻബലമില്ലാതെ തന്നെ രക്ഷപ്രാപിച്ചിട്ടുണ്ടാകാം. എന്നാൽ ഒരുവനും വിനയം കൂടാതെ രക്ഷയുടെ മണിയറ പ്രാപിപ്പാനാവില്ല. ഒരിക്കലും വിനയപ്പെടാൻ മനസ്സില്ലാത്തവന് ദൈവം ഒരിക്കലും തന്റെ തെറ്റുകുറ്റങ്ങൾ വേർതിരിച്ചറിയാനുള്ള കഴിവ് നൽകുന്നില്ല. ദൈവത്തോട് യാചിക്കുന്നവർക്ക് അവർ അർഹിക്കുന്നതിൽ കൂടുതൽ കൃപ കിട്ടും. ചുങ്കക്കാരന്റെ പ്രാർത്ഥനയ്ക്ക് അനുസരണമായി പാപമോചനം പ്രാപിച്ചുവെങ്കിൽ വലത്തുഭാഗത്തെ കള്ളൻ യാചിച്ചതിൽ കൂടുതലായി പറുദീസായിലെ വാസവും വാഗ്ദാനമായി ലഭിച്ചുവല്ലോ. നമ്മുടെ കർത്താവ് ഒരു തൂവാല എടുത്ത് അരയിൽ ചുറ്റി ശിഷ്യന്മാരുടെ കാൽ കഴുകിയാണല്ലോ നമ്മെ വിനയം ധരിക്കേണ്ടത് എങ്ങനെ എന്ന് പഠിപ്പിച്ചത്.

ഇത് 25-ാമത്തെ പടി. ഒരു ഫൗണ്ടന്റെ മാതാവ് സമുദ്രമാണെങ്കിൽ കാര്യബോധം അഥവാ വിവേകത്തിന്റെ മാതാവ് വിനയമാണ്.

## 26-ാമത്തെ പടി

### ചിന്തകളുടെയും ആശകളുടെയും നന്മകളുടെയും കാര്യബോധം

ആത്മീയ വളർച്ചയിലെ ശിശുക്കൾക്ക് കാര്യബോധമെന്നത് തങ്ങളെപ്പറ്റിത്തന്നെയുള്ള ശരിയായ അറിവും, യുവത്വത്തിലുള്ളവർക്ക് ലോകത്തിൽ നല്ലതെന്തൊക്കെ എന്നുള്ള തിരിച്ചറിവും പക്വത എത്തിയ വിശ്വാസികൾക്ക് നല്ല പരിജ്ഞാനവുമാണ്. ചുരുക്കത്തിൽ കാര്യബോധമെന്നത് സ്വർഗ്ഗീയ തിരുവിഷ്ടത്തെപ്പറ്റിയുള്ള ഉറപ്പുള്ള അറിവാണ്. ഇത് വിശുദ്ധിയുള്ള ശരീരങ്ങളിലും മനസ്സുകളിലും വായ്കളിലും വസിക്കുന്നു. ഓരോ ചിന്തകളുടെയും വിശുദ്ധീകരിക്കപ്പെട്ട രൂപഭാവമാണ് കാര്യബോധം.

സർവ്വശക്തനായ ദൈവത്തിന്റെ കൈകടത്തൽ കൂടാതെ സാധാരണ പ്രകൃതിനിയമങ്ങൾക്കതീതമായ കാര്യങ്ങൾ സംഭവിക്കുന്നുള്ളു. നമ്മിൽ

പൈശാചിക ശക്തി പ്രകടമാകണമെങ്കിൽ ഒന്നുകിൽ ഉപേക്ഷ, അഥവാ അഹങ്കാരം ഇതുമല്ലെങ്കിൽ പൈശാചികശക്തിയുടെ അതിപ്രസരം. ഒരുവന് ദൈവാശ്രയത്തിന് പുറമേ ആശ്രയിക്കാവുന്നത് അവനവന്റെ മനസ്സാക്ഷിയെയാണ്.

പഠനത്തിൽ ഏർപ്പെടുന്നവർക്ക് വ്യക്തമായി അറിയാവുന്ന സത്യമാണ് ഏത് പ്രായവിഭാഗത്തിൽ (ബാലവിഭാഗം, യുവവിഭാഗം, മുതിർന്നവിഭാഗം) പെടുന്നവർക്കാണ് ഒരു പ്രത്യേകതരം പഠനം അനുയോജ്യമെന്ന്. വൃദ്ധൻ ചെറിയ ക്ലാസ്സുകളിൽ പഠിക്കുന്നത് ഒരിക്കലും അഭിലഷണീയമല്ലല്ലോ. അതുകൊണ്ട് ഇംഗ്ലീഷ് അക്ഷരമാലയിലെ ഓരോ അക്ഷരങ്ങളുടെയും പേരുകൾ ഓരോ സ്വഭാവത്തിന് നൽകാം.

(A) അനുസരണം.
(B) ഉപവാസം.
(C) ചാക്ക് വസ്ത്രം.
(D) ചാരം.
(E) കണ്ണുനീർ.
(F) കുമ്പസാരം.
(G) നിശബ്ദത.
(H) താഴ്മ (വിനയം).
(I) ജാഗരണം.
(J) ധൈര്യം.
(K) തണുത്ത.
(L) കഷ്ടപ്പാട്.
(M) കഠിനാദ്ധ്വാനം.
(N) നാണംകെടുത്തൽ.
(O) പശ്ചാത്താപം.
(P) തെറ്റുകളെ  വിസ്മരിക്കൽ.
(Q) സഹോദരസ്നേഹം.
(R) സൗമ്യത.
(S) ദൃഢവിശ്വാസം.
(T) ലോക താൽപര്യങ്ങളിൽ നിന്നുള്ള മോചനം.
(U) വെറുപ്പ്.
(V) വേർപെടൽ.
(W) ആത്മാർത്ഥ എളിമ.
(X) മാനക്കേട്.

പുകഴ്ത്തലിൽ നിന്നും സ്തുതി പാടുന്നതിൽ നിന്നുമുള്ള മോചനം, കോപത്തിൽ നിന്നുമുള്ള മോചനം, പ്രത്യാശ, നിശബ്ദത, കാര്യബോധം,

ന്യായവിധിയെപ്പറ്റിയുള്ള അവബോധം, കരുണ, ദീർഘക്ഷമ, പ്രാർത്ഥന, സ്വയത്തെ നിരാകരിക്കുക എന്നീ സത്ഗുണങ്ങൾ ഏകോപിച്ച് ജീവിക്കുന്ന രീതി അവലംബിച്ചാൽ ഏറെ നന്നായി.

താഴെപറയുന്ന പട്ടിക മനസ്സിന്റെയും ശരീരത്തിന്റെയും ആത്മീയ പുരോഗതി കാംക്ഷിക്കുന്നവർക്കായിട്ടുള്ള ഒരു സാധാരണ നിയമമാണ്.

(A) പ്രതിബന്ധമില്ലാത്ത ഹൃദയം.
(B) സമ്പൂർണ്ണ സ്നേഹം.
(C) മനുഷ്യത്വത്തിന്റെ കൂമ്പാരം.
(D) വേർപെട്ട മനസ്സ്.
(E) ക്രിസ്തു അധിവാസമുറപ്പാക്കിയിരിക്കണം.
(F) പ്രാർത്ഥനാനിരത സ്വഭാവം.
(G) ആത്മീയദർശന സമൃദ്ധി.
(H) മരണത്തെപ്പറ്റിയുള്ള പ്രതീക്ഷ.
(I) ജീവിതത്തോടുള്ള വെറുപ്പ്.
(J) ശരീരത്തിൽ നിന്നുള്ള പറക്കൽ.
(K) ലോകത്തിനുവേണ്ടിയുള്ള മദ്ധ്യസ്ഥൻ.
(L) ദൈവസ്നേഹി.
(M) മാലാഖമാരോട് ചേർന്നുള്ള ആരാധകൻ.
(N) തികഞ്ഞ ജ്ഞാനി.
(O) അത്ഭുതങ്ങളുടെ കേന്ദ്രം.
(P) രഹസ്യ സൂക്ഷിപ്പുകാരൻ.
(Q) മനുഷ്യ രക്ഷകൻ.
(R) പിശാചിന്റെ ശത്രു.
(S) നല്ല ആശകളുടെ ഉടമ.
(T) ശരീരത്തിന്റെ ഉടമ.
(U) പ്രകൃതിയുടെ നിയന്ത്രകൻ.
(V) പാപത്തെ വെറുക്കുന്നവൻ.
(W) അനാവശ്യ ആശകളെ ആട്ടിപ്പായിക്കുന്നവൻ.
(X) ദൈവാനുരൂപി.

അദ്ധ്വാനം കൂടാതെ സമ്പത്ത് വാരിക്കൂട്ടിയവനെ ഒരിക്കലും വാഴ്ത്തി പുകഴ്ത്തരുത്. മാലാഖമാർ സന്യാസികൾക്ക് വെളിച്ചം പകരുമ്പോൾ ആശ്രമവാസികൾ സാധാരണജനങ്ങൾക്ക് വെളിച്ചം പകരുന്നു. എല്ലാ കാര്യത്തിലും നല്ല മാതൃകകളാകാനുള്ള ജ്ഞാനം ആശ്രമവാസികൾ വിതരണം ചെയ്യുന്നു. പ്രകാശമാകേണ്ടവർ ഇരുട്ടായാൽ, ഇരുട്ടിൽ കഴിയുന്നവർ എത്രമാത്രം ഇരുട്ടിലായിരിക്കും. നാം ദിനംപ്രതി, നിമിഷംപ്രതി

ദൈവസന്നിധിയോട് അടുക്കാൻ ശ്രമിച്ചാൽ, ദൈവത്തിൽ നിന്നും നമ്മെ അകറ്റാൻ സദാ ശ്രമിക്കുന്നവർ താനേ ഓടി അകന്നുകൊള്ളും. വിശുദ്ധ സത്യം ഗ്രഹിക്കുവാൻ നമുക്ക് അദ്ധ്വാനത്തിലൂടെയും കഷ്ടപ്പാടിലൂടെയും പരിശ്രമിക്കാം. കാരണം അവസാന നാളിൽ നമുക്ക് തുണയാകുന്നത് വാക്കുകളേക്കാൾ കൂടുതൽ നമ്മുടെ പ്രവർത്തികളാവും. രഹസ്യ സങ്കേതത്തിലെ ധനത്തെപ്പറ്റി കേട്ടറിയുന്നവർ അത് കണ്ടെത്താനും വീണ്ടെടുപ്പാനും കഠിനാദ്ധ്വാനം ചെയ്യും. ബുദ്ധിമുട്ട് കൂടാതെ ധനം കൈവശമാക്കുന്നവർ അതിനെ നശിപ്പിക്കും.

ദ്രോഹചിന്ത ദുരുദ്ദേശ്യത്തിൽ നിന്നും കോപത്തിൽ നിന്നും ഉത്ഭവിക്കുന്നു. രോഗാവസ്ഥ ചിലപ്പോൾ നമ്മുടെ പാപങ്ങളെ കഴുകി കളയാനും മറ്റ് ചിലപ്പോൾ മനസ്സിൽ എളിമ കൈവരിക്കാനും ഉപകരിക്കുന്നു. ഓരോ ആശയുടെയും നിജസ്ഥിതി വീക്ഷിക്കുവാൻ സ്വയപരിശോധന അനിവാര്യമാണ്. തദവസരത്തിൽ നാം എവിടെ നിലകൊള്ളുന്നുവെന്ന് തിരിച്ചറിയാൻ കഴിയണം. നമ്മിൽ സഹിഷ്ണുത എന്ന ഒരു സ്വഭാവം രൂപപ്പെടുത്താനായാൽ ശ്രേഷ്ഠമായി. ഈ സ്വഭാവമുള്ളവർ കഠിനാദ്ധ്വാനത്തെയും കഷ്ടതയെയും കീഴടക്കുന്നു. എല്ലാവർക്കും ലോകഇമ്പങ്ങളിൽ നിന്നും പരിപൂർണ്ണ വിടുതൽ നേടാനായില്ലെങ്കിലും എല്ലാവർക്കും ദൈവദാനമായ രക്ഷ കൈവശമാക്കാനും, ദൈവത്തോട് പറ്റിചേർന്ന് ശിഷ്ടായുസ്സ് പാലിക്കാനുമാവും. അന്തരീക്ഷത്തിൽ നിന്നും മേഘങ്ങൾ മാറ്റപ്പെടുമ്പോൾ സൂര്യപ്രകാശം ഉജ്ജ്വലമാകുംപോലെ നമ്മുടെ ആത്മാക്കൾ രക്ഷ പ്രാപിക്കുമ്പോൾ മുൻജീവിതചര്യകൾ മാറ്റപ്പെടുകയും പുതിയ ആത്മീയ ചൈതന്യം ദർശിക്കുകയും ചെയ്യുന്നു. ദൈവം ഒരിക്കലും അനീതിയുടേതല്ലായെന്നും തന്റെ കരുണാവാതിലിൽ മുട്ടി അപേക്ഷിക്കുന്ന ഏതൊരുവനോടും ദൈവം അനുകമ്പയോടെ വർത്തിക്കുന്നുവെന്ന കാര്യം നാം വിസ്മരിക്കരുത്. ഒരുവൻ തന്റെ ശരീരത്തെ നിർമ്മലതയോടും തന്റെ ഹൃദയത്തെ വിശുദ്ധിയോടും കൂടി ക്രിസ്തുവിന് സമർപ്പിക്കുവാൻ ഇച്ഛിച്ചാൽ, കോപം ഒഴിവാക്കി വിശുദ്ധിയോടും, വെടിപ്പോടും, നിർമ്മലതയോടും കൂടി ദൈവത്തെ ഭയന്ന് ജീവിക്കട്ടെ. സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. ഈ സത്യം എന്നുമെന്നേക്കും നാം ഓർക്കണം.

ഇത് ഇരുപത്തിയാറാമത്തെ പടി. ഇത് കൈവശമാക്കുന്നവൻ ദൈവത്തെ കാണുന്നു.

# 27-ാമത്തെ പടി

## ശരീരത്തിന്റെയും ആത്മാവിന്റെയും വിശുദ്ധ ഏകാന്തത

ലോകജീവിതത്തിൽ പലരും സ്വതന്ത്രരല്ല. അവർ പൈശാചിക ശക്തികളുടെ ആകർഷണവലയത്തിൽപെട്ട് യാതന അനുഭവിക്കുന്നു. എന്നാൽ ചിലർ എങ്കിലും യേശുതമ്പുരാനെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമായി സ്വീകരിച്ച് ആത്മീയസന്തോഷത്തിൽ കഴിയുന്നു. ശരീരത്തിന്റെ ഏകാന്തത എന്നത് സ്വഭാവങ്ങളെ നിയന്ത്രിച്ച് വിശുദ്ധിയിലും ദിവ്യജ്ഞാനത്തിലുമുള്ള ജീവിതമാണ്. ഏകാന്തതയുടെ സ്നേഹിതൻ ചിന്തയുടെ അനിഷേധ്യമായ ധൈര്യമാണ്. ഇത് ഹൃദയവാതിലുകളിൽ ശുഷ്കാന്തിയോടെ ജാഗരണം ചെയ്യുന്നു. ആത്മാർത്ഥതയുള്ള ഏകാന്തത പാലിക്കുന്നവർ വാക്കുകളിലൂടെ അവരുടെ ദൂത് നൽകാതെ പ്രവൃത്തിയിലൂടെ നൽകുന്നു. ഏകാന്തതയുടെ പ്രഥമപടി ആവശ്യമില്ലാത്ത ശബ്ദകോലാഹലങ്ങൾ ഒഴിവാക്കലാണ്. ഏകാന്തത ഇഷ്ടപ്പെടുന്നവർ തങ്ങളുടെ ശരീരങ്ങളെ നിയന്ത്രിച്ച് സമയംപോക്കുന്നു. ഒരു എലിയെ കീഴ്പ്പെടുത്താൻ ഒരു പൂച്ച എത്രമാത്രം നിശബ്ദതയും അത്യുത്സാഹവും പ്രകടിപ്പിക്കുമോ അപ്രകാരമായിരിക്കണം ഒരു വിശ്വാസി ആത്മീയ ചുണ്ടെലികളെ കീഴ്പ്പെടുത്താൻ. ഏകാന്തത പ്രിയപ്പെടുന്ന ഒരാളിൽ ആരാധനാമദ്ധ്യേ സ്വർഗ്ഗീയ ശക്തികൾ ശക്തമാകുന്നു. തത്സമയം ഹൃദയം ശാന്തവും വിനയാന്വിതവുമായിരിക്കും. ഒരുവൻ തന്റെ സാധാരണ വസ്ത്രങ്ങളോടുകൂടി നീന്തുവാൻ ശ്രമിക്കുംപോലെയാവും ലോകഇമ്പങ്ങളുടെ അടിമ ദൈവശാസ്ത്രം കൈകാര്യം ചെയ്യുന്നത്. ശരീരത്തിൽ വസിച്ച് ഏകാന്തതയ്ക്കായി ശ്രമിക്കുന്നവർ തങ്ങളുടെ ജ്ഞാനത്തിന്റെ തിളക്കത്തിലും നിഴലിലും ശോഭിക്കുന്നു. ആത്മാവ് വിശുദ്ധമാക്കാതെ ദുഷ്ടചിന്തകളാലും ആഗ്രഹങ്ങളാലും മലീമസമായ മനസ്സുള്ളവർ ഏകാന്തതയ്ക്കായി ശ്രമിക്കുന്നത് ഒരുവൻ ഓടിക്കൊണ്ടിരിക്കുന്ന കപ്പലിൽ നിന്ന് സമുദ്രത്തിലേക്ക് എടുത്തുചാടുന്നതിന് സമമായിരിക്കും. മടിയനായി ഏകാന്തത പാലിക്കുന്നവൻ തീർച്ചയായും കള്ളം പറയുകയും ചെയ്യും. ഏകാന്തത എന്നത് ഒരു മാലാഖയുടെ ലോകപരമായ പ്രതിരൂപമാണ്. ഏകാന്തത പ്രിയപ്പെടുന്നയാൾ വിളിച്ചു പറയുന്നു, "ദൈവമേ എന്റെ ഹൃദയം തയ്യാറായിരിക്കുന്നു." കൂടാതെ "ഞാൻ ഉറങ്ങുന്നെങ്കിലും എന്റെ ആത്മാവ് ഉറങ്ങുന്നില്ല." ശരീരവാതിലുകൾ കൊട്ടിഅടയ്ക്കുമ്പോൾ നാവ് തന്നെ ആയിരിക്കട്ടെ പ്രഥമ വാതിൽ. പിന്നെ ദുഷ്ടാത്മാക്കൾക്കെതിരായി ആന്തരീയവാതിലുകളും. ആത്മാവിൽ നിന്ന് ദൈവത്തിന് മുഖാമുഖമായി പ്രാർത്ഥനകൾ ഉയരട്ടെ.

### ഏകാന്തതയുടെ വിവിധ ഭാവങ്ങൾ

എല്ലാവരും അറിയുന്ന ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തിൽ അഭിപ്രായത്തിലും ലക്ഷ്യത്തിലും വ്യത്യാസങ്ങൾ ദൃശ്യമാണ്. എല്ലാറ്റിലും പരിപൂർണ്ണത ദൃശ്യവുമല്ല. ഞാൻ നിർമ്മിച്ചിരിക്കുന്ന ഗോവണിയുടെ എത്രാമത്തെ പടിയിലാണ് ഓരോരുത്തരും നിലകൊള്ളുന്നതെന്ന് സ്വയം തീരുമാനിക്കട്ടെ.

നിങ്ങൾ ഏകാന്തത വിട്ട് പുറത്തുവരുവാൻ ആഗ്രഹിക്കുമ്പോൾ തന്നെ നിങ്ങൾ ആർജ്ജിച്ചെടുത്ത നന്മകളും കൃപകളും എണ്ണിതിട്ടപ്പെടുത്തുക. കൂട് തുറന്നാൽ പക്ഷികൾ പറന്ന് അകലുന്നതുപോലെ നിങ്ങളുടെ നേട്ടങ്ങൾ പറന്ന് അകലാതിരിക്കാൻ ശ്രദ്ധിക്കുക. ഒരു ചെറിയ മുടി കണ്ണിൽ സ്പർശിച്ചാൽ അലോസരപ്പെടുത്തുംപോലെ ഒരു ചെറിയ ശ്രദ്ധ ഏകാന്തതയുടെ ദിവ്യതയും വിശുദ്ധിയും നശിപ്പിക്കുവാൻ ഇടയാകും. ഒരുവൻ തന്റെ മനസ്സിനെ വിശുദ്ധിയിൽ ദൈവത്തിന് സമർപ്പിക്കുവാൻ ഇമ്പപ്പെടുന്നുവെങ്കിലും, അനേകം കരുതലുകളാൽ മനസ്സ് വിക്ഷുബ്ദമാണെങ്കിൽ അയാൾ ഇരുകാലുകളും കെട്ടിയിട്ടിട്ട് നടക്കുവാൻ ശ്രമിക്കുന്നവന് തുല്യമാവും. ദൈവത്തെ തിരിച്ചറിഞ്ഞിട്ടില്ലാത്തവർ ഏകാന്തതയ്ക്ക് യോഗ്യനല്ല. പ്രാർത്ഥനയിലൂടെ ആർജ്ജിക്കാവുന്ന നന്മ സ്വീകരിപ്പാനായവർ എങ്ങനെ ഏകാന്തതയെ പ്രിയപ്പെടുവാനാണ്. മനസ്സിനെ നിയന്ത്രണമില്ലാതെ ഏകാന്തതയിൽ കഴിയുന്നതിനേക്കാൾ ശ്രേഷ്ഠം അനുസരണയുള്ള ഒരാളായി ജീവിക്കുക എന്നത്.

ഇത് ഇരുപത്തിയേഴാമത്തെ പടി.

## 28–ാമത്തെ പടി

### വിശുദ്ധവും അനുഗ്രഹിക്കപ്പെട്ടതുമായ പ്രാർത്ഥന, പ്രാർത്ഥനയിൽ മനസ്സിന്റെയും ശരീരത്തിന്റെയും സമീപനവും

പ്രാർത്ഥന എന്നത് സാധാരണരീതിയിൽ ദൈവവും മനുഷ്യനും തമ്മിലുള്ള സംഭാഷണമാണ്. കാരണം അനുസരിച്ച് പ്രാർത്ഥനയിലൂടെ സർവ്വലോകത്തെയും സർവ്വസൃഷ്ടിയെയും ദൈവസന്നിധിയിൽ സമർപ്പിച്ച് ദൈവവുമായി ഒരു അനുരഞ്ജനത്തിന് വേദി ഒരുക്കുന്നു. ദൈവവചനം നമുക്ക് ശ്രവിക്കാം: “അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ എന്റെ അടുത്ത് വരുവിൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം. എന്റെ നുകം വഹിപ്പിൻ. എന്റെ നുകം ആശ്വാസവും സമാധാനവും പ്രദാനം ചെയ്യും. എന്റെ നുകം ഭാരമുള്ളതല്ല.” കർത്താവിന്റെ നുകം നമ്മുടെ വൻപാപങ്ങളെ പാടേ നീക്കാൻ സഹായകമാണ്. നാം നമ്മുടെ രാജാവും ദൈവവു

മായവന്റെ തിരുമുമ്പാകെ പ്രാർത്ഥിപ്പാൻ ഒരുങ്ങുമ്പോൾ തന്നെ നല്ല ഒരുക്കമുള്ളവരായിരിക്കണം.

നിന്റെ പ്രാർത്ഥന ലളിതമായിരിക്കട്ടെ. ചുങ്കക്കാരനും മുടിയനായ പുത്രനും ലളിതമായ പ്രാർത്ഥനകൾ സമർപ്പിച്ചതുകൊണ്ടാണ് അവരുടെ പ്രാർത്ഥനകൾക്ക് ഉചിതമായ മറുപടി ലഭിച്ചതെന്ന് മറക്കരുത്. പ്രാർത്ഥനയുടെ രൂപവും ഭാവവും എല്ലാവർക്കും തുല്യമാണ്. എന്നിരുന്നാലും വിവിധതരം പ്രാർത്ഥനകളുണ്ട്. ചിലർ ഒരു സ്നേഹിതനോടോ കരുതലും സ്നേഹവുമുള്ള മേൽസ്ഥാനിയോടോ എന്നപ്രകാരം സംഭാഷണം നടത്തുന്നു. നമുക്ക് കിട്ടുന്ന കൃപകൾക്കും അനുഗ്രഹങ്ങൾക്കും നമുക്ക് നന്ദി കരേറ്റാം. അതിന് ശേഷമാകട്ടെ നമ്മുടെ അപേക്ഷകൾ സമർപ്പിക്കുന്നത്. ലളിതമായും വളരെ കുറച്ച് വാക്കുകളിൽ ലക്ഷ്യം വെളിപ്പെടുത്തിയുമുള്ള പ്രാർത്ഥനകൾ ദൈവസന്നിധിയിൽ വേഗം ശ്രദ്ധിക്കപ്പെടും. ഭക്ഷണത്തിന് ഉപ്പും എണ്ണയും രുചി പകരുംപ്രകാരം കണ്ണുനീരും അനുതാപവും പ്രാർത്ഥനകൾക്ക് ചിറകുകളായി രൂപപ്പെടും. പ്രാർത്ഥന ആരംഭിക്കും മുമ്പേ മനസ്സിനെ നിയന്ത്രിക്കുക. വിശ്വാസം എന്നത് പ്രാർത്ഥനകൾക്ക് ചിറക് മുളപ്പിക്കുന്നു എന്ന് തിരിച്ചറിയുക. ദൈവത്തോടുള്ള സ്നേഹം പ്രകടിപ്പിക്കാനുള്ള വേദിയും അവസരവുമാണ് പ്രാർത്ഥന. പരിശുദ്ധന്മാർ പറയുന്നു: നമ്മുടെ പ്രാർത്ഥനകൾ നമ്മുടെ മുഖകണ്ണാടികളാണെന്ന്. നാം ശ്രദ്ധിച്ചാൽ നമ്മുടെ സ്ഥാനം നമുക്ക് വ്യക്തമാകും. നാം മറ്റുള്ളവർക്കായി പ്രാർത്ഥിച്ചാൽ അതിൽ നിഗളിക്കരുത്. അഥവാ നമ്മുടെ പ്രാർത്ഥന മറ്റാർക്കെങ്കിലും പ്രയോജനപ്പെട്ടാൽ തന്നെ അത് അറിയാത്തമട്ടിൽ കഴിയണം. പ്രാർത്ഥനയിൽ ഏർപ്പെടുമ്പോൾ യാതൊരുവിധ തടസ്സങ്ങൾക്കും വഴി ഒരുക്കാതിരിക്കാൻ ശ്രദ്ധിക്കണം. നിരന്തരവും ദീർഘവുമായ പ്രാർത്ഥനകളുടെ ഫലം വളരെയേറെ ശ്രേഷ്ഠമായിരിക്കും. തന്നെയുമല്ല അവ ദീർഘകാലത്തേക്കുള്ളതുമായിരിക്കും. ഓരോ അപേക്ഷയുടെയും ഉറപ്പ് അപ്പോഴപ്പോൾ തന്നെ വെളിവാക്കപ്പെടും. ഉറപ്പ് എന്നത് സംശയത്തിന്റെ ദൂരീകരണമാണ്. അവഗണിക്കപ്പെടുകയില്ലെന്നുള്ളതിന്റെ തെളിവാണ് ഉറപ്പ്. പ്രാർത്ഥിക്കുമ്പോൾ യാചനകൾ കണ്ണുനീരോടെ സമർപ്പിക്കുക, അനുസരണയോടെ അന്വേഷിക്കുക, ക്ഷമ കൈവിടാതിരിക്കുക. എങ്കിൽ അന്വേഷിക്കുന്നത് കണ്ടെത്തും, മുട്ടുന്ന വാതിലുകൾ തുറക്കും, ചോദിക്കുന്നത് ലഭിക്കും.

ഇത് ഇരുപത്തിയെട്ടാമത് പടി.

# 29-ാമത്തെ പടി

## ഭൂമിയിലെ സ്വർഗ്ഗം, ആത്മാക്കളുടെ ഉയിർപ്പും-പൊതുവായ ഉയിർപ്പും

നാം ആയിരിക്കുന്നത് അറിവില്ലായ്മയുടെ ആഴമേറിയ കുഴിയിലാണ്. ശരീരത്തിന്റെ ഇരുട്ട് പടർന്ന ആശകളാണ് നമുക്കുള്ളത്. സ്വർഗ്ഗത്തെയും ഭൂമിയെയും തിരിച്ചറിയാത്ത അവസ്ഥയിലാണ് നാം. ആത്മാവിന്റെ പുനരുത്ഥാനം എന്നത് സ്വർഗ്ഗീയവാസത്തിന്റെ പ്രഥമ പടിയാണെന്നും അതല്ല, അത് പൂർണ്ണതയുടെ ഭാവമാണെന്നും പറയുന്നവരുണ്ട്. തദവസരത്തിൽ ദൈവത്തെപ്പറ്റിയുള്ള സമ്പൂർണ്ണ അറിവ് കരസ്ഥമാകുന്നുവെന്നും, മാലാഖമാർക്ക് തുല്യമായ അവസ്ഥ നേടാനാവുമെന്നും അവർ പറയുന്നു. ഇപ്പറഞ്ഞ പൂർണ്ണത അതേ അവസ്ഥയിൽ തന്നെ സമ്പൂർണ്ണത നേടാനുണ്ടെന്നും, തന്മൂലം മനസ്സിനെയും ആത്മാവിനെയും കൂടുതൽ വിശുദ്ധീകരിച്ച് അവയെ ജഡീകാവസ്ഥയിൽ നിന്നും വേർതിരിക്കുന്നുവെന്നും ഒരിക്കൽ ഈ അവസ്ഥ ദർശിക്കുകയും അനുഭവിക്കുകയും ചെയ്തവരുടെ അനുഭവക്കുറിപ്പുകളെ അടിസ്ഥാനമാക്കി പറയപ്പെടുന്നു. ശരീരത്തിൽ നിന്നും ആത്മാവ് വേർപെട്ട് കഴിഞ്ഞ് സ്വർഗ്ഗീയ തുറമുഖത്ത് എത്തുമ്പോൾ ഒരു പ്രത്യേകാനുഭവത്തിൽ എത്തിച്ചേരുന്നു. അനുഭവസാക്ഷികൾ പറയുന്നു: ദൈവത്തിന് പ്രിയരായി ലോകജീവിതം ധന്യമായി ജീവിച്ചവരെ ദൈവം അത്യുന്നത സ്ഥാനങ്ങളിൽ ആക്കി ആദരിച്ചിരിക്കുന്നു. അവരൊക്കെയും ലോകജീവിത നാളുകളിൽ പ്രാർത്ഥനയ്ക്കും ഉപവാസത്തിനുമായി ആയുസ്സിന്റെ നല്ല പങ്ക് വേർതിരിച്ചവരായിരുന്നു.

വിശുദ്ധിയെയും നിർവികാരത എന്ന് പറയും. നിർവികാരത ഒട്ടനവധി പുണ്യവാന്മാർ തങ്ങളുടെ ഇഹലോകജീവിത കാലങ്ങളിൽ പ്രകടമാക്കിയിട്ടുണ്ട്. ദാവീദ് ഇപ്രകാരം പ്രാർത്ഥിച്ചതായി നാം വായിക്കുന്നു: "ദൈവമെ എന്നെ നിന്റെ കരുണയുടെ തിരമാല തുല്യമായ കരുണയുടെ കുത്തൊഴുക്കുകളിൽ നിന്ന് വേർതിരിക്കണമേ" എന്ന്. ഒരുവൻ നന്മകളിൽ മുഴുകി കഴിയുമ്പോൾ അയാളിൽ നിർവികാരത രൂപംകൊള്ളുന്നു. അല്ലാത്തവരിൽ തത്സമയം ലോകഇമ്പങ്ങളെപ്രതിയുള്ള ആർത്തികളും അത്യാഗ്രഹങ്ങളും കൊടികുത്തി വാഴുന്നു. ജീവിച്ചിരിക്കെ ദൈവത്തെ ശരണപ്പെടുന്ന ഒരുവന്റെ വാക്കുകളും ചിന്തകളും പ്രവൃത്തികളും ദൈവഹിതത്തിന് വിധേയപ്പെട്ടതായിരിക്കും. അങ്ങനെയുള്ളവരെ ദൈവം നിരന്തരമായി കൈത്താങ്ങി വഴി നടത്തും.

നിർവികാരത കൈവരിച്ച ഒരാൾ തനിക്കായി ജീവിക്കുന്നില്ല. ക്രിസ്തു അവനിൽ വസിച്ച് വഴിനടത്തുന്നു. ഒരു രാജാവിന്റെ കിരീടം ഒറ്റക്കല്ലിൽ

തീർത്തതല്ല. നിർവികാരത പരിപൂർണ്ണതയിലെത്തുന്നില്ല. കാരണം നിസ്സാരമെന്ന് എണ്ണാവുന്ന ഏതെങ്കിലും നന്മയെ നാം നിഷ്ക്കരുണം ഉപേക്ഷിച്ചിട്ടുണ്ടാവും. സ്വർഗ്ഗീയ രാജാവിന്റെ സ്വർഗ്ഗീയ കൊട്ടാരത്തിലെ അനേക മഹാ മന്ദിരങ്ങളിൽ ഒന്നായി ചിന്തിക്കുക. സഹോദരങ്ങളെ നമുക്ക് ഓടി കൊട്ടാരത്തിലെ മണിയറയിലേക്ക് പ്രവേശിക്കാം. ഈ കൊട്ടാരത്തിന്റെ മതിലുകൾ സർവ്വപാപങ്ങളുടെയും മോചനത്തിന്റേതാകുന്നു. നമ്മെ എന്തെങ്കിലും കാരണവശാൽ തടയപ്പെട്ടാൽ എന്ത് വലിയ സങ്കടമായിരിക്കും. നമുക്ക് ഏതെങ്കിലുമൊരു മണിമന്ദിരം കൈവശമാക്കാം. നമുക്ക് ക്ഷീണമോ തളർച്ചയോ തോന്നിയാൽ നമുക്ക് മതിലുകൾക്കുള്ളിലായിരിപ്പാൻ ശ്രദ്ധിക്കാം. അനുഗ്രഹിക്കപ്പെട്ട നിർവികാരത നമ്മുടെ മനസ്സിനെ ബലഹീന അവസ്ഥയിൽ നിന്ന് സ്വർഗ്ഗീയ മഹത്വങ്ങളിലേക്ക് ഉയർത്തുന്നു. മഹോന്നതങ്ങളിലെ ഭാഗ്യാവസ്ഥയ്ക്ക് യോഗ്യരാക്കുന്നു.

ഇതാകുന്നു 29–ാമത്തെ പടി.

## 30–ാമത്തെ പടി

### പ. ത്രിത്വത്തിന്റെയും നമ്മുടെ നന്മകളുടെയും സങ്കലനം

മൂന്ന് കാര്യങ്ങൾ എന്നേക്കും നിലനിൽക്കുന്നു. വിശ്വാസം, പ്രത്യാശ, സ്നേഹം. ഈ മൂന്നും നിലനിൽക്കുന്നു. ഇവയിൽ വലിയതോ സ്നേഹമാകുന്നു (1 കൊരിന്ത്യർ 13:13). ലോകരക്ഷകന്റെ പേരും മറ്റൊന്നല്ലല്ലോ, സ്നേഹമെന്നാകുന്നുവല്ലോ (1 യോഹ. 4:8, 16). ഒരുവൻ ദിവ്യമായ സ്നേഹത്തെപ്പറ്റി സംസാരിപ്പാൻ ആഗ്രഹിച്ചാൽ അത് ദൈവത്തെപ്പറ്റിയുള്ള പ്രസ്താവനയായിതീരുന്നു. മാലാഖമാർക്ക് മാത്രമേ സ്നേഹത്തിന്റെ ആഴവും പരപ്പും അറിഞ്ഞുകൊണ്ട് സംസാരിക്കുവാനാകൂ. അവർക്ക് അതിനെപ്പറ്റിയുള്ള ദിവ്യജ്ഞാനം ലഭിച്ചിട്ടുണ്ട്. ദൈവം സ്നേഹമാകുന്നു. അതുകൊണ്ട് ഇതേപ്പറ്റി കൂടുതൽ പറയാൻ ആരെങ്കിലും ശ്രമിച്ചാൽ ഒരുവൻ കടലിനടിയിലെ മണൽ എണ്ണുന്നതിന് തുല്യമാകും. സ്വഭാവവശാൽ സ്നേഹം ദൈവത്തിന്റെ പ്രതിഫലനമാണ്. അതിന്റെ പ്രവർത്തനശൈലിയിൽ ആത്മാവിന്റെ നിറവും വിശ്വാസത്തിന്റെ ഫൗണ്ടനും, ക്ഷമയുടെ നിറകുടവും, എളിമയുടെ വൻകടലുമാണ്. ദൈവഹിതത്തിനെതിരെയുള്ള ചിന്തയോ, വാക്കോ, പ്രവൃത്തിയോ ഇല്ലാത്തതാണ് സ്നേഹം. സ്നേഹം, നിർവികാരത, ദത്ത് എടുക്കൽ എന്നിവ ഒന്ന് മറ്റൊന്നിൽ നിന്നും രൂപംകൊള്ളുന്നതും തുല്യസ്ഥാന മഹിമയുള്ളതുമായ സ്വഭാവങ്ങളാണ്. വെളിച്ചവും, തീയും, ജ്വാലയും അതിവിദഗ്ദ്ധമായി ഒന്നുചേർന്ന് ഒരു ശക്തിയാകുന്നതുപോലെ ഒന്നിനെ മറ്റൊന്നിൽ നിന്നും വേർതിരിക്കാൻ സാധിക്കാത്ത ഒന്നത്രേയിത്. വിധികർത്താ

വായ ഒരു ജഡ്ജിയെ ഒരാൾ ഭയക്കുന്നതുപോലെ ദൈവത്തെ ഭയക്കുന്ന വൻ ഭാഗ്യവാൻ. ഒരു രാജാവിന്റെ മുമ്പിൽ ഭൃത്യൻ നിൽക്കുന്നതുപോലെ ദൈവസന്നിധിയിൽ പ്രാർത്ഥിപ്പാൻ നിൽക്കുന്നവൻ ഭാഗ്യവാൻ. ദൈവത്തെ നിരന്തരമായി സ്തോത്രം ചെയ്ത് പ്രീതിപ്പെടുത്തുന്നവൻ ഭാഗ്യവാൻ. മുലപ്പാൽ കുടിപ്പിക്കുന്ന ശിശുവിനെ മാതാവ് മുറുകെ പിടി ക്കുന്നതിലും കരുതലോടെ ദൈവം തന്റെ മക്കളെ കരുതി പിടിച്ച് കാത്ത് പരിപാലിക്കുന്നു. ഭയത്തിന്റെ വളർച്ച സ്നേഹത്തിന്റെ പ്രാരംഭമാകുന്നു. എന്നാൽ വിശുദ്ധിയുടെ പൂർണ്ണത ദിവ്യജ്ഞാനത്തിന്റെ അടിസ്ഥാനമാ കുന്നു. ദൈവത്തിൽ നിന്നുമുള്ള തിരുവചനം അതിവിശുദ്ധമാകുന്നു. അത് നിത്യതയിൽ നിലനിൽക്കുന്നു. വിശുദ്ധി ഓരോ ശിഷ്യനെയും വേദ ശാസ്ത്രജ്ഞനാക്കുന്നു. അങ്ങനെയുള്ളവർ വി. ത്രിത്വത്തിന്റെ ആഴവും പരപ്പും അളന്ന് കൃത്യത സമ്പാദിക്കുന്നു. ദൈവത്തെ സ്നേഹിക്കുന്ന വൻ തന്റെ സഹോദരനെ സ്നേഹിക്കുന്നു. ഇത് ദൈവസ്നേഹം എപ്ര കാരമെന്ന് ഉറക്കെ പ്രഖ്യാപിക്കുന്നു. സ്നേഹത്തിന്റെ ശക്തി പ്രത്യാശ യിലാണ്. പ്രത്യാശയിലൂടെയാണ് നാം സ്നേഹത്തിന്റെ പ്രതിഫലം പ്രതീ ക്ഷിക്കുന്നത്. സ്നേഹം നഷ്ടപ്പെടുമ്പോൾ പ്രത്യാശയും അപ്രത്യക്ഷ മാകുന്നു. കോപം പ്രത്യാശയെ നശിപ്പിക്കുന്നു.

**രത്നച്ചുരുക്കത്തിലുള്ള ഒരു ആഹ്വാനം**

പ്രിയ സഹോദരങ്ങളെ ഗോവണിയിൽ പടിപടിയായി ഉയരുക. ഹൃദ യത്തിൽ നിശ്ചയിക്കുക. എന്നിട്ട് ശ്രദ്ധിക്കുക: “വരിക നമുക്ക് ദൈവ ത്തിന്റെ പർവ്വതത്തിങ്കലേക്കും കയറിചെല്ലാം. ദൈവത്തിന്റെ ആലയത്തി ലേക്ക് നമുക്ക് സന്ദർശിക്കാം” (യെശയ്യാവ് 2:3).

# അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി വിഭാവന ചെയ്ത സോപാനത്തിന്റെ പടികൾ

ഭാഗ്യസ്മരണാർഹനും പുണ്യശ്ലോകനുമായ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഇഹലോകവാസം വെടിയുന്നതിന് മുമ്പുതന്നെ സഭാമക്കളുടെ ആത്മീയ പരിപോഷണത്തിന് ഉതകുന്ന ഉത്തമ വിദ്യാഭ്യാസ പദ്ധതി ആരംഭിക്കണമെന്ന് വിഭാവന ചെയ്തുവെങ്കിലും, ആയതിന് 'സോപാന' എന്ന് നാമകരണം ചെയ്യണമെന്ന് ചിന്തിച്ചിരുന്നില്ലായെന്നതാണ് സത്യം. എന്നാൽ അഭി. തിരുമേനിയുടെ വേർപാട് സംഭവിച്ചതിനുശേഷം ഏറെവൈകാതെ അദ്ദേഹത്തിന്റെ പ്രിയ ശിഷ്യസമൂഹം 'നന്മൊഴി' എന്ന പേരിൽ പ. പിതാവിന്റെ പ്രസംഗങ്ങളിലും പഠിപ്പിക്കലുകളിലും സാധാരണയായി മുഴങ്ങികേട്ട ചില നന്മൊഴികൾ കൂട്ടിച്ചേർത്ത് പ്രസിദ്ധീകരിക്കുകയുണ്ടായി. അവയും പ. പിതാവിന്റെ പഠനക്ലാസ്സുകളിൽ നിന്നും സമാഹരിച്ചതുമാണ് സോപാനത്തിന്റെ പടികളായി പരിചയപ്പെടുത്തുവാൻ ശ്രമിക്കുന്നത്.

## 1

### കുരിശ് വരയ്ക്കണം (make the sign of Cross)

ഒരു വിശ്വാസി തന്റെ ശരീരത്തിൽ സ്വയമായി ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ കുരിശടയാളം വരയ്ക്കുമ്പോൾ കുരിശിന് ക്രിസ്തീയ വീക്ഷണത്തിലുള്ള ശ്രേഷ്ഠതയും, മാന്യതയും മഹത്വവും കലർന്ന അർത്ഥം  ഉൾക്കൊള്ളുവാനും, അംഗീകരിക്കുവാനും, ആദരിക്കുവാനും സംഗതിയാകുന്നു. കുരിശുവരയുടെ സാരാംശം തന്നെ നമ്മുടെ കർത്താവിന്റെ രക്ഷണ്യപ്രവൃത്തിയുടെ പ്രത്യക്ഷത്തിലുള്ളതും വിശ്വാസതികവോടെയുള്ള പ്രകടനവുമാണല്ലോ. പ. സഭ കുരിശ് വരയെപ്പറ്റി പഠിപ്പിക്കുന്നത് ഇപ്രകാരമാണ്. വലതുകരത്തിലെ ചെറുവിരലും അതിനോടു ചേർന്നുള്ള വിരലും മടക്കി, മറ്റ് മൂന്ന് വിരലുകൾ സംയോജിപ്പിച്ചു പിടിച്ച് സ്വർഗ്ഗോന്നതങ്ങളിൽ നിന്നും നമ്മെ രക്ഷിപ്പാൻ ഭൂമിയിലേക്ക് ഇറങ്ങി വന്ന രക്ഷിതാവിന്റെ രക്ഷണ്യപ്രവൃത്തിയെ അനുസ്മരിച്ച് നെറ്റിയിൽ നിന്നും നെഞ്ചിലേക്കും അവിടെ നിന്നും, ഇടത്തേതിന്റെ മക്കളായിരുന്ന മനുഷ്യജാതിയെ വലത്തേതിന്റെയും, വിശുദ്ധിയുടെയും മക്കളാക്കി തീർ

ത്തതിനെ അനുസ്മരിച്ച് ഇടത്തേ തോളിൽ നിന്നും വലത്തേ തോളി ലേക്കും വരയ്ക്കുന്നു എന്നാണ്. കൂട്ടിപ്പിടിച്ചിരിക്കുന്ന മൂന്ന് വിരലുകൾ പ. ത്രിത്വത്തിലെ മൂന്ന് ക്നൂമാകളെയാണ് പ്രതിനിധീകരിക്കുന്നത്. പ. ത്രീയേക ദൈവമാകുന്ന പ. ത്രിത്വത്തിന്റെ അളവറ്റ സ്നേഹവും, കരു ണയുമാണല്ലോ രക്ഷണ്യപ്രവർത്തനത്തിന്റെ അടിസ്ഥാന ഘടകങ്ങൾ.

പ. സ്ലീബാ എപ്പോഴായാലും എവിടെയായാലും കണ്ടാലും സ്ലീബാ എന്ന് ശ്രവിച്ചാലും ദൈവാലയത്തിൽ പ്രവേശിക്കുമ്പോഴും, പ. ത്രിത്വ നാമം ഉച്ചരിക്കുമ്പോഴും, കുരിശ് വരയ്ക്കണമെന്ന് പ. സഭ അനുശാസി ക്കുന്നു. വി. ആരാധനാമദ്ധ്യേ കാർമ്മികൻ ആശീർവാദങ്ങളോ വാഴ്വു കളോ നൽകുമ്പോഴും ഏവരും കുരിശ് വരച്ചിരിക്കണം. ബഹു. വൈദി കരുടെയും അഭി. തിരുമേനിമാരുടെയും തൃക്കരങ്ങൾ മുത്തി അനുഗ്രഹ ങ്ങൾ പ്രാപിക്കുമ്പോഴും കുരിശ് വരയ്ക്കണമെന്ന് പ. സഭ പഠിപ്പിക്കുന്നു. എപ്പോൾ ആയാലും, എവിടെ ആയാലും പ്രാർത്ഥനകൾ ആരംഭിക്കു മ്പോൾ കുരിശ് വരച്ചിരിക്കണം. കുരിശ് വരയുടെ പ്രാരംഭ സ്ഥാനമാ കുന്ന നെറ്റി ഒരു വിശ്വാസിക്ക് ദൈവകൃപ പ്രാപിക്കാനുള്ള മർമ്മകേന്ദ്ര മാണ്. ഓരോ വിശ്വാസിയുടെയും നെറ്റിയിലാണ് വി. മാമോദീസാ വേള യിൽ പ. ത്രിത്വനാമം എഴുതി ദൈവത്തിന്റെ പുത്രത്വത്തിന്റെ അവകാശി ആക്കിയിരിക്കുന്നത്. കുരിശടയാളം വരയ്ക്കുമ്പോൾ ക്രൂശുമരണത്തി ലൂടെ ലോകരക്ഷകനായ യേശുതമ്പുരാൻ സർവ്വലോകത്തിനും, സർവ്വ സൃഷ്ടിക്കും വീണ്ടെടുപ്പും രക്ഷയും നൽകിയതിനെ അനുസ്മരിക്കുന്നു. കുരിശിന്റെ മുകൾ മുതൽ അടിവരെയുള്ള ഭാഗം ദൈവത്തിന് തന്റെ സൃഷ്ടിയോടുള്ള അവാച്യമായ സ്നേഹത്തെ പ്രതിനിധാനം ചെയ്യുന്നു വെങ്കിൽ, ഇടത്തുനിന്നും വലത്തേക്കുള്ള ഭാഗം മനുഷ്യനും മനുഷ്യനും തമ്മിലുള്ള സ്നേഹത്തെയും സൂചിപ്പിക്കുന്നു. നമ്മുടെ കർത്താവ് 10 കല്പനകളെ, ദൈവത്തെ സ്നേഹിക്കുക, മനുഷ്യനെ സ്നേഹിക്കുക, എന്നിങ്ങനെ രണ്ട് കല്പനകളായി ചുരുക്കിയത് പ. സ്ലീബായിൽ പ്രകട മാകുന്നു. ഈ ആശയങ്ങൾ അടിസ്ഥാനപരമായി പ. സ്ലീബായ്ക്ക് ഉണ്ടെ ന്നുള്ളതിനാൽ ഒരു വിശ്വാസി ഒരു ദിവസം എത്രയും പ്രാവശ്യം കുരിശ് വരയ്ക്കാനായാൽ അത്രയും ഭാഗ്യമാണെന്നാണ് പ. സഭാപിതാക്കന്മാർ പഠിപ്പിച്ചിട്ടുള്ളത്. ഓരോ പ്രാവശ്യവും കുരിശ് വരയ്ക്കുമ്പോൾ നമ്മുടെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമായ ദൈവംതമ്പുരാനോടുള്ള ബന്ധം സുദൃഢമാക്കപ്പെടുകയാണ്. 'സ്ലീബാ വെന്നു, വെല്ലുന്നു, സ്ലീബാ വിദ്വേ ഷിയയെ വെന്നു, സ്ലീബായെ സാക്ഷിച്ചോർക്കായ്, സ്ലീബായാകട്ടെ കോട്ട' എന്നാണല്ലോ പ്രാർത്ഥനാമദ്ധ്യേ നാം ഉരുവിടുന്നത്. നമ്മുടെ കർത്താ വിന്റെ സ്ലീബാ, സാത്താനിൽ നിന്നും മരണത്തിൽ നിന്നും മനുഷ്യനെ മുഴുവനായും മോചിപ്പിച്ചു. അക്കാര്യമാണ് 'സ്ലീബാ വെന്നു' എന്ന് ആല

പിക്കുന്നതിന്റെ യുക്തി. ഇന്നും എന്നും സ്ലീബാ വെല്ലുന്നു എന്നാണല്ലോ വെല്ലുന്നു എന്നു നാം ആലപിക്കുമ്പോൾ ഉദ്ദേശിക്കുന്നത്. സ്ലീബായെ സാക്ഷിക്കുക എന്നതാണ് സ്ലീബാ അടയാളം നമ്മുടെ ശരീരത്തിൽ വരയ്ക്കുന്നതിൽ നിന്നും അർത്ഥമാക്കുന്നത്. സ്ലീബായെ സാക്ഷിച്ചോർക്കായ് സ്ലീബായാകട്ടെ കോട്ട എന്നാണല്ലോ നമ്മുടെ പ്രാർത്ഥനാഗീതത്തിലെ വരി. എത്ര ശ്രേഷ്ഠവും അനുഗ്രഹകരവുമായ ഒരു ആശയമാണിത്. സ്ലീബായിലൂടെ നമ്മെ രക്ഷിച്ച കർത്താവിനോടുള്ള ആദരവും സ്നേഹവുമാണ് കുരിശ് വര. അർത്ഥപൂർണ്ണമായി കുരിശടയാളം വരയ്ക്കണമെന്ന് മാത്രം.

ഒരാൾ കുരിശ് വരയ്ക്കുമ്പോൾ ദൈവസാന്നിദ്ധ്യം തന്റെ മുമ്പിൽ കണ്ടും അനുഭവിച്ചുംകൊണ്ട് ശിരസ്സ് വണങ്ങി ദൈവത്തെ ആരാധിക്കുകയും ആദരിക്കുകയും ചെയ്യാൻ കുരിശ് വര സഹായിക്കുന്നു. പ. സഭ ഇപ്രകാരം പഠിപ്പിക്കുന്നു: സ്ലീബാ വിശ്വാസ തീവ്രതയുടെയും അനുതാപത്തിന്റെയും അടയാളമാണ്. ഈ അടയാളം അർത്ഥവത്തായി വേണ്ട സമയത്ത് വിശ്വാസികൾ സ്വശരീരങ്ങളിൽ വരയ്ക്കുന്ന മഹത്തായ പാരമ്പര്യം പ. സഭാമക്കൾ ഇന്നും അഭംഗുരം പരിപാലിച്ചു വരുന്നു. ഒരുവൻ കുരിശ് വരയ്ക്കുമ്പോൾ കുരിശുമരണത്തിലൂടെ നമ്മെ വീണ്ടെടുത്ത നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായുള്ള അഭേദ്യമായ ബന്ധം ഊട്ടിഉറപ്പിക്കുകയും, നമ്മെയും നമ്മുടെ രക്ഷകനെയും തമ്മിൽ വേറൊരു ശക്തിക്കും വേർപെടുത്താനാവാത്തവിധം അതിശക്തമായി ബന്ധിക്കപ്പെടുന്നുവെന്ന വിശ്വാസം തലമുറതലമുറയായി നാം കൈമാറിവരുന്നു. നമ്മുടെ കുരിശുവര നമ്മെ ഭയത്തിൽ നിന്നും വേർതിരിക്കുന്നു. പൈശാചികശക്തികൾ കുരിശ് അടയാളം കണ്ട് ഓടിമാറിപ്പോകുന്നു.

## 2

### കുരിശ് ധരിക്കണം (Must wear the Cross)

കുരിശ് മനുഷ്യവർഗ്ഗത്തിന്റെ പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള മോചനത്തിന് കാരണമായതിനാൽ സ്ലീബാ ധരിക്കുന്നത് പ. സ്ലീബായോടുള്ള ആഭിമുഖ്യത്തിന്റെയും കടപ്പാടിന്റെയും അടയാളമാണ്. ആദിമസഭാമക്കളുടെ കാലം മുതൽ കുരിശ് ധരിക്കുന്ന രീതി അവലംബിച്ചിരുന്നു. സാമ്പത്തികമായി അത്രയേറെ ഉന്നതി പ്രാപിച്ചിട്ടില്ലാതിരുന്ന ആദിമകാലങ്ങളിലും വിശ്വാസികൾ ചരടുകളിലും മറ്റും ചെറിയ തടി കുരിശ് ധരിക്കുമായിരുന്നു. സ്വർണ്ണം കൊണ്ടുള്ളതും വെള്ളികൊണ്ടുള്ളതുമായ ആഭരണങ്ങൾ സർവ്വസ്വീകാര്യമായ നാളുകൾ മുതൽ സ്വർണ്ണമാലയിലും വെള്ളി മാലയിലും കുരിശുകൾ അണിയുന്ന രീതിയായി.

ഭാരതത്തിലെ പൂർവ്വികർ വിവാഹകൂദാശകളിൽ ഹൈന്ദവസംസ്കാരത്തിൽ നിലനിന്നു വന്നതും ഇപ്പോഴും ഉള്ളതുമായ താലികെട്ട് ആരാധനയിൽ സ്വീകരിച്ചപ്പോൾ താലിയുടെ ഒരു വശത്ത് സ്വർണ്ണ മുത്തുകൾ പതിച്ച് കുരിശ് രൂപമുണ്ടാക്കിയാണ് ഹൈന്ദവ താലിയെ ക്രൈസ്തവീകരിച്ചത്. വിവാഹശുശ്രൂഷയിൽ മിന്നുകെട്ടിന്റെ സമയം ആലപിക്കപ്പെടുന്ന ഗാനം ഏറെ ശ്രദ്ധനീയവും അർത്ഥവത്തുമാണ്. "ശുഭചിഹ്നം തൻ സ്ലീബാ, വിജയക്കൊടി തൻ സ്ലീബാ, നമ്മേ രക്ഷിച്ചീടും, സ്ലീബായിൽ പുകഴും സൂനം" എന്നാണല്ലോ പ്രസ്തുത ഗാനത്തിന്റെ വരികൾ. ഓരോ വിശ്വാസിനിയും വിവാഹാനന്തരം സ്ലീബാ അണിയുന്നതിനാൽ മിന്നിലുള്ള സ്ലീബായുടെ അടയാളം ശുഭചിഹ്നമാണെന്നും അത് വിവാഹജീവിതത്തിലെ വിജയക്കൊടി ആണെന്നും പ്രഖ്യാപിക്കുംവിധം സാക്ഷ്യപ്പെടുത്തുന്നു.

പുരുഷന്മാരും ബാല്യം മുതലേ കുരിശ് ധരിക്കുവാൻ ശീലിക്കുകയും, പരിശ്രമിക്കുകയും ചെയ്താൽ അത്യുന്നതമായി. ഭാഗ്യസ്മരണാർഹനായ മാർ ഈവാനിയോസ് പിതാവിന്റെ ദർശനത്തിൽ ഓരോ വിശ്വാസിയും കുരിശ് ധരിക്കേണ്ടത് അവരവരുടെ ഹൃദയത്തിലാണ്. കുരിശ് വരയിലൂടെ ലോകരക്ഷകനായ യേശുതമ്പുരാന്റെ തിരുമാർവിലേക്കുള്ള പറ്റിച്ചേരലാണ് സാദ്ധ്യമാകുന്നത്. ഓരോ പ്രാവശ്യവും കുരിശ് വരയ്ക്കുന്ന വിശ്വാസി തന്നെത്തന്നെ രക്ഷകനായ ദൈവത്തിങ്കലേക്കുള്ള പ്രയാണത്തിന്റെ തയ്യാറെടുപ്പിനായി "കെട്ടി മുറുക്കു"ന്നതിനുള്ള അടയാളം കൂടിയാണ്. കുരിശ് അഥവാ സ്ലീബാ എപ്പോഴും നമ്മെ അനുസ്മരിപ്പിക്കുന്നത് കുരിശിലെ മരണത്തിലൂടെ മനുഷ്യവർഗ്ഗത്തിന് നിത്യജീവനും രക്ഷയും നേടിതന്ന രക്ഷിതാവിനെയാണ്. കുരിശ് ധരിക്കുക എന്നാൽ നമ്മുടെ കർത്താവിനെ ധരിക്കുക എന്നാണല്ലോ അർത്ഥമാക്കേണ്ടത്. നമ്മുടെ ഹൃദയങ്ങൾ ദൈവത്തിന്റെ വാസസ്ഥലങ്ങളായി വിശുദ്ധിയോടെ സംരക്ഷിക്കുക എന്ന ഉത്തരവാദിത്തത്തിൽ നിന്ന് നമുക്ക് പിൻവാങ്ങാനാവില്ല. ഒരു കുരിശടയാളം പുറമേ വരയ്ക്കുമ്പോൾ ഉള്ളിന്റെ ഉള്ളിൽ ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ സ്ലീബാ രൂപംകൊള്ളുന്ന അനുഭവം കൈവരിക്കാനാവണം. നമ്മുടെ കർത്താവിന്റെ സ്ലീബായുടെ സ്ഥാനത്ത് കഴുത്തിൽ അണിയുന്ന ആഭരണത്തിന്റെ ഭാഗമായി മാത്രം തരംതാഴ്ത്താതെ ജീവന്റെ ജീവനും, ശക്തിയുമായി കാണുവാനും ചിന്തിപ്പാനും, മനസ്സിലാക്കുവാനും ഏവർക്കും കഴിയണം.

"ഒരുവൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് അനുഗമിക്കട്ടെ" എന്ന് നമ്മുടെ കർത്താവ് അരുളിചെയ്ത തിരുവചനം (വി. മത്തായി 16:27, വി. മർക്കോസ് 8:24, വി. ലൂക്കോസ് 9:23) ആകുന്നുവല്ലോ. കുരിശ് വഹിക്കുവാനുള്ള പ്രഥമ ആഹ്വാനം.

ഏതോ വിശ്വാസവീരനാൽ വിരചിതമായ ഒരു ധ്യാനഗീതത്തിൽ നാം പാടിക്കൊണ്ടിരുന്നത് പദം പദം ഉറച്ച് നാം-ക്രൂശുമേന്തി പോകണം എന്നായിരുന്നുവല്ലോ. രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്ക് അവരുടെ വ്യക്തിത്വം വെളിവാക്കുന്നത് പാർട്ടി പതാകകളിലൂടെയാണ്. ഓരോ ക്രിസ്ത്യാനിക്കും ഉള്ള പതാകയാണ് കുരിശ്. രാഷ്ട്രീയ പ്രസ്ഥാനക്കാർ മുദ്രാവാക്യങ്ങൾ മുഴക്കി തങ്ങളുടെ ആദർശങ്ങളും ലക്ഷ്യങ്ങളും വെളിപ്പെടുത്തുന്നുവെന്ന് പറഞ്ഞതുപോലെയാണ് വിശ്വാസികൾ കുരിശ് വഹിച്ചുകൊണ്ട് നടത്തുന്ന പ്രാർത്ഥനകൾ അവയിൽ തന്നെ വിശേഷിച്ച് കർത്തൃപ്രാർത്ഥന.

സ്ലീബാ വഹിക്കുന്ന ഓരോരുത്തരും തങ്ങൾക്ക് സാത്താനിൽ നിന്നുമുള്ള പരിരക്ഷ ഉറപ്പാക്കി സ്വർഗ്ഗത്തേക്കുള്ള പ്രവേശനത്തിന് സഹായകമാകുന്ന പാലംകൂടിയാണ് സ്ലീബാ എന്ന് വിശ്വാസിസമൂഹം എപ്പോഴും ഓർക്കേണ്ടതാണ്. സ്ലീബാ വഹിക്കുകയും സ്ലീബായെ ആദരിക്കുകയും ചെയ്യുന്ന വ്യക്തി ദൈവത്തെ ആദരിക്കുകയും വഹിക്കുകയുമാണ് ചെയ്യുന്നത്. സ്ലീബാ കൈകളിൽ വഹിക്കുമ്പോൾ പ. സ്ലീബായിലൂടെ യേശുതമ്പുരാൻ നേടിത്തന്ന വിജയം അനുസ്മരിക്കുന്നു. അത് ഇന്നും എല്ലാ സത്യവിശ്വാസികളെയും വിജയത്തിന് അവകാശികളാക്കുന്നു. സ്ലീബാ ഉയർത്തി വഹിക്കുന്ന അവസരത്തിൽ നാം സ്ലീബായെ സാക്ഷിക്കുകയാണ് ചെയ്യുന്നത്. അങ്ങനെ സ്ലീബായെ സാക്ഷിച്ചാൽ സ്ലീബാ നമുക്ക് കോട്ടയാവും എന്ന് പ. സഭ പ്രത്യാശിക്കുന്നു.

## 3

### കുരിശ് വഹിക്കണം (Must Carry the Cross)

ഒരുവന് കുരിശ് വഹിക്കുവാനുള്ള അവസരം ഉണ്ടാകുമ്പോൾ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ പങ്കാളിയാകുവാനുള്ള സൗഭാഗ്യം ലഭിക്കുന്നുവെന്ന് ചിന്തിച്ച് സന്തോഷിക്കണം. നമ്മുടെ ദൈവാലയങ്ങളിൽ അത്മായർ കുരിശ് വഹിക്കുന്നത് പെരുന്നാളുകളുമായി ബന്ധപ്പെട്ടിട്ടുള്ള പ്രദക്ഷിണങ്ങൾക്കിടയിലാണ്. ഇന്ന് വെള്ളിക്കുരിശുകളുടെയും സ്വർണ്ണക്കുരിശുകളുടെയും എണ്ണം വളരെയേറെ വർദ്ധിച്ചിരിക്കുന്നതിനാൽ ഓരോ ഇടവകയിലെയും പ്രദക്ഷിണങ്ങൾ കേവലം പ്രകടനങ്ങളായി തീരുന്നു. സ്ലീബാ വിശുദ്ധിയോടെയും വിശുദ്ധ വിചാരത്തോടെയും വഹിക്കുവാൻ കടപ്പെട്ടിട്ടുള്ള വിശ്വാസികളുടെ അഭാവത്തിൽ കൂലിക്ക് ആളെ സംഘടിപ്പിച്ച് അവരുടെ തലയിൽ വച്ച് കൊടുക്കുന്ന രീതിയാണ് നിലനിൽക്കുന്നത്. ഇതൊരിക്കലും സ്വീകാര്യമായ ഒരു രീതിയോ നടപടിയോ അല്ല. കുരിശ് വഹിക്കുവാൻ വിശ്വാസികളുടെ അഭാവത്തിൽ ചുമട്ടുകാരെക്കൊണ്ട് തലയ്ക്ക് മീതെ വെച്ച് എടുപ്പിക്കേണ്ടതില്ലായെന്ന് തീരുമാനിക്കുവാൻ ഇടവകകളും ഇടവകാംഗങ്ങളും തയ്യാറാകണം. കർത്താ

വിന്റെ സഹോദരൻ എന്ന് സ്നേഹാദരപൂർവ്വം ആദിമസഭ വിളിച്ചിരുന്ന പ. യാക്കോബ് ശ്ലീഹായുടെ ലേഖനത്തിന്റെ ആകെത്തുക തന്നെ നാവിനെ നിയന്ത്രിക്കണമെന്നുള്ള ആഹ്വാനമാണ്. എല്ലായ്പ്പോഴും തമ്മിൽ കലഹിക്കുന്ന ക്രിസ്ത്യാനികളെ ലക്ഷ്യമാക്കിയാണ് പ. യാക്കോബിന്റെ ലേഖനം രചിക്കപ്പെട്ടത്. നമ്മുടെ നാവിന് ഒട്ടേറെ പ്രശ്നങ്ങൾ ഉൽപ്പാദിപ്പിക്കുവാൻ കഴിയും. ഒരു സമൂഹത്തിൽ സമാധാനവും പരസ്പരധാരണയും കുറഞ്ഞ് കുറഞ്ഞ് ഇല്ലാതാകുന്നതോടെ അവിടെ ആത്മീയ വളർച്ച ശോഷിക്കുകയും മുരടിക്കുകയും ചെയ്യും. ഈ പ്രശ്നത്തിന് എന്ത് പ്രതിവിധി ചെയ്യാനാവും? നാം നേരിടേണ്ടി വരുന്ന കഷ്ടതകളെ തരണം ചെയ്യാൻ പ്രഥമമായി നാം പഠിച്ചിരിക്കണം. അപ്പോസ്തോലൻ ഉപദേശിക്കുന്നു: "നിങ്ങളുടെ കഷ്ടതകളെ ആഘോഷമായി രൂപാന്തരപ്പെടുത്തുവിൻ" എന്ന്. കഷ്ടാനുഭവങ്ങൾ നമ്മുടെ വിശ്വാസസ്ഥിരത പരിശോധിക്കുവാനുള്ള ഒരു മാർഗ്ഗമായി ചിന്തിക്കണം. നിഷ്ഠയോടും മാന്യമായും വി. കുർബാനാനുഭവത്തിലൂടെ ദൈവിക സംസർഗ്ഗത്തിലേക്ക് നാം ഉയരണം. ആത്മീയ വളർച്ചയിൽ വിനയം, അനുസരണം, കഷ്ടാനുഭവം എന്നിങ്ങനെ മൂന്ന് അവിഭാജ്യ ഘടകങ്ങൾ ഉണ്ടെന്നുള്ള സത്യം നാം മറക്കരുത്.

നമ്മുടെ ആത്മീയ ജീവിതം എത്രമാത്രം അർത്ഥവത്താണെന്ന് ചിന്തിക്കണം. ഒരു ക്രിസ്ത്യാനിയായിരിക്കുന്നതിലുള്ള മെച്ചമെന്താണെന്ന് പറയാൻ കഴിയുമോ? നാം ക്രിസ്തു, രക്ഷ എന്നീ വാക്കുകൾ ഉച്ചരിക്കുമെങ്കിലും നമ്മിൽ പറയത്തക്ക വിശേഷത വല്ലതുമുണ്ടോ? നമ്മുടെ സമീപവാസികളിൽ നമുക്കുള്ള സ്ഥാനവും, നമ്മുടെ സ്വാധീനവും എത്രമാത്രമുണ്ട്? നാമെല്ലാവരും രക്ഷകനായ യേശുതമ്പുരാന്റെ അനുകാരികളായിരിക്കേണ്ടതല്ലേ? നമ്മുടെയൊക്കെ ജീവിതലക്ഷ്യം എന്താണ്? നമുക്ക് കൂടുതൽ കൃപകളും കരുണകളും ലഭിക്കുമ്പോൾ നാം ദൈവത്തിൽ നിന്നും കൂടുതൽ ഓടി ഒളിക്കുവാനല്ലോ ശ്രമിക്കുക? നാം ദൈവത്തെ കൂടാതെ സ്വത്ത് സമ്പാദിക്കാൻ ശ്രമിച്ചാലും സമ്പാദിച്ചാലും അത് പാപമാണ്. നാം എവിടായിരുന്നാലും സത്യക്രിസ്ത്യാനികളായി ജീവിക്കുവാൻ ഇഷ്ടപ്പെടുന്നുണ്ടോ? ചിന്തിക്കണമെ. നാം ഇന്ന് ജീവിക്കുന്നതു തന്നെ പകരത്തിന്റെ (Substitution) കാലത്താണ്. ദൈവത്തോട് നാം നേരിട്ട് പ്രാർത്ഥിക്കുന്നതിന് പകരമായി മറ്റാരെയെങ്കിലും നമുക്കുവേണ്ടി പ്രാർത്ഥിപ്പാൻ ചുമതലപ്പെടുത്തുന്ന കാലത്താണ്. പ. സഭയിൽ നിലനിൽക്കുന്ന ആരാധനകളിലും പ്രാർത്ഥനകളിലും പൗരാണിക സഭാജീവിതത്തിനും പകരമായി ചില ചില കൂട്ടായ്മകളിൽ അഭയം തേടുകയാണ്. വിശുദ്ധമായ രീതിയിൽ ആത്മീയ ജീവൻ നിലനിർത്തേണ്ടതിന് പകരമായി അന്യായമായി സമ്പാദിച്ച പണത്തെ കുറെയേറെ ജീവകാരുണ്യ

പ്രവർത്തനങ്ങൾക്ക് എന്നും പറഞ്ഞ് നടക്കുന്നവരെ ഏൽപ്പിച്ച് സംതൃപ്തി നേടുക. അപ്രകാരം ചെയ്താൽ മാത്രം മതി, സ്വർഗ്ഗരാജ്യ പ്രവേശനം ഉറപ്പാക്കാം എന്ന് ആരെങ്കിലും വ്യാമോഹിച്ചാൽ അതും വിശ്വാസമായി. ജീവകാരുണ്യപ്രവർത്തനങ്ങളും സാമൂഹ്യസേവനങ്ങളും നിർമ്മലമനസ്സിൽ നിന്നും ഉയരണം. ഒരു വലിയ മരം പെട്ടെന്ന് വേരറ്റ് നിലംപതിച്ചാൽ കാണുന്നവർ അതിശയിക്കും. എന്നാൽ അധികം വൈകാതെ മരത്തിന്റെ വേരുകൾ അത്ര ആഴത്തിലല്ലായിരുന്നുവെന്നും അതിന്റെ തടി പൊള്ളയായിരുന്നുവെന്നും ഗ്രഹിക്കുമ്പോൾ ആശ്വാസം തോന്നും. നാം ഉള്ളിൽ നിന്നും പൊള്ളയാണെങ്കിൽ നമുക്ക് നിലനിൽപ്പില്ല. അധികകാലം നിവർന്ന് നിൽക്കാനാവില്ല. സഭയുടെ പൊതുവിലുള്ളതും ഭദ്രാസന-ഇടവക തലത്തിലുള്ളതുമായ പലതരം പ്രവർത്തനങ്ങൾക്കായി മുന്നോട്ടു വരുന്ന സന്നദ്ധപ്രവർത്തകർ, എല്ലാത്തരം തെറ്റായ പ്രവർത്തനങ്ങളിൽ നിന്നും സ്വഭാവങ്ങളിൽ നിന്നും സ്വതന്ത്രരായിരിക്കേണ്ടതാണ്. മദ്യപാനം, വെറിക്കൂത്ത്, പുകവലി എന്നിവയ്ക്ക് അടിമകളാകാതെ പൊതുവേ നിർമ്മലരും ദൈവഭയമുള്ളവരും ദൈവിക സംസർഗ്ഗമുള്ളവരുമായിരിക്കണം. ഇക്കാലത്ത് മദ്യം ഒരു വൻ സാമൂഹ്യവിപത്താണ്. ഇക്കാലത്ത് ചിലർ ദുഃഖാവസരങ്ങളും മദ്യസേവയിലൂടെ ആഘോഷത്തിന്റേതാക്കുന്നു. ഇന്ന് നമ്മുടെ നാട്ടിൽ ഉണ്ടാകുന്ന റോഡപകടങ്ങളിൽ പലതിന്റേയും പിന്നിൽ മദ്യമാണ് യഥാർത്ഥ പ്രതി. ഈ വൈകല്യങ്ങൾ കുടുംബജീവിതം തന്നെയും സാമൂഹ്യ ഭദ്രതയെയും ഒരേപോലെ നശിപ്പിക്കുന്നു. ആത്മീയ ശിക്ഷണം (spiritual discipline) എന്നതിന് അർഹിക്കുന്ന പ്രാധാന്യം നൽകുന്നതിലൂടെ മാത്രമേ നമുക്ക് ഈ തരം കുറ്റങ്ങളിൽ നിന്നുള്ള മോചനം നേടാനാവൂ. ദൈവിക ചിന്തയോ കരുതലോ ഇല്ലാത്ത പലരും ഇക്കാലത്ത് വേണ്ടത്ര ഭയവും ഒരുക്കവും കൂടാതെ വി. കൂദാശകളിലും ആരാധനകളിലും പങ്കെടുക്കുകയും, വി. കുർബാന അനുഭവിക്കുകയും ചെയ്യുന്നുവെന്ന് അറിയുന്നു. വളരെ ഖേദകരമായ, ആത്മഹത്യാപരമായ ഒരു തെറ്റാണിത്. സംഗതികൾ ഇങ്ങനെയിരിക്കെ ആത്മീയ വളർച്ചയുടെ ഉന്നതിക്കായി ചിന്തിക്കാനും ആഗ്രഹിക്കാനും സാധിക്കും.

# 4

## ദൈവത്തെ അനുസരിക്കണം (Obey God)

അനുസരണത്തെപ്പറ്റിയുള്ള വി. വേദപുസ്തക പരാമർശങ്ങളിൽ ഏറ്റവും ശ്രദ്ധയാർന്ന ഒന്നാണ് 1 ശമുവേൽ 15:22-ൽ നാം കാണുന്നത്. ''അനുസരണം ബലിയെക്കാൾ നല്ലതാകുന്നു.'' യഹോവയെ (ദൈവത്തെ) അനുസരിക്കുന്നത് അനുഗ്രഹമാകുന്നുവെന്ന് ആവർത്തനം

11:27-ലും യഹോവയുടെ വാക്കിനെ നാം അനുസരിക്കുമെന്ന് യോശുവ 24:24-ലും നാം വായിക്കുന്നു. യിരമ്യാവ് 7:23-ലൂടെ ദൈവം ആവശ്യപ്പെടുന്നു: എന്റെ വാക്ക് കേട്ട് അനുസരിപ്പിൻ എന്ന്. അപ്പോസ്തോല പ്രവൃത്തി 5:29-ൽ മനുഷ്യരെക്കാൾ ദൈവത്തെ അനുസരിക്കേണ്ടതാണെന്ന് പ. പത്രോസ് ശ്ലീഹായും മറ്റ് ശ്ലീഹന്മാരും ആഹ്വാനം ചെയ്യുന്നു. 1 പത്രോസ് 4:17-ൽ സുവിശേഷത്തെ അനുസരിക്കാത്തവരെപ്പറ്റി ആശങ്കപ്പെട്ടിരിക്കുന്നു. രക്ഷ യേശുക്രിസ്തുവിനെ അനുസരിക്കുന്നവർക്ക് ഉള്ളതാകുന്നുവെന്ന് എബ്രായർ 5:9-ൽ നാം വായിക്കുന്നു. “അനുതാപമാണ് എറ്റവും വലിയ സുകൃതം. കുമ്പസാരമെന്ന വിസ്മൃതമായ ഔഷധം സഭ ഓർത്ത് കഴിക്കണം.” കാരണം കുമ്പസാരത്തിലൂടെ പാപി തന്റെ വഴികളെ വിട്ട് ദൈവത്തെ അനുസരിക്കുവാൻ തയ്യാറാകണം. നാം നമ്മുടെ കർത്താവിനെ എങ്ങനെയാണ് അനുസരിക്കേണ്ടത്? ഉത്തരം വളരെ എളുപ്പമാണ്. ദൈവം നമുക്ക് നൽകിയിട്ടുള്ള കല്പനകളെ പാലിക്കുന്നതിലൂടെ മാത്രമാണ് അനുസരണം പ്രകടിപ്പിക്കാനാവുന്നത്. മോശ മുഖാന്തിരം ഇസ്രായേൽ ജനതയ്ക്കും അവരുടെ പിൻതുടർച്ചക്കാർക്കും ലഭിച്ച 10 കല്പനകളെ ദൈവത്തെ സ്നേഹിക്കുക, മറ്റുള്ളവരെയും സ്നേഹിക്കുക എന്നീ രണ്ട് കല്പനകളായി ചുരുക്കിത്തന്ന നമ്മുടെ രക്ഷകൻ നാം ദൈവത്തെയും മറ്റ് മനുഷ്യരെയും സ്നേഹിക്കണമെന്ന് ആഗ്രഹിക്കുന്നു അഥവാ പ്രതീക്ഷിക്കുന്നു എന്ന കാര്യം നാം വിസ്മരിക്കരുത്. സ്നേഹത്തിന്റെ ഉന്നതഭാവവും, ഉത്കൃഷ്ട അർത്ഥങ്ങളും പ. പൗലൂസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനം 13-ാം അദ്ധ്യായം 1 മുതൽ 13 വരെയുള്ള ഭാഗത്ത് വിശദമാക്കിയിരിക്കുന്നത് നാം ശ്രദ്ധയോടെ ധ്യാനിക്കേണ്ടതാണ്. അവസാനവാക്യത്തിൽ പരിശുദ്ധൻ സംശയലേശമെന്യേ പ്രഖ്യാപിക്കുന്നു “ആകയാൽ വിശ്വാസം, പ്രത്യാശ, സ്നേഹം ഇവ മൂന്നും നിലനിൽക്കുന്നു. ഇവയിൽ വലിയതോ സ്നേഹമാകുന്നു.”

പുതിയനിയമ കാലയളവിലാണല്ലോ ദൈവം സ്നേഹമാകുന്നുവെന്ന തിരിച്ചറിവ് മനുഷ്യജാതിക്കുണ്ടായത്. 1 യോഹന്നാൻ 4:16-ൽ ദൈവം സ്നേഹമാകുന്നുവെന്ന് ഉറപ്പിച്ചും തറപ്പിച്ചും പ്രഖ്യാപിക്കുന്ന വി. യോഹന്നാൻ ശ്ലീഹാ നമ്മുടെ കർത്താവിന്റെ രക്ഷണ്യപ്രവർത്തികളെ അനുസ്മരിച്ച് പറയുന്നു: “അങ്ങനെ നാം ദൈവത്തിന്റെ സ്നേഹം അറിഞ്ഞും വിശ്വസിച്ചുമിരിക്കുന്നു. ദൈവം സ്നേഹം തന്നെ” എന്ന്. നമ്മുടെ കർത്താവായ യേശുതമ്പുരാന്റെ ഇഹലോകവാസവും രക്ഷണ്യപ്രവർത്തികളുമാണ് ദൈവത്തിന്റെ ശ്രേഷ്ഠസ്വഭാവം തിരിച്ചറിയാൻ സംഗതിയാക്കിയ വസ്തുത. സ്നേഹം ആരോട് കൈകാര്യം ചെയ്താലും ആയതിൽ നമുക്ക് ക്ലേശവും, നഷ്ടവും, പ്രയാസവും ഉണ്ടാവും എന്നുള്ളതുകൊണ്ട്

സ്നേഹിക്കരുത് എന്ന് ആർക്കെങ്കിലും പറയുവാൻ സാധിക്കില്ലല്ലോ. സ്നേഹം നിർവ്യാജമായും സ്വാർത്ഥത കൂടാതെയും കൈകാര്യം ചെയ്യണം. ഇന്നത്തെ സ്നേഹത്തിലെല്ലാം നമ്മുടെ സ്വാർത്ഥതകളാണ് തലയുയർത്തി നിൽക്കുന്നതെന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞ് തിരുത്ത ലിനും സ്വാർത്ഥതയിൽ നിന്നുമുള്ള മോചനത്തിനും നാം പരിശ്രമിക്കണം. മാതാപിതാക്കൾ കുഞ്ഞുങ്ങളെയും കുഞ്ഞുങ്ങൾ മാതാപിതാക്കളെയും സഹോദരങ്ങൾ തമ്മിൽ തമ്മിലും നാമും മറ്റുള്ളവരും തമ്മിലും സ്വാർത്ഥ തയില്ലാത്ത സ്നേഹമുണ്ടാകട്ടെ. അത് ദൈവത്തെ സ്നേഹിക്കുന്നതിനും ആദരിക്കുന്നതിനും തുല്യമാകും.

“ഈ ലോകത്തിൽ ദൈവത്തെ സാക്ഷിക്കുന്നവരാകണം. ആരെ ങ്കിലും അതിൽ വിരുദ്ധത കാണിച്ചാൽ അവരെ സ്വർഗ്ഗം തള്ളിക്കളയും.”

## 5

### നന്മയിൽ വളരണം (Grow in Goodness)

ദൈവം ആദ്യമായി സൃഷ്ടികർമ്മം നിറവേറ്റിയപ്പോൾ ഓരോ ദിവ സവും നല്ലതെന്ന് കണ്ടതായി ഉല്പത്തി പുസ്തകം 1:4–ലും 2:31–ലും നാം വായിക്കുന്നു. ഇവിടെ നല്ലത് അഥവാ നന്മ എന്ന് പറയുന്നത് ദൈവ തിരുഹിതമാണ്. ദൈവശബ്ദം കേൾക്കുവാൻ നാം കാതോർക്കണം. ദൈവതിരുമുമ്പാകെ വിനയാന്വിതരായി നിലകൊണ്ട് തിരുവചനവും തിരു കല്പനകളും ശ്രവിക്കണം. നന്മയെന്നത് ദൈവത്തിന്റെ പര്യായമായോ ദൈവികസ്വഭാവമായോ മനസ്സിലാക്കാം. നന്മ ചെയ്യുന്നവൻ ഒരുവൻ പോലുമില്ലായെന്ന സത്യം സങ്കീർത്തനം 14:1–ലും 53:1–ലും റോമർ 3:12–ലും പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. പാപം ചെയ്യാതെ നന്മ മാത്രം ചെയ്യുന്ന ഒരു നീതിമാനും ഭൂമിയിൽ ഇല്ലായെന്ന് സഭാപ്രസംഗി 7:20–ൽ പറഞ്ഞിരിക്കുന്നു. ഒരൊറ്റ പാപി വളരെ നന്മ നശിപ്പിച്ച് കളയുന്നുവെ ന്നാണ് സഭാപ്രസംഗി 9:18–ൽ കാണുന്നത്. നന്മ എന്നത് ദൈവഹിത മെന്ന് മനസ്സിലാക്കി (റോമർ 12:2) നന്മ ചെയ്വാനും നന്മയിൽ വളരു വാനും നന്മ പ്രവർത്തിക്കുവാനും നന്മ പ്രചരിപ്പിക്കുവാനും ആയിരി ക്കണം ഓരോ സത്യവിശ്വാസിയുടെയും ജീവിതലക്ഷ്യം. ബാല്യം മുതലേ ദൈവഹിതത്തിന് പ്രാധാന്യവും പ്രാമുഖ്യവും നൽകുന്ന ഒരു വിശ്വാ സിക്ക് മാത്രമേ കാലക്രമത്തിൽ നന്മയിൽ അധിഷ്ഠിതമായ ജീവിതം കൈവരിക്കാനാവുകയുള്ളു എന്ന യാഥാർത്ഥ്യം നാം ഒരിക്കലും വിസ്മ രിക്കരുത്. 3 യോഹന്നാൻ 11–ാം വാക്യത്തിൽ നാം ഇപ്രകാരം വായി ക്കുന്നു: “പ്രിയനേ നന്മയല്ലാതെ തിന്മ അനുകരിക്കരുത്. നന്മ ചെയ്യുന്ന വൻ ദൈവത്തിൽ നിന്നുള്ളവനാകുന്നു. തിന്മ ചെയ്യുന്നവൻ ദൈവത്തെ കണ്ടിട്ടില്ല.” ആയതിനാലാണ് തിന്മയെ നന്മയാൽ വിജയിപ്പിൻ എന്ന്

നമ്മെ പഠിപ്പിച്ചിരിക്കുന്നത്. "നന്മയെ അനുസരിച്ച് ജീവിക്കുന്നവരുടെ രാജ്യമാണ് ദൈവരാജ്യം. അതിലേക്ക് പടിപടിയായി ഉയരണം. ഓരോ ദിവസവും ഓരോ ചുവടുവെയ്പാണ്."

നന്മ ദൈവികവും തിന്മ പൈശാചികവുമാകയാൽ എല്ലാ വിശ്വാസികളും നന്മയെ സ്നേഹിക്കുന്നവരും കാംക്ഷിക്കുന്നവരും അനുകരിക്കുന്നവരുമായിരിക്കട്ടെ. നന്മ ദൈവത്തിന്റെ അതുല്യമായ ഒരു സ്വഭാവം തന്നെയാണ്.

"പരിശുദ്ധാത്മാവാം ദൈവമേ തിന്മയ്ക്ക് വിധേയരാകാതെ അവസാനത്തോളം സഹിച്ച് നിന്ന് നന്മയിൽ വളരുമ്പോൾ പാപികളായ ഞങ്ങളെ യോഗ്യരാക്കണമേ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കാം."

# 6

## തിന്മയോട് പോരാടണം (Fight the Evil)

നന്മ ദൈവികമെന്നപോലെ തിന്മ പൈശാചികമത്രേ. നിത്യമായി നാം നന്മയിലായിരിപ്പാൻ തിന്മയോട് അനുദിനം മാത്രമല്ല അനുനിമിഷം നാം പോരാടണം. പ്രാർത്ഥനയേയും ഉപവാസത്തേയുമാണ് നമ്മുടെ രക്ഷകൻ പോരാട്ടത്തിന് ഉപയോഗിച്ചതും നാം ഉപയോഗിപ്പാനാവശ്യപ്പെടുന്നതും. തിന്മയോടുള്ള പോരാട്ടത്തിന് ദൈവികദാനമായി നമുക്ക് ലഭിച്ചിരിക്കുന്നതുമായ കുരിശ് (സ്ലീബാ) അവസരമനുസരിച്ചും ആവശ്യാനുസരണവും വിനിയോഗിക്കുവാൻ അഭ്യസിച്ചിരിക്കണം.

"നമുക്ക് പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർല്ലോകങ്ങളിലെ ദുഷ്ടാത്മസേനകളോടും അത്രേ" (എഫേ. 6:12). നമുക്ക് വീഴ്ചകൾ ഉണ്ടാകുമ്പോൾ അനുതപിക്കണം. വി. കുമ്പസാരം നടത്തി പാപമോചനം പ്രാപിക്കുകയും വേണം.

ദൈവസാന്നിദ്ധ്യത്തിൽ നാം ജീവിക്കുന്നില്ലെങ്കിൽ നമ്മുടെ ആത്മീയത വർദ്ധിക്കുകയില്ലെന്ന് മാത്രമല്ല സാത്താന്റെയും പൈശാചിക ശക്തികളുടെയും നിരന്തര മത്സരത്തിലും പോരാട്ടത്തിലും നാം പരാജയം ഏറ്റ് വാങ്ങേണ്ടി വരികയും ചെയ്യും. നിരന്തരം പ്രാർത്ഥനകളിലൂടെ മാത്രമേ സാത്താനെ നേരിടാനുള്ള ആയുധങ്ങൾ ശേഖരിക്കുവാനും അണിയുവാനും കഴിയുകയുള്ളു. പൈശാചിക പോരാട്ടത്തിന്റെ നേരിയ ലാഞ്ചന ദൃശ്യമായാലുടനെ നാം ദൈവത്തിങ്കലേക്ക് സത്യ അനുതാപത്തോടെ തിരിഞ്ഞ് ദൈവകൃപ ആർജ്ജിക്കുകയെന്നതാണ് അഭിലഷണീയമായ മാർഗ്ഗം. ദുഷ്ടവിചാരങ്ങളെയും ആഗ്രഹങ്ങളെയും താൽപര്യങ്ങളെയും

ഉപേക്ഷിച്ച് ദൈവികപാതയിൽ കാലുറപ്പിക്കുവാൻ സഹായിക്കുന്ന സംഗതിയാണ് നിരന്തര പ്രാർത്ഥനയും ദൈവവിശ്വാസവും. ആത്മാവിൽ അശുദ്ധി നിറയുമ്പോഴാണ് പൈശാചികശക്തിക്ക് നമ്മെ കീഴ്പ്പെടുത്താനാവുന്നത്. ആയതിനാൽ ഹൃദയവിശുദ്ധി എപ്പോഴും പരിപാലിക്കുവാൻ ശ്രദ്ധിക്കണം. അഥവാ വിശുദ്ധി കുറഞ്ഞതായി തോന്നിതുടങ്ങിയാലുടനെ വി. കുമ്പസാരം നടത്തി വിശുദ്ധി വീണ്ടെടുക്കണം. ജീവിത വിശുദ്ധി ഉന്നത നിലവാരത്തിൽ നിലനിർത്തുവാൻ സഹായിക്കുന്ന ഉപാധികളാണ് നിരന്തരമായ പ്രാർത്ഥനകളും നോമ്പും ഉപവാസവും. അതിലുപരിയായി ക്രമമായ കൗദാശിക ജീവിതവും.

പലപ്പോഴും നമ്മിൽ നിന്നും മുടന്തൻ ന്യായങ്ങൾ മാത്രമാണ് ഉണ്ടാവുക. ആധുനിക സൗകര്യങ്ങളിൽ മുഴുകി കഴിയുന്ന നമ്മൾ പല പല ശാസ്ത്രസാങ്കേതിക വിജ്ഞാന വിനോദ മാർഗ്ഗങ്ങളുടെ അടിമകളായി കഴിയുന്നതുകൊണ്ട് പലപ്പോഴും അവശ്യാപേക്ഷിതമായ പല കാര്യങ്ങളും ചെയ്യേണ്ട സമയത്ത് ചെയ്യേണ്ടതുപോലെ നിവൃത്തിക്കാനാവുന്നില്ല. നമ്മുടെ ഉള്ളിലുള്ള പരിശുദ്ധാത്മാവിന് ചെവികൊടുത്ത് ജീവിച്ചാൽ എന്ത് കാണണം, എന്ത് കാണരുത് എന്ന് പറഞ്ഞുതരും. ഇതിനാണ് അച്ചടക്കം എന്ന് പറയുന്നത്. അച്ചടക്കമുള്ള വ്യക്തിക്കേ സാത്താന്റെ പരീക്ഷകളെ അതിജീവിക്കാനാവൂ. അച്ചടക്കമെന്നത് നമ്മുടെ ഭക്ഷണക്രമത്തിലും വസ്ത്രധാരണയിലും ഉണ്ടായിരിക്കണം. ഇക്കാര്യത്തിൽ ദൈവജനം പ്രത്യകിച്ച് വനിതകൾ പ്രത്യേകം ശ്രദ്ധിക്കണം. കുഞ്ഞുങ്ങളുടെപോലും നഗ്നത പ്രകടിപ്പിക്കാത്ത ശരിയാംവിധമുള്ള വസ്ത്രങ്ങൾ തിരഞ്ഞെടുക്കേണ്ടത് മാതാക്കളും പ്രായമായ മറ്റ് വനിതകളുമാണ്. മാതാക്കൾ കുഞ്ഞുങ്ങൾക്ക് മാതൃകയായിരിക്കാൻ ശ്രദ്ധിക്കണം. ശിശുക്കളുടെ പ്രഥമഗുരു സ്വന്തം മാതാവാണ്. ഒരു മാതാവിൽ നിന്നുമാണ് കുഞ്ഞുങ്ങൾ പ്രാർത്ഥനയും വിശ്വാസവും ഭക്തിയും ശിക്ഷണവും അഭ്യസിക്കുക. മാതാക്കൾ ലൗകികപോഷണങ്ങൾ സമയാസമയങ്ങളിൽ കൃത്യമായും നിഷ്ഠയോടും നൽകുന്നതുപോലെ ആത്മീയ പരിജ്ഞാനവും പരിരക്ഷയും കൂടി നൽകണം. തിന്മയോട് പോരാടുന്നതിൽ മാതാപിതാക്കൾ കുഞ്ഞുങ്ങൾക്ക് ഉത്തമ മാതൃകകളായിരിക്കട്ടെ.

## 7

## ദൈവികജ്ഞാനത്തിൽ മുന്നേറണം
## (Must grow in God's wisdom)

എബ്രായലേഖനം വിരചിതമായ കാലത്ത് അവിടെയുള്ള വിശ്വാസികളിൽ ഉണ്ടായിരുന്ന വലിയൊരു ന്യൂനത അവർ പലപ്പോഴും ദൈവികജ്ഞാനത്തിന്റെ പരിപൂർണ്ണതയിലേക്ക് നടന്നടുക്കുവാൻ ശ്രമിക്കുന്നതിന്

പകരമായി ആദിമുതലെ കേട്ടും പഠിച്ചും ഹൃദിസ്ഥമാക്കിയ സത്യവിശ്വാസത്തിന്റെ ആധികാരികത തന്നെ വീണ്ടും വീണ്ടും സംശയദൃഷ്ട്യാ വീക്ഷിക്കുകയും ചഞ്ചലമാനസ്സരായി കഴിഞ്ഞിരുന്നുവെന്നുള്ളതാണ്. കാലം മുന്നേറി അറിവും ജ്ഞാനവും വർദ്ധിക്കുകയും ജ്ഞാനസമ്പാദനത്തിനുള്ള മാർഗ്ഗങ്ങൾ വളരെയേറെ വർദ്ധിക്കുകയും ചെയ്തിട്ടുള്ള ഇക്കാലത്തെ ക്രൈസ്തവ സഭാംഗങ്ങളുടെ സ്ഥിതിയും വിഭിന്നമല്ലായെന്ന സത്യം പലപ്പോഴും അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമേനി വേർതിരിച്ച് പഠിപ്പിക്കുകയും പറയുകയും ചെയ്യുമായിരുന്നു. എബ്രായലേഖനം ആറാം അദ്ധ്യായം ഒന്നു മുതൽ മൂന്നു വരെയുള്ള വാക്യങ്ങൾ ഉദ്ധരിച്ചായിരുന്നു പരിശുദ്ധ പിതാവിന്റെ ചിന്തകൾ കേൾവിക്കാരിലേക്ക് പകർന്നുകൊണ്ടിരുന്നത്. ക്രൈസ്തവ വിശ്വാസം ലോകത്തിൽ പ്രചരിച്ച കാലഘട്ടത്തിലെ അടിസ്ഥാന വിശ്വാസങ്ങളിലൊന്നായ മാമോദീസായുടെ ക്രമീകൃത രീതികളിൽ സംശയം പ്രകടിപ്പിച്ച് ആരെങ്കിലും സംസാരിച്ചാൽ അതിന്റെ പിന്നാലെ തിരിയുന്ന രീതിയെയാണ് പ. പിതാവ് എതിർത്തത്. ഓരോ വിശ്വാസിയും സത്യത്തിൽ തന്നെ സ്വീകരിച്ചതും പാലിച്ചുപോരുന്നതുമായ സത്യവിശ്വാസങ്ങളെ അതേപടി അണുവിട വ്യത്യാസപ്പെടുത്താതെ ഉറപ്പിച്ചും തറപ്പിച്ചും വിശ്വസിച്ച് അതിൽ ശക്തമായി കാലൂന്നിക്കൊണ്ട് കൂടുതൽ ദൈവിക ജ്ഞാനത്തിനും അവയുടെ സമ്പാദനത്തിനുമായി മുതിർന്ന് ഉത്സാഹിക്കണമെന്നായിരുന്നു അഭി. തിരുമേനി പഠിപ്പിച്ചുകൊണ്ടിരുന്നത്. പരമ്പരാഗതമായി ലഭ്യമായിട്ടുള്ള ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണങ്ങളിൽ അടിയുറച്ച് വിശ്വസിച്ച് കൂടുതൽ കൂടുതൽ ദൈവികജ്ഞാനവും വെളിപാടുകളും സ്വന്തമാക്കാൻ ഉത്സാഹിക്കണമെന്ന ആഹ്വാനവും നിർദ്ദേശവുമാണ് അഭി. തിരുമേനി സഭാമക്കൾക്ക് കൈമാറിതന്നിട്ടുള്ളത്.

“വൈദികരുടെ കുപ്പായം തീയാണെന്ന് ഓർക്കണം. സൂക്ഷിച്ചില്ലെങ്കിൽ ദഹിപ്പിക്കും. സൂക്ഷിച്ചാൽ ശോഭിപ്പിക്കും. നിങ്ങളെ തിരഞ്ഞെടുത്തത് ദൈവമാണ്. നിഗളിക്കരുത്.” ഇപ്പറഞ്ഞതിൽ ആദ്യഭാഗം വിശ്വാസികളോടുള്ളതും രണ്ടാം ഭാഗം വൈദികരോടുള്ളതുമാണ്. വൈദികരെ ആദരിക്കുകയും അംഗീകരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നത് ഓരോ വിശ്വാസിയുടെയും ധർമ്മമാണ്. ഇതിലൊക്കെ ഉപരിയായിട്ടുള്ള കർത്തവ്യവും ചുമതലയും വിശ്വാസി സമൂഹം തങ്ങളുടെ ഇടയന്മാർക്ക് വേണ്ടി പ്രാർത്ഥിക്കണമെന്നുള്ളതാണ്. ആചാര്യന്മാരും മഹാചാര്യന്മാരും എല്ലാ വിശ്വാസികൾക്കുംവേണ്ടി ഓരോ ആരാധനയിലും പ്രാർത്ഥിക്കുന്നുണ്ട്, അതുപോലെ അവർക്കുവേണ്ടി പ്രാർത്ഥിക്കുക എന്നത് വിശ്വാസികൾ പാലിച്ചിരിക്കേണ്ട ദൗത്യമാണ്.

പരിശുദ്ധാത്മാവിനെ അനുസരിച്ച് ജീവിക്കുകയാണ് വിശ്വാസ

ജീവിതം. ഇത് കൈവരിക്കാൻ ഓരോരുത്തരും ഉത്സാഹിക്കണം. ആശാരി മുക്കുവനോട് പറയുന്നു, എവിടെ വീശണം എന്ന്. ഇതിൽ ആര് പറയുന്നുവെന്നതല്ല പ്രധാനം, ആശാരിയോ മുക്കുവനോ എന്നതുമല്ല, മുക്കുവൻ ചെയ്യുമോ എന്നതാണ് പ്രശ്നം. മുക്കുവന് വേണമെങ്കിൽ നിർദ്ദേശം തള്ളാമായിരുന്നു. എങ്കിലും അനുസരിച്ചു. അനുസരണം ബലിയേക്കാൾ നല്ലതാകുന്നു എന്ന് ഏവരും എപ്പോഴും ഓർത്താൽ നന്ന്.

# 8

## പരിശുദ്ധാത്മാവിനെ അനുസരിക്കണം (Obey Holy Spirit)

പരിശുദ്ധാത്മാവിനെ അനുസരിച്ച് ജീവിക്കുന്നതാണ് വിശ്വാസ ജീവിതം. നമ്മൾ വി. മാമോദീസായിലൂടെ കൈവരിച്ച് കൗദാശിക ജീവിതത്തിലൂടെ പരസ്പരവാസം ഉറപ്പാക്കുന്ന പ. റൂഹാ നമ്മിൽ അധിവസിക്കുന്നുവെന്ന യാഥാർത്ഥ്യം എപ്പോഴും വിസ്മരിക്കുമ്പോഴാണ് നമ്മുടെ ആത്മീയ വളർച്ചയ്ക്ക് വിഘാതവും തടസ്സവും ഉണ്ടാകുന്നത്. റോമർക്കെഴുതിയ ലേഖനം 6–ാം അദ്ധ്യായത്തിൽ പറയുന്നപ്രകാരവും വി. മാമോദീസായുടെ എല്ലാ അവസരങ്ങളിലും നാം വായിച്ച് കേൾക്കുന്നതുമായ വി. വേദഭാഗത്തിൽ പ്രസ്താവിച്ചിരിക്കുന്നതുപോലെ വി. മാമോദീസാ ജലത്തിൽ താഴ്ത്തപ്പെടുന്ന (മുങ്ങുന്ന) സ്നാനാർത്ഥി നമ്മുടെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാന്റെ മരണത്തോട് താദാത്മ്യം പ്രാപിച്ച് ജലത്തിൽ നിന്നും ഉയർത്തപ്പെടുമ്പോൾ മരണത്തെ ജയിച്ച തമ്പുരാന്റെ തിരുശരീരംപോലെ രൂപാന്തരം പ്രാപിച്ച ശരീരത്തിന്റെ ഉടമകളും പ. റൂഹായുടെ സംബന്ധികളുമാണെന്ന സത്യം ഓരോ വിശ്വാസിയും വിസ്മരിക്കാതിരിക്കാമെങ്കിൽ തന്നെ അവരുടെ ആത്മീയ ശക്തി അനുദിനം പൂർണ്ണതയിലേക്ക് വളർന്നുകൊണ്ടിരിക്കും. ഓരോ വിശ്വാസിയും ഈ ലോകത്തിലെ ലൗകികതകളിലൂടെയാണ് ജീവിക്കുന്നതെങ്കിലും ഓരോ ദിനവും ഓരോ നിമിഷവും അവനവനിലുള്ള പ. റൂഹായുടെ ആഹ്വാനവും, ഉപദേശവും കൈക്കൊള്ളാൻ തയ്യാറാകണം. അങ്ങനെ പ. റൂഹായുടെ വിധേയത്വത്തിൽ കഴിഞ്ഞെങ്കിൽ മാത്രമേ നമുക്ക് ആത്മീയ പുരോഗതി നേടുവാനാകുകയുള്ളു. നമ്മിലുള്ള പ. റൂഹായുടെ പ്രധാന ശത്രു നമ്മിൽ തന്നെയുള്ള സ്വാർത്ഥതയാണ്. സ്വാർത്ഥത അനുസരിച്ചും പ. റൂഹായെ ധിക്കരിച്ചും ജീവിക്കുമ്പോഴാണ് ഓരോരുത്തരും ദൈവികസ്വഭാവം നഷ്ടപ്പെട്ടവരായിത്തീരുന്നത്. എബ്രായ ലേഖനം 5:12–ൽ പറയുന്നതുപോലെ നാം ശിശുക്കൾക്ക് നൽകുന്ന പാൽപോലെ ലഘുവായ ഭക്ഷണത്തിൽ മാത്രം തൽപരരായാൽ നമുക്ക് വളർച്ച സാദ്ധ്യമാകുകയില്ല. വളർച്ചയ്ക്ക് ലൗകിക ജീവിതത്തിൽ കട്ടിയുള്ള ആഹാരങ്ങൾ സ്വീകരിച്ച് വളർച്ച കൈവരിക്കുന്നതു

പോലെതന്നെ ആത്മീയ വളർച്ചയ്ക്കുള്ള കട്ടിയായ ഭക്ഷണപാനീയങ്ങൾ കൈക്കൊള്ളാൻ നാം തയ്യാറാവണം. ശിശുവിന്റെ ലൗകിക വളർച്ചയിൽ തന്നത്താൻ കമഴ്ന്ന് വീഴുകയും നീന്താനും സാവകാശം എണീറ്റ് നിൽക്കാനും ക്രമേണ നടക്കാനും അഭ്യസിക്കുന്നതുപോലെ തന്നെയാണ് ആത്മീയ ജീവിതത്തിലെ വളർച്ചയും. പരപ്രേരണയും പരസഹായവുമല്ല ആത്മീയ വളർച്ചയുടെയും നിദാനമാകേണ്ടത്. ക്രമമായുള്ളതും നിഷ്ഠയോടുകൂടിയതുമായ കൗദാശിക ജീവിതമാണ് കട്ടിയേറിയ ആത്മീയ ഭക്ഷണം പ്രദാനം ചെയ്യുന്നതും ആത്മീയ വളർച്ച നിയന്ത്രിക്കുന്നതെന്നും നാം വിസ്മരിക്കരുത്. പ. സഭ അനുശാസിക്കുന്ന നോമ്പുകൾ അർത്ഥപൂർണ്ണമായി പ്രയോജനപ്പെടുത്തുന്നതും മറ്റൊരു മാർഗ്ഗമാണ്. അച്ചടക്കവും അനുസരണവുമുള്ള ക്രമമായ കൗദാശിക ജീവിതം തന്നെ ആത്മീയ വളർച്ചയ്ക്ക് സഹായകമായ കട്ടിയുള്ള ഭക്ഷണപാനീയം. ശിശുവായിരിക്കുന്ന അവസ്ഥയിൽ ഭക്ഷണപാനീയങ്ങൾ മറ്റുള്ളവർ നൽകുമെന്നതുപോലെ ആജീവനാന്തം അപ്രകാരം കാത്തിരിക്കുവാനാകില്ല. ശിശുക്കൾ തങ്ങളുടെ ഭക്ഷണപാനീയ വിഷയങ്ങളിൽ ഉത്സുകരല്ലാത്തതുപോലെ വിശ്വാസികൾക്ക് തങ്ങളുടെ വളർച്ചയ്ക്കാവശ്യമായ ആത്മീയ ഭക്ഷണ പാനീയങ്ങളെ തേടാനും നേടാനും ശ്രമിക്കാതെ അലസ്സരായിരിപ്പാൻ സാധിക്കയില്ല. ഓരോ വിശ്വാസിയും ഓരോ നിമിഷവും ഓരോ ദിവസവും വീഴ്ച കൂടാതെ പ. റൂഹായെ അനുസരിക്കുകയും പ. റൂഹായുടെ നിർദ്ദേശത്തെയും കല്പനകളെയും അണുവിട വ്യതിചലിക്കാതെ പാലിക്കാൻ താത്പര്യം പ്രകടിപ്പിക്കുകയും വേണം.

"പരിശുദ്ധാത്മാവിന്റെ കൃപയില്ലാത്തവൻ ഹ്രസ്വദൃഷ്ടിയുള്ളവനത്രേ. അവൻ മുമ്പിലത്തെ പാപങ്ങളുടെ ശുദ്ധീകരണം മറന്നവനാണ്."

# 9

## നീതിയിലും സത്യത്തിലും ജീവിക്കണം
## (Live in justice and truth)

നന്മയെയും തിന്മയെയും വേർതിരിച്ചറിയുന്നതുപോലെ തന്നെ ജീവിതത്തിൽ നീതിയും സത്യവും പുലർത്താനും ബദ്ധശ്രദ്ധാലുക്കൾ ആയിരിക്കണം. നമ്മുടെ ഇന്ദ്രിയങ്ങൾക്ക് (sense organs) നന്മയിൽ വളരാനുള്ള പരിശീലനമാണ് നാം നൽകേണ്ടത്. നാം ഭവനങ്ങളിലായാലും, ദൈവാലയങ്ങളിലായാലും പ്രാർത്ഥനകളിലും ആരാധനകളിലും സംബന്ധിക്കുമ്പോൾ നമ്മുടെ ഉദ്ദേശ്യവും ലക്ഷ്യവും ഈ ലോകജീവിതത്തിനാവശ്യമായ ചില കാര്യങ്ങൾ ആയിരിക്കരുത്. പ്രത്യുത നമ്മുടെ ആത്മീയ വളർച്ചയ്ക്കാവശ്യമായ കൃപ ആയിരിക്കണം നമ്മുടെ ലക്ഷ്യവും ഉദ്ദേ

ശ്യവും. ആത്മാവിലുള്ള വളർച്ച തന്നെയായിരിക്കണം ലക്ഷ്യവും ഉദ്ദേശ്യവും. നാളെയാവാമെന്ന ചിന്ത ആത്മീയ ജീവിതത്തിന് യോജിച്ചതല്ല. ആത്മീയ ജീവിതത്തിൽ 'ഇപ്പോൾ' 'ഈ സമയം' എന്ന ചിന്ത എല്ലാ കാര്യത്തിലും പാലിക്കണം. എഫേസ്യർ 6:13 നമുക്ക് ശ്രദ്ധിക്കാം. നമ്മൾ നീതിയുടെ വളർച്ചയിൽ സാധാരണഗതിയിൽ ശ്രദ്ധിക്കാറില്ല. പരിശുദ്ധാത്മാവിന്റെ കൃപയിൽ ശരണപ്പെട്ട് പരിശുദ്ധാത്മാവിന് വിധേയപ്പെട്ട് ജീവിക്കുമ്പോഴാണ് ജ്ഞാനത്തിന്റെ പൂർണ്ണതയിലേക്ക് ഉയരാൻ ഒരു വിശ്വാസിക്ക് കഴിയുകയുള്ളു. നാം ദൈവാലയത്തിൽ സമർപ്പിക്കുന്ന നമ്മുടെ നേർച്ചകാഴ്ചകൾ നമുക്ക് ലഭ്യമാകുന്ന ദൈവിക കൃപകളുടെ നന്ദി സൂചകമായിട്ടല്ല പലപ്പോഴും. പ്രത്യുത നമ്മുടെ ഐഹിക ജീവിതലക്ഷ്യ സാദ്ധ്യതയ്ക്ക് സഹായമാകണമെന്ന അർത്ഥത്തിലും ചിന്തയിലുമാണ്. ഗ്രീക്ക് ഭാഷയിലുള്ള "ഹൈലോ" എന്ന പദത്തിന്റെ അർത്ഥം വേർതിരിക്കപ്പെട്ടവൻ എന്നാണ്. നാം ഒക്കെയും പരിശുദ്ധാത്മനിറവോടെ ജീവിച്ച് പരിശുദ്ധാത്മ ഫലങ്ങൾ സമ്പന്നമായി പുറപ്പെടുവിക്കുന്നവരാകാനാണ് വേർതിരിക്കപ്പെട്ടിരിക്കുന്നത്. ഇന്ന് സാമാന്യ മനുഷ്യർ വേദനകളും വിഷമതകളും ഇല്ലാത്ത സ്വസ്ഥജീവിതമാണ് അറിഞ്ഞും അറിയാതെയും ഇച്ഛിക്കുന്നത്. അത് വാഗ്ദാനം ചെയ്യുന്നതും അതിനെ പ്രോത്സാഹിപ്പിക്കുന്നതുമായ ഒട്ടനവധി സെക്ടേറിയൻ വിഭാഗങ്ങൾ ഇന്ന് നിലവിലുണ്ട്. പ്രശ്നങ്ങളും, പ്രയാസങ്ങളും ദൈവകൃപയിൽ ശരണപ്പെട്ട് തരണംചെയ്യാനുള്ള കൃപയ്ക്കാണ് ഓരോ വിശ്വാസിയും ആഗ്രഹിക്കേണ്ടതും പ്രാർത്ഥിക്കേണ്ടതും. നമുക്ക് ലഭ്യമാകുന്ന സാഹചര്യങ്ങളിൽ ജീവിക്കുവാൻ നാം തത്പരരാകുകയും തയ്യാറാകുകയുമാണ് അഭിലഷണീയം. വി. മാമോദീസായിലൂടെ ദൈവിക സ്വഭാവം കൈവരിച്ച ഓരോ വിശ്വാസിയും ശൈശവാവസ്ഥ പിന്നിടുന്നതോടെ ആത്മീയ ബലത്തിനായി കാംക്ഷിക്കുകയും പ്രവർത്തിക്കുകയും ചെയ്യണം. പരിശുദ്ധാത്മാവിൽ വസിച്ച് ജീവിക്കുന്ന ഓരോ വിശ്വാസിയും, തന്റെ അനുദിന ജീവിതത്തിൽ പ. റൂഹായിൽ നിന്നും ശുദ്ധീകരണം പ്രാപിക്കുകയും, ദൈവിക സന്തോഷം കൈവരിക്കുകയും ചെയ്യണം. നമ്മുടെ ചിന്തയും സംസാരവും പ്രവൃത്തിയും യാതൊരുതരത്തിലും പ. റൂഹായെ ദുഃഖിപ്പിക്കുകയോ വേദനപ്പെടുത്തുകയോ ചെയ്യാനിടയാകരുത്. "കർത്താവ് രണ്ടാമത് വരുമ്പോൾ അവിടെ വലിയ പള്ളിയുണ്ടോ, കത്തീഡ്രൽ ഉണ്ടോ മെത്രാച്ചനുണ്ടോ എന്നല്ല ചോദിക്കുന്നത്. വിശ്വാസമുണ്ടോ എന്നാണ്."

"വിശുദ്ധ മാമോദീസായെക്കുറിച്ച് മറന്നുപോയവൻ മോഹങ്ങളെ ജയിക്കുവാൻ കഴിയാതെ തനിക്ക് ലഭിച്ച ആത്മിക പദവികളെല്ലാം വിസ്മരിക്കുന്നവനാണ്."

## 10

## പരിശുദ്ധാത്മാവിലുള്ള ജീവിതം കാംക്ഷിക്കണം
**(Long for the life in Holy Spirit)**

ദൈവത്തോടുള്ള വിശ്വസ്ഥതയും വിധേയത്വവും ഓരോ വിശ്വാസിയുടെയും അന്തരാത്മാവിൽ നിന്നായിരിക്കണം. ഒരു കാരണവശാലും ബാഹ്യപ്രകടനത്തിന് അത് കാരണമാകരുത്. നമ്മുടെ മനസാക്ഷി നിയന്ത്രിക്കേണ്ടത് പ. റൂഹാ ആയിരിക്കണം. അവൻ നമ്മെ ദിവ്യവും അതുല്യവുമായ സ്നേഹത്തിലും സ്നേഹത്തിനായും നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. സാത്താനും പൈശാചിക ശക്തികളും ചില കാര്യങ്ങൾ ചെയ്യാനും ചെയ്യിക്കാതിരിക്കാനും പ്രേരിപ്പിക്കുക മാത്രമല്ല നിർബന്ധിക്കുക കൂടി ചെയ്യുന്നു. അയഥാർത്ഥ ആത്മീയത ഏതൊരു വിശ്വാസിയെയും സത്യത്തിലേക്കും നീതിയിലേക്കുമെന്നപോലെ യഥാർത്ഥ ദൈവികതയിലേക്കും നയിക്കുകയില്ല. ബാഹ്യമായി പ്രകടിപ്പിക്കുന്ന അനുസരണയും ആത്മീയതയും പരിപൂർണ്ണ ആത്മീയത നേടാനും കൈവരിക്കാനും സഹായകമാവില്ല. അവ തികച്ചും താത്ക്കാലികം മാത്രമായിരിക്കും. ഹൃദയത്തിന്റെ ഉള്ളിൽ നിന്നുള്ളതും യഥാർത്ഥത്തിൽ വിശുദ്ധിയും എളിമയും കലർന്ന അനുസരണയും ആത്മീയ വളർച്ചയ്ക്കായുള്ള ആകാംക്ഷയും ശുഷ്കാന്തിയും വളരെ അത്ഭുതകരമായ ഫലമായിരിക്കും പുറപ്പെടുവിക്കുക. നിഷ്ക്കളങ്കമായ ആത്മീയത പരസ്യത്തിനോ പ്രചരണത്തിനോ ഉപാധിയാകയില്ല. പരിശുദ്ധനായ പരുമല തിരുമേനിയുടെ ജീവിതവിശുദ്ധി നമുക്ക് മാതൃകയാകേണ്ടതാണ്. പ. പരുമല തിരുമേനി നിരന്തരമായ പ്രാർത്ഥനയിലൂടെയും ഉപവാസത്തിലൂടെയും ധ്യാനത്തിലൂടെയുമാണ് വിശുദ്ധിയുടെ പടവുകൾ ഓരോന്നായി പിന്നിട്ടത്. ഓരോ നിമിഷവും പരിശുദ്ധൻ പ. റൂഹായെ അനുസരിച്ച് ജീവിച്ചത് നമുക്ക് മാതൃകയും പ്രചോദനവും ആയിരിക്കണം.

“ഗീവർഗീസ് സഹദായുടെ ജോലി പാമ്പിനെ കൊല്ലുകയല്ല. സത്യവിശ്വാസത്തിന്റെ മൂർച്ചകൊണ്ട് ഹൃദയത്തിലെ വിഷസർപ്പങ്ങളെ കൊല്ലുക എന്നതാണ്.”

## 11

## ലോകത്തിന്റെ ഉപ്പ് ആകണം: വി. മത്തായി 5:13–16
**(Be the salt of earth)**

പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ ആത്മീയത (spirituality) എന്ന പദം വളരെ വിരളമായേ ഉപയോഗിക്കാറുള്ളു. എന്നാൽ അതിന് പകര

മായി "ക്രിസ്തീയ ജീവിതം" (Christian life) അല്ലെങ്കിൽ വിശുദ്ധ ജീവിതം (Mystical life) എന്ന പദങ്ങളാണ് സാധാരണ വിനിയോഗിക്കുക. പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ദർശനത്തിൽ പരിശുദ്ധാത്മാവിന് വിധേയപ്പെട്ട് പ. റൂഹായെ അനുസരിച്ചുള്ള ജീവിതശൈലിയാണ് യഥാർത്ഥ ക്രിസ്തീയ ജീവിതം. യേശുതമ്പുരാൻ കല്പിച്ച "നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നു"വെന്നതാണ് തമ്പുരാന്റെ വീക്ഷണത്തിലെ വിശ്വാസികളെപ്പറ്റിയുള്ള ഒരു പ്രതീക്ഷ. ദൈവജനം ഈ ലോകത്തിൽ കഴിയവേ ലോകത്തിന്റെ ഉപ്പായി തീരണമെന്നാണല്ലോ ദൈവം നമ്മെപ്പറ്റി ആഗ്രഹിക്കുന്നത്.

ഉപ്പിന്റെ വിശിഷ്ട സ്വഭാവങ്ങൾ ഒന്നുംതന്നെ ബാഹ്യമായി ദർശിക്കാനാവതല്ലായെന്നത് പ്രത്യേകം ശ്രദ്ധനീയമാണ്. ഉപ്പിന്റെ പ്രവർത്തനം മൂന്ന് വിധത്തിലാണ്. ഒന്നാമത് അത് രുചി വർദ്ധിപ്പിക്കുന്നു. രണ്ടാമത് ഓരോ ഭക്ഷണ പദാർത്ഥവും പെട്ടെന്ന് നശിച്ചുപോകാതിരിപ്പാൻ സഹായിക്കുന്നു. മൂന്നാമത് ഉപ്പ് വിശുദ്ധി വരുത്തുന്നു. സാധാരണ ഭക്ഷണത്തിൽ ഉപ്പ് ആവശ്യാനുസരണം ചേർത്താൽ അത് ഭക്ഷണത്തിന് രുചി വർദ്ധിപ്പിക്കുന്നു. ഉപ്പിന്റെ വൈശിഷ്ടതകൾ നമ്മുടെ ആന്തരിക ആത്മീയതയിലേക്ക് പകർത്തുവാൻ നമുക്ക് കഴിയണം. നമ്മുടെ ആന്തരികമായ ആത്മീയ ജീവിതത്തിന്റെ വളർച്ചയെപ്പറ്റി നാം ബോധവാന്മാരായിരിക്കേണ്ടതുണ്ട്. ഉപ്പിന്റെ തനിസ്വഭാവം നഷ്ടമായാൽ അത് വെറും ഉപയോഗശൂന്യമായ വസ്തുവാകും. പൗരസ്ത്യ പിതാക്കന്മാരുടെ ദർശന പ്രകാരം നാം ഉപ്പിന്റെ സ്വഭാവവും പ്രത്യേകതയും ഉൾക്കൊള്ളേണ്ടത് നമ്മുടെ ആന്തരീക ആത്മീയതയിലാണ്. അപ്രകാരം ചെയ്താൽ മാത്രമേ അത് ബാഹ്യമായി ശോഭിക്കുകയുള്ളു. നിർഭാഗ്യവശാൽ ആധുനിക ലോകത്തിൽ വളരെ ആകർഷകമായവിധത്തിൽ സുവിശേഷ പ്രസംഗങ്ങൾ നടത്തി അനേകരെ തങ്ങളിലേക്ക് ആദായപ്പെടുത്തുന്നുവെന്ന് അവകാശപ്പെടുന്ന സുവിശേഷകരിൽ പലരും ആന്തരീകമായ ആത്മീയതയുടെ പാപ്പരത്വത്തിൽ കഴിയുന്നവരാണെന്നാണ് സത്യം. ഒരു വ്യക്തിയുടെ ബാഹ്യജീവിതത്തെ കണക്കാക്കി അയാളുടെ ആത്മീയ വളർച്ച കണക്കാക്കാനോ അളക്കാനോ സാദ്ധ്യമല്ല. ആത്മീയ വളർച്ച എന്നത് ഒരു ദിവസംകൊണ്ടോ ഒരു മാസം കൊണ്ടോ ഒരു വർഷം കൊണ്ടോ പ്രാപിക്കാവുന്ന ഒന്നല്ല. നിരന്തരമായി ദൈവത്തിൽ വസിച്ച് ദൈവഹിത പ്രകാരം ഇഹലോകജീവിതം നിറവേറ്റി പടിപടിയായി ഉയരുവാൻ സാധിക്കുകയുള്ളു.

### ആന്തരിക ആത്മീയതയുടെ വളർച്ചയുടെ ലക്ഷണങ്ങൾ

ആന്തരീകമായ ആത്മീയ വളർച്ച യാതൊരു ബാഹ്യമാധ്യമങ്ങളിലൂ

ടെയും അളക്കുവാൻ സാദ്ധ്യമല്ല. പുറമേ വളരെ ഉന്നതമായ ആത്മീയ സ്രോതസ്സായി തോന്നുന്നതൊന്നും യഥാർത്ഥത്തിൽ അങ്ങനെ ആവണ മെന്നില്ല. ഓരോ വ്യക്തിയുടെയും ഹൃദയത്തിന്റെ മാനുഷിക പരിഗണ നകളെയും പരിശുദ്ധാത്മാവിന്റെ കൃപയെയും കരുണയെയും ആശ്രയി ച്ചുള്ള ഹൃദയശുദ്ധീകരണത്തിന്റെ മഹത്വത്തെയും ആശ്രയിച്ച് മാത്ര മാണ്. ആരെങ്കിലും പ്രവചനശൈലിയിൽ പറഞ്ഞാൽ തന്നെ ആരറി യുന്നു അവ സത്യമാണെന്ന്. നമ്മുടെ കർത്താവ് കപടപ്രവാചകർക്കെ തിരെ ശബ്ദമുയർത്തിയ അനേക അവസ്സരങ്ങളെക്കുറിച്ച് നാം പുതിയ നിയമത്തിൽ വായിക്കുന്നുണ്ട്. രക്ഷ പ്രാപിക്കണമെങ്കിൽ വിശ്വാസം ഉണ്ടായിരിക്കണമെന്ന് സർവ്വരും സമ്മതിക്കും.

ഉപ്പിന്റെ പ്രവർത്തനങ്ങൾ മാനുഷിക കണ്ണുകൾക്ക് ദൃശ്യമല്ലാത്തതു പോലെ നമ്മുടെ ആന്തരീക ആത്മീയ പുരോഗതിയ്ക്കും പ്രവർത്തിക്കു വാൻ സംഗതിയാകട്ടെ. നമ്മുടെ കർത്താവ് ആഗ്രഹിക്കുന്നതുപോലെയും പ്രതീക്ഷിക്കുന്നതുപോലെയും നമുക്ക് പ്രവർത്തിപ്പാൻ ഇടയാകട്ടെ. ഒരു നുള്ള് ഉപ്പ് വെള്ളത്തിലോ മറ്റ് ഖരപദാർത്ഥങ്ങളിലോ കലർത്തപ്പെടു മ്പോൾ തന്നെ ഉപ്പ്രസം പിണ്ഡം മുഴുവൻ പകരുന്നതുപോലെ നാം നമ്മെ ത്തന്നെ ദൈവസന്നിധിയിൽ സമർപ്പിക്കുകയാണെങ്കിൽ ഉപ്പ് ചേരേണ്ട പദാർത്ഥങ്ങൾ ധൃതഗതിയിൽ ചേർക്കപ്പെടുന്നതിനെ ഉപ്പുരസമുള്ളതാ ക്കുന്നു.

ഉപ്പിന്റെ രസം (കാരസ്വഭാവം) നഷ്ടപ്പെട്ടാൽ അത് വെറും വേസ്റ്റ് ആകും. ഒന്നിനും കൊള്ളില്ല. നമ്മൾ ഉപ്പായി നിലകൊണ്ട് നമ്മുടെയിട യിലുള്ള മറ്റുള്ളവർക്ക് രുചിയും വേഗം നശിക്കാതിരിക്കാനുള്ള പ്രേരക ശക്തിയും മറ്റുള്ളവരുടെയിടയിൽ വിശുദ്ധി വർദ്ധിപ്പിക്കാനും പ്രേരകമാ കണം. പഴയകാലത്ത് സോപ്പിന്റെ വിവിധ രൂപത്തിലും ഭാവത്തിലും ഉള്ള ഉൽപ്പന്നങ്ങൾ സർവ്വസാധാരണമാകും മുമ്പ് സദ്യയൂണ് കഴിഞ്ഞ് കൈ കഴുകുവാൻ പോകുന്ന അവസരത്തിൽ വാഴയിലയുടെ കോണിൽ സൂക്ഷിച്ചിട്ടുള്ള ഉപ്പ് കൈയ്ക്കുള്ളിലാക്കി കൊണ്ടായിരുന്നു പോയി കൈകൾ വൃത്തിയാക്കിക്കൊണ്ടിരുന്നത്. സോപ്പിന് പകരം ഉപ്പ് പുരട്ടി മത്സ്യമാംസാദികളുടെ മെഴുക്കും മണവും പൂർണ്ണമായി കഴുകി കളഞ്ഞി രുന്നത് ഉപ്പിന്റെ സഹായത്തിലാണ്. അടുത്തകാലം വരെയും വാഴയില യിൽ സദ്യ കഴിക്കുന്ന പതിവും പാരമ്പര്യവും നിലനിന്നിരുന്നു. ഇലയി ട്ടാൽ ആദ്യം വിളമ്പേണ്ടത് ഉപ്പാണ്. ഉപ്പ് സദ്യയ്ക്ക് വിളമ്പി വന്നത് 2 ഉദ്ദേശ്യത്തിലാണ്. ഒന്ന് കഴിക്കാനുള്ള ഭക്ഷണത്തിൽ ഉപ്പിന്റെ കുറവു ണ്ടെങ്കിൽ പരിഹരിക്കാൻ. രണ്ടാമത് ഊണിന് ശേഷം കൈകൾ വൃത്തി യാക്കുവാൻ.

വിശുദ്ധിയുടെ വർദ്ധന എന്ന പ്രവർത്തനം തന്നെയാണ് നിങ്ങൾ ലോകത്തിന്റെ വിശുദ്ധിവർദ്ധകരാകുന്നു എന്ന് പറയുന്നതിന് പകരമായി നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നു എന്ന് പറയുന്നതിൽ നിന്ന് വ്യക്തമാകുന്നത്.

# 12

## ലോകത്തിന്റെ വെളിച്ചമാകണം (Be the light of the world)

നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് നമ്മുടെ അരുമനാഥൻ അരുളിചെയ്തപ്പോൾ ദൈവജനം ലോകത്തിന്റെ തന്നെ വെളിച്ചമാകണമെന്നാണ് അവിടുന്ന് വിവക്ഷിച്ചത്. വെളിച്ചം അന്ധകാരത്തെ നീക്കി കളയുന്നതുപോലെ ഓരോ ക്രിസ്ത്യാനിയും തനിക്കും തനിക്ക് ചുറ്റും നിലനിൽക്കുന്ന അന്ധകാരത്തെ നീക്കി അവിടെയൊക്കെയും പ്രകാശം കൊണ്ട് നിറയ്ക്കുവാൻ ബാദ്ധ്യസ്ഥനാണ്. യേശുതമ്പുരാൻ അരുളിച്ചെയ്തിരിക്കുന്നു. “വിളക്കു കത്തിച്ച് പറയിൻകീഴല്ല, തണ്ടിന്മേലത്രേ വയ്ക്കുന്നത്. അപ്പോൾ അത് വീട്ടിലുള്ള എല്ലാവർക്കും പ്രകാശിക്കുന്നു (വി. മത്തായി 5:15). വിളക്ക് വഴികാട്ടിയാണ്. പ്രത്യേകിച്ചും അപരിചിതവും അപ്രതീക്ഷിതവുമായ മാർഗ്ഗങ്ങളിൽ. ഓരോ ക്രിസ്ത്യാനിയും നീതിസൂര്യനായ യേശുതമ്പുരാനിൽ നിന്നും ആവോളം പ്രഭയും പ്രകാശവും തന്നിൽ തന്നെ സംഭരിച്ചിട്ട് ചന്ദ്രൻ രാത്രിയിൽ പ്രകാശിക്കുന്നതുപോലെ ഇരുട്ടിന്റെ അംശങ്ങളെ നീക്കുവാനും ഇല്ലായ്മ ചെയ്യുവാനും ബാദ്ധ്യസ്ഥനാണ് ഓരോ വിശ്വാസിയും. ഇരുട്ട് പ്രകാശമില്ലായ്മയാണ്. നീതിസൂര്യനായ ദൈവത്തിന്റെ പ്രകാശമില്ലാത്ത അവസ്ഥ ഇരുട്ടിന്റേതാണ്. ലോകത്തിൽ ദൈവസ്നേഹത്തിന്റെ അഭാവമോ ഉപേക്ഷയോ മുഖാന്തിരമായി ഇരുട്ട് പരക്കുമ്പോൾ ഓരോ വിശ്വാസിയും വിളക്കായി പ്രകാശിച്ച് അന്ധകാരത്തെ ഇല്ലായ്മ ചെയ്യണം. പാപപങ്കിലമായ ലോകത്ത് കൂരിരുട്ട് ആധിപത്യം ഉറപ്പിക്കുമ്പോഴാണ് ഓരോ വിശ്വാസിയുടെയും സമയോചിതമായ സാന്നിധ്യം കൊണ്ട് തന്നെ അന്ധകാരം മാറണം, പ്രകാശം പരക്കണം. ഇക്കാര്യം ഓരോ വിശ്വാസിയും പ്രതിബദ്ധതയോടെ സദായിപ്പോഴും അനുസ്മരിക്കേണ്ട സത്യമാണ്.

ആധുനിക കാലത്ത് ഒട്ടേറെ സാങ്കല്പിക പ്രവാചകരെ നാം നിത്യേന കണ്ടുമുട്ടുന്നു. അവരുടെയൊക്കെ പ്രബോധനവും ആഹ്വാനവും തങ്ങൾ നയിക്കുന്ന പ്രാർത്ഥനായോഗങ്ങളിൽ സംബന്ധിക്കുവാൻ മാത്രമായിരിക്കും. നിർദോഷമായി ചിന്തിക്കുന്ന നമ്മുടെ വിശ്വാസികൾ അവിടെ നടക്കുന്ന പ്രാർത്ഥനയിൽ സംബന്ധിച്ചതുകൊണ്ട് എന്ത് തെറ്റ് എന്ന് ചിന്തിച്ച് അബദ്ധത്തിൽ ചെന്നു ചാടുന്നു. താൽക്കാലിക ആദ്ധ്യാത്മികതയുടെ വക്താക്കളായ ഇത്തരം കപട പ്രവാചകർ വളരെ നിർദോഷി

കളെ കുടുക്കുകയാണ് ചെയ്യുന്നത്. പുതിയനിയമത്തിൽ നമ്മുടെ കർത്താവ് കപട പ്രവചനത്തെപ്പറ്റിയും കപട ഇടയന്മാരെപ്പറ്റിയും പ്രത്യേകം പല പ്രാവശ്യം ഗുണദോഷിക്കുന്നതും പഠിപ്പിക്കുന്നതും നാം വിസ്മരിക്കുവാൻ ഇടയാകാതിരിപ്പാൻ ശ്രദ്ധിക്കണം.

നിരന്തരമായ പ്രാർത്ഥനയാലും ഭംഗം കൂടാതെയുമുള്ള കൗദാശിക ജീവിതത്താലും നമുക്ക് നല്ല പ്രകാശം പരത്തുന്ന വിളക്കുകളാകാൻ സാധിക്കും. പരിശുദ്ധന്മാരുടെ ചിത്രങ്ങളിൽ തലയ്ക്കുമീതെ പ്രകാശരേഖ (Halo) കാണാൻ സാധിക്കുന്നുവല്ലോ. നമ്മുടെ കർത്താവ് തന്റെ തിരുശോഭ അല്പമായിട്ടെങ്കിലും പ്രദർശിപ്പിച്ചത് താബോർ മലയിൽ വച്ചായിരുന്നുവല്ലോ. അതേപ്രകാശം തന്നെയാണ് നമ്മിലും തമ്പുരാൻ നൽകിയിരിക്കുന്നത്. അനുദിനം ലോകത്തിൽ വർദ്ധിച്ചുവരുന്ന അന്ധകാരത്തെ നിർമ്മാർജ്ജനം ചെയ്യേണ്ടത് നമ്മുടെ കർത്തവ്യവും കടമയുമായി വിശ്വസിക്കണം. നമ്മുടെ കർത്താവ് നീതിസൂര്യനായിരിക്കുന്നപ്രകാരം നാമും നീതിയും സ്നേഹവും നിറഞ്ഞ് തുളുമ്പുന്ന അവസ്ഥയിലായിരിക്കണം. എങ്കിലേ പ്രാർത്ഥനയോടൊപ്പം തന്നെ നമ്മുടെ ശാരീരികവും മാനസികവും ആത്മീയവുമായ വിശുദ്ധി പുതുക്കി സൂക്ഷിപ്പാൻ നാം പ്രത്യേകം ശ്രദ്ധിക്കണം. നമ്മുടെ ഉള്ളിലുള്ള പരിശുദ്ധാത്മാവിന് ചെവികൊടുത്ത് പരിശുദ്ധാത്മ നിർദ്ദേശങ്ങൾ പാലിക്കുവാൻ ശ്രമിച്ചാൽ മാത്രമേ നമുക്ക് ലോകത്തിന്റെ വെളിച്ചമാകാനാവൂ.

# 13

## ജീവിതനിഷ്ഠ പരിപാലിക്കണം (Keep up stability in life)

രക്ഷകനായ ദൈവത്തിൽ വേരൂന്നിയ ജീവിതത്തിലാണ് ജീവിതനിഷ്ഠയുണ്ടാകുന്നത്. നമ്മുടെ വിശ്വാസം ആഴമേറിയ വ്യക്തിഗത അനുഭവങ്ങളാൽ സമ്പന്നമായിരിക്കണം. ചൈനീസ് അത്ഭുതവൃക്ഷം (Chinese Mystical tree) എന്ന പുസ്തകത്തിൽ വേരുകൾ അന്തരീക്ഷത്തിലേക്ക് ഉയർത്തി തലകീഴായി നിൽക്കുന്ന ഒരു വൃക്ഷത്തെ പരിചയപ്പെടുത്തുന്നു. ഈ വൃക്ഷം മണ്ണിനോടുള്ള ബന്ധം വിടുർത്തി വിണ്ണിൽ വേരൂന്നി വളരുന്നുവെന്നാണ് ഗ്രന്ഥത്തിന്റെ പ്രമേയം. ഇത് ഒരു യഥാർത്ഥ ക്രിസ്ത്യാനിയുടെ ആത്മീയ ജീവിതത്തിന്റെ ദൃഷ്ടാന്തമാണ്. ക്രിസ്തീയ ജീവിതം വികാരപരം ആയിരിക്കരുത്. അത് ക്രിസ്തുയേശുവിൽ വേരൂന്നി വിശ്വാസത്തിന്റെ ദൃഢതയിൽ അടിയുറച്ചതായിരിക്കണം. ദൃഢതയും സ്ഥിരവുമില്ലാത്ത വിശ്വാസികളുടെ ആപത്തുകളെപ്പറ്റി യാക്കോബ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. കർത്താവായ യേശുക്രിസ്തുവിലുള്ള ആഴമേറിയ വിശ്വാസത്തിൽ അടിയുറച്ച് ദൈവത്തിലുള്ള സഹവാസത്തിലൂടെയാണ് ഓരോ വിശ്വാസിയും സ്ഥിരതയും ദൃഢതയും ആർജ്ജിക്കേ

ണ്ടത്. സ്ഥിരത ആർജ്ജിക്കുവാൻ നമ്മെ സഹായിക്കുന്ന ഘടകങ്ങളാണ് യാമപ്രാർത്ഥനകളും, വി. വേദപുസ്തക പഠനവും, ധ്യാനവും, നോമ്പ്, ഉപവാസവും ഒക്കെ തന്നെയും. യാക്കോബ് ശ്ലീഹായുടെ ലേഖനത്തിൽ വി. വേദപുസ്തകത്തെ ഒരു മുഖകണ്ണാടിയോട് ഉപമിച്ചിരിക്കുന്നു. നിരന്തരമായ വി. വേദവായനയും പഠനവും ധ്യാനവും നമ്മെ സ്വയം ശോധന ചെയ്യാനും വന്നുപോകുന്ന തെറ്റുകൾ തിരുത്താനും സഹായിക്കും. പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ മൂന്നുതരം പ്രാർത്ഥനകളാണുള്ളത്. ഒന്നാമത് പൊതുപ്രാർത്ഥനകൾ. ഇത് ഭവനങ്ങളിൽ വച്ചായാലും ദൈവാലയങ്ങളിൽ വെച്ചായാലും അതത് സമയങ്ങളിൽ നടത്തുന്ന കാനോനിക പ്രാർത്ഥനകളും ആരാധനകളുമാണിവ. രണ്ടാമത്തെ വിഭാഗം പ്രാർത്ഥന തികച്ചും സ്വകാര്യമായ പ്രാർത്ഥനയാണ്. സ്വകാര്യ പ്രാർത്ഥനകൾ സ്ഥലകാല പരിമിതികൾക്കതീതമാണ്. ഓരോ വിശ്വാസിയും സ്വർഗ്ഗീയ പിതാവുമായുള്ള സ്വകാര്യ സംഭാഷണമാണിത്. സ്വകാര്യ പ്രാർത്ഥനകൾ നിവൃത്തിക്കുന്നിടത്തോളവും പൊതുപ്രാർത്ഥനകളുമായി ബന്ധപ്പെടുത്താതിരിക്കുന്നതാണ് നല്ലത്. മൂന്നാമത്തെ വിഭാഗം പ്രാർത്ഥനകൾ ഹൃദയത്തിൽനിന്നും പുറപ്പെടുന്നതാണ്. ഇത് വളരെയേറെ എളുപ്പത്തിൽ നിറവേറ്റാനാവുന്നതും തുടർച്ചയായി നിറവേറ്റാനാവുന്നതുമാണ്. നാം മറ്റ് കാര്യങ്ങളിൽ വ്യാപൃതരാകുമ്പോൾ പോലും സാദ്ധ്യമാകുന്ന ഒരു രീതിയാണിത്. ഉദാഹരണത്തിന് യാത്രാവേളകളിലൊക്കെയും മനസ്സ് ശ്രദ്ധിക്കാൻ കഴിയുന്ന ഏത് അവസരത്തിലും ഏറ്റവും എളുപ്പമായും തുടർച്ചയായും 'കുറിയേലായിസോൻ' എന്ന് ആവർത്തിക്കാനാവും. ഈ പ്രാർത്ഥന നമ്മുടെ മനസ്സിന്റെ അടിത്തട്ടിൽ നിന്നുയർന്ന് തുടരണമെന്ന് മാത്രം. മറ്റാരെയും ബോദ്ധ്യപ്പെടുത്താതെയും, ആരുടെയും ശ്രദ്ധ കൂടാതെയും ഇത്തരം പ്രാർത്ഥനകൾ നിറവേറ്റാനാവും. പരിശീലനത്തിലൂടെ ഒരാളുടെ ഉറക്കത്തിൽപോലും ഈ പ്രാർത്ഥന നിറവേറ്റാനാവുമെന്നാണ് അനുഭവസ്ഥരായ സഭാപിതാക്കന്മാരുടെ സാക്ഷ്യം.

"ലോകവിഷയമായി സമ്പന്നനാകാതെ ദൈവവിഷയമായി സമ്പന്നനാകുക. എല്ലാം ദൈവത്തിന്റേതാണ്. എന്റേത് എന്ന വിചാരം നീക്കണം. നേടാനല്ല നൽകാനാണ് ജീവിക്കേണ്ടത്."

നിഷ്ഠയോടും ചിട്ടയോടും കൂടിയ ആത്മീയ അഭ്യാസങ്ങളിൽ നിരന്തരമായ പ്രാർത്ഥന, വി. വേദപുസ്തക പഠനവും ധ്യാനവും, പ. സഭ കല്പിക്കുന്ന നോമ്പുകളും ഉപവാസങ്ങളും ധ്യാനവും ഒക്കെ മുന്നിൽ നിൽക്കുന്നു. സർവ്വതിലും ഓരോ വിശ്വാസിയും തനിമയോടും പരിപൂർണ്ണ വിശ്വാസത്തോടും നിറവേറ്റണം. നമ്മുടെ ആത്മീയ വളർച്ച സ്വാർത്ഥരഹിതമായിരിക്കണം. നമ്മുടെ ആത്മീയ വളർച്ചയുടെ ലക്ഷ്യം തന്നെ

നമ്മുടെ വ്യക്തിപരമായ നേട്ടങ്ങളല്ല പ്രത്യുത ഈ ലോകജീവിതത്തിലും വരുവാനുള്ള ലോകജീവിതത്തിലും ദൈവത്തിന് ഏറ്റവും പ്രസാദവും സംതൃപ്തിയും ലഭ്യമാകാവുന്നരീതിയിൽ ആയിരിപ്പാൻ മാത്രമാണ്. ദൈവതിരുനാമമഹത്വവും അധികരണവും മാത്രമായിരിക്കണം നമ്മുടെ ലക്ഷ്യം. പഴയകാലത്ത് ക്രിസ്തീയ ഭവനങ്ങൾ വേർതിരിച്ചറിയുക എന്നത് എളുപ്പമായിരുന്നു. എന്നാൽ ഇന്നത്തെ സ്ഥിതി അതല്ല. നമ്മുടെ ഭവനങ്ങളിൽ നിന്നും ഉയർന്നുകൊണ്ടിരുന്ന ഇമ്പമാർന്ന പ്രാർത്ഥനകളും ഭക്തിയും ഈണവും നിറഞ്ഞ സ്തുതിഗീതങ്ങളുടെയും ദൃഢതയാർന്ന ശബ്ദമായിരുന്നു ഭവനങ്ങളെ വേർതിരിച്ചറിയാൻ തുണച്ചിരുന്ന ഘടക ങ്ങൾ. അതു രാവിലെയും വൈകിട്ടും ആയിരുന്നു ശ്രവിച്ചുകൊണ്ടിരു ന്നത്. ബഥാന്യയിലെ ഭവനം നാം മറക്കരുത്. നമ്മുടെ കർത്താവ് സന്ദർ ശിക്കുവാൻ താൽപര്യപ്പെട്ടിരുന്നതും ഇമ്പപ്പെട്ടിരുന്നതുമായ നിർമ്മല ഭവനം. ബഥാന്യയിലെ ഭവനത്തിലേക്ക് വളരെ ഹൃദ്യമായ സ്വാഗതമാണ് എല്ലായ്പ്പോഴും ഉണ്ടായിരുന്നത്. തന്മൂലം അതേ ഭവനത്തിൽ സ്വർഗ്ഗീയ നാഥന്റെ അനുഗ്രഹങ്ങൾ കലവറയില്ലാതെ ലഭിച്ചുപോന്നു. ഭവനത്തിലെ ഇരുസഹോദരിമാർക്കും ആകെയുണ്ടായിരുന്ന സഹോദരൻ മരിച്ചപ്പോൾ അവർ നിരാശരായില്ല. നമ്മുടെ കർത്താവിന്റെ സന്ദർശനത്തിനായി അവർ കാത്തിരുന്നു. നമ്മുടെ ജീവിതങ്ങളിൽ ഏതെങ്കിലുമൊരു ചെറിയ പ്രയാ സമോ കഷ്ടപ്പാടോ വരുമ്പോൾ നാം എത്രമാത്രം വിമ്മിഷ്ടപ്പെടുന്നു ണ്ടാവും എന്ന് പ്രത്യേകം പറയേണ്ടല്ലോ. എന്നാൽ അത്തരം സന്ദർഭ ങ്ങളിൽ നാം അനുഭവിക്കുന്നതോ അനുഭവിക്കേണ്ടതോ ആയ കഷ്ട പ്പാടുകളെ നമ്മുടെ കർത്താവ് നമുക്കുവേണ്ടി വഹിച്ച യാതനകളും കഷ്ട പ്പാടുകളുമായി താരതമ്യം ചെയ്ത് നോക്കണം. നമ്മുടെ കഷ്ടപ്പാടുകൾ നിസ്സാരമെന്ന് ബോദ്ധ്യപ്പെടും. ദൈവകരുണയാൽ കഷ്ടപ്പാടുകളെ തരണം ചെയ്യുമെന്ന് ഓരോരുത്തരും ധൈര്യപ്പെടുകയും കൂടി ചെയ്താൽ പ്രശ്നപരിഹാരം എളുപ്പമാകും. നമ്മുടെ പഴയ കുടുംബവീടുകളുടെ പ്രധാന ഭിത്തിയിൽ യേശുതമ്പുരാന്റെ പടം ഭക്ത്യാദരവുകളോടെ പ്രദർശിപ്പിക്കുമായിരുന്നു. പഴയവീടുകളുടെ സ്ഥാനത്ത് അനേകനില കെട്ടിടങ്ങളും മറ്റും ആയപ്പോൾ യേശുതമ്പുരാന്റെ പടത്തിന്റെ സ്ഥാനം സിറ്റൗട്ട് എന്നറിയുന്ന വരാന്തയിലെ ഭിത്തിയിലേക്കായി. അല്ലെങ്കിൽ ഷോകേസുകളിൽ വിദേശമദ്യക്കുപ്പികളുടെ കൗതുക കുപ്പികളുടെയിട യിൽ ആയിരിക്കും. ഇന്ന് നാം ഫാഷനുകളുടെ പിന്നാലെയാണ്. പുതിയ ഭവനങ്ങൾ രൂപകല്പന ചെയ്യുമ്പോൾ തന്നെ പ്രാർത്ഥനാ മുറിയുടെ കാര്യം ഓർത്ത് ഉൾക്കൊള്ളിക്കണം. അഭി. തിരുമേനി അനുസ്മരിക്കുന്നു, “ഞാനൊരിക്കൽ അമേരിക്കയിൽ എത്തിയപ്പോൾ നമ്മുടെ സഭാംഗമായ ഒരാളുടെ ഭവനത്തിലാണ് താമസിച്ചിരുന്നത്. സ്വീകരണമുറിയിൽ യേശു തമ്പുരാന്റെ ഫോട്ടോ കാണായ്കയാൽ ഞാൻ തിരക്കി. ഇവിടെ ക്രിസ്തു

വിന്റെ ഫോട്ടോ ഇല്ലേ? ഉടനെ അയാൾ എന്നെ ഒരു മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ആ മുറിയിൽ യേശുനാഥന്റെ ഒരു പടം ഉണ്ടായിരുന്നു. എന്നാൽ അതിന് നേരേയായിട്ടായിരുന്നു വിലകൂടിയ മദ്യം സൂക്ഷിക്കുന്ന ബാർ സംഘടിപ്പിച്ചിരുന്നത്. ഫാഷൻ അല്ലാത്തതുകൊണ്ടാണ് യേശുതമ്പുരാന്റെ പടം പ്രധാന മുറികളിൽ വയ്ക്കാത്തതെന്ന വിശദീകരണം അത്രേ ഏറെ അതിശയകരമായത്."

നമ്മുടെ കർത്താവിന്റെ ഒരു പടം കാണുമ്പോൾ സാധാരണക്കാരുടെ മനസ്സിൽ രക്ഷകനെ സംബന്ധിച്ച ഒരു ചിന്ത ഉടനെ ഉണ്ടാവും. ദൈവസാന്നിദ്ധ്യബോധം നഷ്ടപ്പെട്ടുവെന്ന് സംശയം തോന്നിയാൽ പ്രാർത്ഥനയിലൂടെ വേണം പ്രശ്നപരിഹാരത്തിനായി മുതിരുവാൻ.

# 14

## വിശ്വാസസ്ഥിരതയുള്ളവരായിരിക്കുക (Keep up conviction)

ദൈവാലയത്തിനുള്ളിൽ മാന്യമായി പെരുമാറുന്നതുപോലെ ആരാധന കഴിഞ്ഞ് പുറത്തിറങ്ങുന്നവർക്ക് പെരുമാറുവാൻ സാധിക്കാത്തത് എന്തുകൊണ്ട് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. നാം എവിടെയായിരുന്നാലും ദൈവത്തിന്റെ കൂടെ ദൈവത്തിൽ വസിക്കുന്നവരാണെന്ന ബോധ്യം നഷ്ടപ്പെടുത്താതിരിക്കണം. നമ്മുടെ ഹൃദയവ്യാപാരങ്ങളെ കൃത്യമായി അറിയുന്ന ഒരു സത്യദൈവത്തിന്റെ മക്കളാണ് നാം എന്ന ചിന്ത മനസ്സിൽ എപ്പോഴും ഉണ്ടായിരിക്കണം. നാം നയിക്കേണ്ടത് സ്ഥിരതയുടെ ജീവിതം (life of conviction) ആയിരിക്കണം. അല്ലാതെ സൗകര്യത്തിന്റെ ജീവിതം (life of convenience) ആയിരിക്കരുത്. നാം മറ്റുള്ള സഹജീവികളിൽനിന്ന് അംഗീകാരവും ബഹുമാനവും ആഗ്രഹിക്കുന്നുവെങ്കിലും ദൈവത്തിന്റെ അംഗീകാരം ലഭ്യമാകണമെന്ന ചിന്തയില്ലാതെയല്ലേ ജീവിക്കുന്നത്? വിശ്വാസമെന്നത് ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമാണെന്ന് എബ്രായലേഖനം 11:1-ൽ നാം വായിക്കുന്നു. നമ്മുടെ ആശ എന്താണ്? അഥവാ എന്തായിരിക്കണം? സത്യത്തിൽ ദൈവജനം ആശിക്കേണ്ടത് ദൈവത്തിലും ദൈവത്തോട് കൂടിയതുമായ സഹവാസമാണ്. അത് നമുക്ക് വാഗ്ദാനം ചെയ്ത നമ്മുടെ കർത്താവ് വാക്കിൽ വിശ്വസ്ഥനും, വാക്ക് മാറാത്തവനുമാണെന്നുള്ളതായിരിക്കണം നമ്മുടെ കാണാത്ത കാര്യങ്ങളുടെ നിശ്ചയം.

"പരസ്യബോർഡുകളില്ലാതെ ആയിരങ്ങൾക്ക് സൗഖ്യം നൽകിയിട്ടുള്ള പരിശുദ്ധന്മാരുടെ സഭയാണ് നമ്മുടേത്."

നമ്മൾ ഒക്കെയും ദൈവസന്നിധിയിൽ വിധേയത്വത്തോടെ ജീവിക്കുന്നവരാണെന്ന ചിന്ത നമ്മെ പലരെയും ഭരിക്കുന്നു. നമ്മുടെ സകല രഹ

സ്യങ്ങളെയും അറിയുന്ന ദൈവസന്നിധിയിലാണ് നാം ശരണപ്പെടുന്ന തെന്ന സത്യം എപ്പോഴും ഓർത്തിരിക്കണം. നമ്മുടെ വിചാരവികാരങ്ങ ളെയും നമ്മുടെ ദൈവം അറിയുന്നു എന്ന് നമുക്ക് എപ്പോഴും ബോദ്ധ്യ മായിരിക്കണം. നമുക്ക് അത്യാവശ്യമായി വേണ്ടിയിരിക്കുന്നത് ആത്മീ യശിക്ഷണമാണ്.

നമ്മുടെ കുഞ്ഞുങ്ങൾ നമ്മളെ അനുകരിക്കുവാൻ വെമ്പൽ കൊള്ളു ന്നവരാണെന്ന സത്യം നാം വിസ്മരിക്കരുത്. മഷി ഒപ്പി എടുക്കുന്ന ഒപ്പുകടലാസ് (സ്ലോട്ടിംഗ് പേപ്പർ) പോലെയാവും നമ്മുടെ കുഞ്ഞുങ്ങൾ. മാതാപിതാക്കളിൽ ശ്രദ്ധിക്കപ്പെടുന്ന സംസാരരീതികളും പെരുമാറ്റങ്ങളും അന്ധമായി അനുകരിക്കാൻ ഏറെ സമർത്ഥരാവും പുതിയ തലമുറ. ഒരി ക്കൽ ടീനേജുകാരനായ മകൻ അപകടത്തിൽ മരിച്ചു. വൈദ്യപരിശോ ധനയിൽ മരിച്ച യുവാവ് മദ്യപിച്ചിരുന്നുവെന്ന് വ്യക്തമായി. “എന്റെ മകന് മദ്യം നൽകിയവനെ കണ്ടുമുട്ടിയാലുടൻ വെടിവെച്ച് കൊല്ലണം.” കുപി തനായ പിതാവ് ആക്രോശിച്ചു. പിന്നീടാണ് അദ്ദേഹം അറിയുന്നത് താൻ ഒളിപ്പിച്ച് സൂക്ഷിച്ച് വച്ചിരുന്ന ശേഖരത്തിൽ നിന്നും ഒരു കുപ്പി കരസ്ഥ മാക്കിയാണ് മകൻ കഴിച്ചതെന്ന്. മദ്യം ഓരോ കുടുംബത്തേയും നശി പ്പിക്കും. അതിന് അടിമയാകാതിരിപ്പാൻ ശ്രദ്ധിക്കണം. അതുകൊണ്ടാണ് പ. പൗലൂസ് ശ്ലീഹാ ഓരോ വിശ്വാസിയും പരിശുദ്ധാത്മാവിനാൽ നിറ യപ്പെട്ടിരിക്കണമെന്ന് അനുശാസിക്കുന്നത് (എഫേസ്യർ 5:19). നാം നമ്മിൽ പ. റൂഹായെ കൊണ്ട് നിറയപ്പെട്ടാൽ നമ്മുടെ നിയന്ത്രണം പ. റൂഹാ നിറവേറ്റും. സാത്താനെ എതിർത്ത് നിൽപ്പാൻ അഭ്യസിപ്പിൻ. എങ്കിൽ നിങ്ങളുടെ ധൈര്യം വർദ്ധിക്കും (ഫിലിപ്പിയർ 4:11-13 കാണുക). നന്ദി എളിമയുടെ ലക്ഷണമെന്ന് എഫേസ്യർ 6:19-ൽ പ. പൗലൂസ് ശ്ലീഹാ വ്യക്തമാക്കുന്നു. ദൈവത്തോടുള്ള നന്ദി ദൈവത്തോടുള്ള വിശ്വസ്തത യിൽ നിന്ന് ഉത്ഭവിക്കുന്നു. രക്ഷകനായ യേശുക്രിസ്തുവിനോട് നാം വിധേയത്വം പുലർത്തണം. ഇതൊക്കെയും വിശ്വാസ സ്ഥിരതയുടെ പ്രത്യക്ഷങ്ങളായ അടയാളങ്ങളത്രേ.

## 15

## വിശ്വാസവും ഭക്തിയും മുറുകെ പിടിക്കുക
## (Hold faith & Devoutness firmly)

ഉറച്ച വിശ്വാസത്തിലും ഭക്തിയിലും നിലനിൽക്കുക എന്നത് ആന്ത രീക ആത്മീയതയുടെ വളർച്ചയെയാണ് സൂചിപ്പിക്കുന്നത്. ഇക്കാലത്ത് പലരും സത്യം മുറുകെ പിടിക്കുന്നതിൽ വിമുഖരാണ്. മറ്റൊരുതരത്തിൽ സത്യം ഉയർത്തിപിടിക്കാൻ യാതൊരു ശ്രദ്ധയുമില്ലാത്ത രീതിയാണ് പൊതുവെ അവലംബിക്കുന്നത്. ഒരുവൻ സത്യത്തിനായി ആത്മാർത്ഥ

മായി നിലകൊണ്ടാൽ ആധുനികലോകത്തിൽ അവനെ തള്ളിപറയുക മാത്രമല്ല, എത്രയും വിഘ്നങ്ങൾ വരുത്തുവാൻ കഴിയുമോ എന്ന് ചിന്തിക്കുന്നവരുമാണ് ചുറ്റുമുള്ളത്. സമൂഹത്തിലെ ഉന്നതസ്ഥാനികൾ കള്ളം പറയുന്നതിലും പ്രവൃത്തിക്കുന്നതിലും യാതൊരു മടിയുമില്ലാത്തവരാണ്. തന്മൂലം തങ്ങളുടെ ജീവിതമൊട്ടാകെ വഞ്ചനയും ചതിയും വക്രതയും കാപട്യവും നിറഞ്ഞതായിരിക്കും. സത്യം എന്നത് ദൈവിക സ്വഭാവമാണ്. യേശുതമ്പുരാൻ അരുളിചെയ്തിരിക്കുന്നു: "ഞാൻ തന്നെ ജീവനും സത്യവും വഴിയുമാകുന്നു" (വി. യോഹന്നാൻ 14:6).

ഒരുവൻ/ഒരുവൾ യഥാർത്ഥ ക്രിസ്ത്യാനിയാണെങ്കിൽ സത്യത്തിന് പരമ പ്രാധാന്യം നൽകി പ്രവർത്തിക്കും. ഒരാൾക്ക് സത്യം വേണ്ടപോലെ പരിപാലിക്കണമെങ്കിൽ ഒട്ടനവധി ക്ലേശങ്ങളും പീഢകളും സഹിക്കേണ്ടിവരും. നമ്മുടെ ഉള്ളിൽ അധിവസിക്കുന്ന പരിശുദ്ധാത്മാവ് തീർച്ചയായും സത്യത്തെ പരിപോഷിപ്പിക്കുവാൻ നമ്മെ പ്രേരിപ്പിച്ചുകൊണ്ടിരിക്കും. ഒരു പുതുജീവിത ദർശനത്തിനായിട്ടാവും പ. റൂഹാ നമ്മെ പ്രേരിപ്പിക്കുക. നാം അറിഞ്ഞോ അറിയാതെയോ സ്വാർത്ഥത നമ്മുടെ ഉള്ളിൽ വസിപ്പിക്കുകയും നമ്മെ വളരെയേറെ സ്വാധീനിക്കുവാൻ ശ്രമിക്കുകയും ചെയ്തുകൊണ്ടിരിക്കും. ആധുനിക ലോകത്ത് മിക്കവരും സ്വയം പ്രകാശിതരാകുവാനും മറ്റുള്ളവരുടെ അംഗീകാരവും കൈയടിയും എളുപ്പത്തിൽ നേടുവാനുമാണ് ശ്രദ്ധിക്കുക. നമുക്ക് മറ്റുള്ളവരെ കരുതുകയും സഹായിക്കുകയും ചെയ്യുന്നത് രഹസ്യമായും പരസ്യമായും ചെയ്യാനാവും. പരസ്യമായി ചെയ്യുമ്പോഴാണ് ആസ്വാദകരുണ്ടാവുക. മനുഷ്യരുടെ ജീവിതചര്യകളിലെ മാറ്റം വരുത്തുവാൻ പരിശുദ്ധാത്മശക്തിയ്ക്കാണ് എളുപ്പം കഴിയുക. നാം പലപ്പോഴും നാമമാത്ര ക്രിസ്ത്യാനികളായി പോകുന്നില്ലേ? ചിന്തിക്കണം. നാം സ്വയമായി അവകാശപ്പെടാവുന്ന മഹത്വത്തിനായി ചിന്തിക്കുകയും പരിശ്രമിക്കുകയും ചെയ്യാതെ ദൈവദാനമായി ലഭിക്കുന്ന മഹത്വത്തിനായി ഉത്സാഹിക്കണം. 2 തീമോത്തിയോസ് 3:1–5–ൽ പറയുന്നപ്രകാരം നാം വിശ്വാസത്തിന്റെയും ഭക്തിയുടെയും വേഷം ധരിച്ച് അതിന്റെ ശക്തി ത്യജിക്കുന്നവരാകാതിരിപ്പാൻ സൂക്ഷിക്കണം.

# 16

## ആത്മീയ ജീവിതം അർത്ഥപൂർണ്ണമെന്ന് ഉറപ്പാക്കുക
## (Make sure that our spiritual life is meaningful)

ഹൃദയശുദ്ധീകരണം കൂടാതെയുള്ള ആത്മീയജീവിതം വെള്ളതേച്ച ശവക്കല്ലറയ്ക്ക് തുല്യമാണ്. നമുക്ക് ഒരു ക്രിസ്ത്യാനിയായിരിക്കുന്നതിന്റെ പ്രയോജനത്തെപ്പറ്റി എന്ത് പറയാനാവും? ക്രിസ്തുവെന്നോ രക്ഷ

യെന്നോ ഒക്കെ പറയാൻ കഴിഞ്ഞേക്കും. എങ്കിൽപോലും അർത്ഥപൂർണ്ണ മായ ഒരു പ്രസ്താവന ചെയ്യുവാൻ സാധിക്കുമോ? വിവിധ മതസ്ഥരായ ജനമദ്ധ്യേ അധിവസിക്കുന്ന നമുക്ക് ചുറ്റുമുള്ളവരിൽ ആരെയെങ്കിലും ആത്മീയമായി സ്വാധീനിക്കുവാൻ കഴിയുന്നുണ്ടോ? തീർച്ചയായും ദൈവികമായ ആത്മീയ ജീവിതചര്യകളിൽ കഴിയുന്നവർക്ക് ഇക്കാര്യം സാധിക്കുമെന്നുള്ളതാണ് സത്യം.

സത്യത്തിൽ നാം ക്രിസ്തുവിന് അനുകാരികളായിരിക്കേണ്ടതാണ്. നമ്മുടെ ജീവിതലക്ഷ്യം എന്താണ്? നമുക്ക് എത്രയധികം നന്മകളും കൃപകളും സൗജന്യമായി ദൈവത്തിൽ നിന്ന് ലഭ്യമാകുന്നുവോ അത്ര ത്തോളം ലൗകികരായി സത്യദൈവത്തിൽ നിന്ന് അകന്ന് കഴിയാനല്ലേ നമ്മുടെ ഒക്കെയും ശ്രദ്ധയും താത്പര്യവും? നാം എവിടെ ആയിരുന്നാലും ഏത് സാഹചര്യത്തിലായിരുന്നാലും യഥാർത്ഥ ക്രിസ്ത്യാനികളായിട്ടല്ലേ ജീവിക്കേണ്ടത്? നാമിപ്പോൾ ജീവിക്കുന്നത് പ്രതിനിധാനത്തിന്റെ (പകരം വെക്കലിന്റെ) ലോകത്താണ്. പലരും നേരിട്ട് ദൈവത്തോട് അപേക്ഷി ക്കേണ്ടതിന് പകരമായി വേറെ ആരെയെങ്കിലും ചുമതല ഏൽപിക്കുന്നു. ചിലർ നിർമ്മലമായ ആത്മീയ ജീവിതത്തിന് പകരം തോന്നിയതുപോലെ ജീവിച്ചിട്ട് ഒരു സംഖ്യ ചാരിറ്റി പ്രവർത്തനങ്ങൾക്കായി പകരം നൽകി സ്വർഗ്ഗരാജ്യ അവകാശികളായി നടിക്കുന്നു. സത്യത്തിൽ ജനക്ഷേമപ്രവർ ത്തനങ്ങളും സാമൂഹ്യസേവനങ്ങളും ഓരോരുത്തരുടെയും ഹൃദയങ്ങ ളുടെ ഉള്ളിൽ നിന്നാണ് ഉത്ഭവിക്കേണ്ടത്. ഒരു വൻമരം പിഴുത് വീണാൽ കാണികളൊക്കെയും ആശ്ചര്യപ്പെടും. എന്നാൽ അതേ മരത്തിന്റെ വേരു കൾ ആഴത്തിൽ വേരോടിയിരുന്നില്ലെന്നും അതിന്റെ തടി പൊള്ളയായി രുന്നുവെന്നും മനസ്സിലാക്കുമ്പോൾ തങ്ങൾ കാണിച്ച ആർദ്രത പിൻ വലിക്കും. നാമും ഉള്ളിൽ പൊള്ളയാണെങ്കിൽ ദീർഘനാൾ നിലനിൽക്കാ നാവില്ല. നിലംപരിശായിപ്പോകും. നമ്മുടെ ആത്മീയ ജീവിതം എല്ലാത്ത രത്തിലും അർത്ഥപൂർണ്ണമാണെന്ന് ഉറപ്പാക്കണം.

“വിശുദ്ധ ജീവിതമെന്നാൽ ദൈവത്തെ അനുസരിക്കുകയാണ്.”

# 17

## ദൈവവിളിയ്ക്ക് അനുസരണയുള്ളവരാകുക (Obey God’s call)

പരിശുദ്ധ സഭയിലെയും സഭയിലെ ആത്മീയ പ്രസ്ഥാനങ്ങളിലെയും സേവകരായി സ്വമനസ്സാലെ മുന്നോട്ടു വരുന്നവർ ദുഷ്ടസ്വഭാവങ്ങളിൽ നിന്നും സമ്പൂർണ്ണമായി സ്വാതന്ത്ര്യം പ്രാപിച്ചവരായിരിക്കണം. മദ്യപ ന്മാരും പുകവലിക്കാരുമായിരിക്കരുത്. മദ്യപാനവും ലഹരി ഉപയോഗവും ഒരു സാമൂഹ്യ അനീതിയായി കാണണം. ഇന്ന് എല്ലാ റോഡുകളിലും

സംഭവിക്കുന്ന വാഹന അപകടങ്ങളുടെ മുഖ്യകാരണം വാഹനം ഓടിക്കുന്നവരുടെ മദ്യപാനം ആണ്. ഇത് നമ്മുടെ നാട്ടിലെ റോഡപകടങ്ങളുടെ കാര്യത്തിൽ അക്ഷരാർത്ഥത്തിൽ ശരിയാണ്. ഈ ദുശ്ശീലങ്ങൾ കുടുംബങ്ങളിൽ അസമാധാനവും അസ്വസ്ഥതയും നാശനഷ്ടങ്ങളും വൻ രോഗങ്ങളും ക്ഷണിച്ചു വരുത്തുന്നു. ആത്മീയ ശിക്ഷണം പ്രാപിക്കുക എന്നത് തന്നെയാണ് ഇത്തരം ദുരന്തങ്ങൾക്കുള്ള പരിഹാരമാർഗ്ഗം. ദൈവിക സമ്പർക്കത്തിനും, ദൈവാശ്രയത്തിനും തുനിയാത്തവർ ദൈവാലയങ്ങളിലെത്തി പരിശുദ്ധ കൂദാശകളിൽ സംബന്ധിക്കുന്നതിനും കൈക്കൊള്ളുന്നതിനും ഒരു മടിയുമില്ല എന്നായിരിക്കുന്നു. ഇങ്ങനെ പെരുമാറുന്നവരോട് ആത്മീയ നിറവിനെപ്പറ്റിയോ ആത്മീയ സമ്പന്നതയെപ്പറ്റിയോ പറഞ്ഞിട്ട് എന്ത് ഗുണം? ഇക്കാരണത്താലാണ് നമ്മുടെ കർത്താവ് കല്പിച്ചത് 'നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നു'വെന്നും 'നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു'വെന്നും. പാപബോധമുള്ളവരെല്ലാം സത്യഅനുതാപം നടത്തി വി. കുമ്പസാരത്തിലൂടെ പാപമോചനം പ്രാപിക്കണം. എന്നിട്ട് മാത്രമേ മറ്റ് കൂദാശകളിൽ സംബന്ധിക്കുകയും അനുഭവിക്കുകയും ചെയ്യാൻ പാടുള്ളൂ. പരിശുദ്ധാത്മാവ് ഓരോ പാപിയേയും സത്യഅനുതാപം നടത്തി പാപമോചനം പ്രാപിപ്പാൻ ഒരുക്കുകയും സഹായിക്കുകയും ചെയ്യും. നമ്മുടെ കർത്താവ് അരുളിച്ചെയ്തിരിക്കുന്നു: "എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കാം" എന്ന്. കൂടാതെ കല്പിച്ചിരിക്കുന്നു, "എന്നിൽ വസിച്ചാൽ നിങ്ങൾക്ക് ധാരാളം ഫലങ്ങൾ കായ്ക്കുവാൻ സാധിക്കും. അതുപോലെ നിങ്ങൾക്ക് എന്നെ കൂടാതെ ഒന്നും ചെയ്യാനാവില്ല." നമ്മുടെ ആത്മീയ ജീവൻ നമ്മുടെ സഹജീവികൾക്ക് അദൃശ്യമെങ്കിലും സർവ്വശക്തനായ ദൈവത്തിന് ദൃശ്യം ആണെന്നുള്ള സത്യം വിസ്മരിക്കാതിരിക്കണം.

കുരുടനായ ഒരുവന് യേശുവിന്റെ സമീപമെത്താൻ അനവധി തടസ്സങ്ങളുണ്ടായിരുന്നു. 'യേശുവേ! ദാവീദുപുത്രാ എന്നോട് കരുണ തോന്നണമേ' എന്ന് ആവർത്തിച്ച് പ്രാർത്ഥിച്ചതുകൊണ്ടാണ് അവന് കർത്താവിന്റെ സന്നിധിയിൽ നിന്ന് കാഴ്ച ലഭിച്ചത്. ഉണർന്നും പ്രാർത്ഥിച്ചും കൊണ്ടിരിപ്പിൻ.

# 18

## കഠിനാദ്ധ്വാനികളാകുക (Be hard workers)

കഠിനാദ്ധ്വാനികളെ നമ്മുടെ കർത്താവ് പ്രിയപ്പെടുന്നു. വി. മത്തായി 11:28-30-ൽ നമ്മുടെ കർത്താവ് അരുളിചെയ്തതായി വി. മത്തായി ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്നു. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം." എല്ലാ

മനുഷ്യരും തങ്ങളുടെ ദൈനംദിന ജീവിതത്തിൽ ആശ്വാസവും സമാധാനവും ആഗ്രഹിക്കുന്നവരും പ്രിയപ്പെടുന്നവരുമാണ്. ഓരോ മനുഷ്യാത്മാവിന്റെയും താത്പര്യവും ആകാംക്ഷാഭരിതമായ അന്വേഷണവും ശാന്തിയും സമാധാനവും സ്വസ്ഥതയുമായിരിക്കും. ഇത്തരം ആഗ്രഹങ്ങൾ ഒക്കെ ഓരോരുത്തരുടെയും മനസ്സിന്റെ അടിത്തട്ടിൽ നിന്നും ബഹിർഗമിക്കുന്നതും ഓരോരോ ശരീരങ്ങളുടെ അറിവോ സമ്മതമോ താൽപര്യമോ കൂടാതെയുള്ളതുമായിരിക്കും. മനസ്സിന്റെ താത്പര്യം നിരന്തരമായിരിക്കുമെന്നതിന് തർക്കമില്ല. വി. അഗസ്റ്റിൻ പറഞ്ഞിരിക്കുന്നു: "എന്റെ മനസ്സ് അസ്വസ്ഥമാണ്. ഒരുത്തർക്കും എന്റെ മനസ്സിനാവശ്യമായ സമാധാനവും സ്വസ്ഥതയും പ്രദാനം ചെയ്യാനാവില്ല താനും." ഓരോ മതവിഭാഗങ്ങളുടെയും ഉത്ഭവം ചില മതനേതാക്കന്മാർ തങ്ങളുടെ കൂടെയുള്ളവർക്ക് സമാധാനവും ശാന്തിയും നൽകാമെന്ന ഉറപ്പിന്റെ പ്രത്യാശയിലും താത്പര്യത്തിലും കൈക്കൊണ്ട തീരുമാനങ്ങൾ മാത്രമാണ്. എന്നാൽ ചിലർ ലോകപരമായ മറ്റ് ചില മാർഗ്ഗങ്ങളിലൂടെ ഇക്കാര്യം സാധിക്കാൻ ശ്രമിക്കുന്നവരായുണ്ട്. ഇത്തരുണത്തിൽ അത്രേ നമ്മുടെ കർത്താവിന്റെ ആഹ്വാനവും വാഗ്ദാനവും പ്രസക്തമാവുന്നത്.

മതങ്ങൾ സ്വയമായി പരിശ്രമിച്ചതുകൊണ്ടു മാത്രം സമാധാനവും സ്വസ്ഥതയും സമ്പാദിക്കുവാനാവില്ലായെന്ന സത്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. നമ്മുടെ കർത്താവ് അരുളിച്ചെയ്യുന്നു, "വരുവിൻ, ഞാൻ നിങ്ങൾക്ക് സമാധാനം നൽകാം" എന്ന്. നമ്മുടെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമായ കർത്താവിങ്കലേക്ക് തിരിയുകയെന്നതിൽ കവിഞ്ഞ ഒരു മാർഗ്ഗവും നമുക്ക് സ്വീകാര്യമായില്ല. ക്രിസ്ത്യാനികളായ നാം ഏവരും ഈ സമാധാനം വേണ്ടപോലെ അനുഭവിക്കുന്നുണ്ടോ? നമ്മുടെ കർത്താവിന്റെ വാഗ്ദാനമായ സ്വർഗ്ഗീയ സമാധാനം ആവോളം അനുഭവിക്കുവാൻ നമുക്ക് സാധ്യമാകുന്നുണ്ടോ?

ഒരു കാലത്ത് ദൈവമില്ലായെന്ന് വിശ്വസിക്കുകയും പറയുകയും ചെയ്യുന്ന ചിലരുണ്ടായിരുന്നു. ചിലർ ഒക്കെ അത്തരക്കാരെ അനുകൂലിക്കുകയും ചെയ്തിരുന്നു. എന്തുകൊണ്ടാണ് അവർ അത്തരമൊരു സിദ്ധാന്തം പ്രചരിപ്പിച്ചത്? ഇതിനുള്ള ഉത്തരം ലളിതവും ഹ്യസ്വവുമാണ്. തങ്ങൾക്ക് ബോധിച്ച രീതിയിൽ ഈലോകജീവിതം നയിക്കണമെന്ന് ഇമ്പപ്പെട്ടിരുന്നവരായിരുന്നു അവരെന്ന ഉത്തരമാണ് ധൃതഗതിയിൽ ലഭ്യമാകുക. അവർ ശിക്ഷണത്തിന് വിധേയരായി ജീവിപ്പാൻ തുനിയാത്തവരും ഇമ്പപ്പെടാത്തവരുമായിരുന്നു. ആധുനിക മനുഷ്യൻ ദൈവം ഇല്ലായെന്ന് പറയാത്തവർ ആണെങ്കിലും ദൈവത്തിന്റെ അസ്ഥിത്വത്തെ വിശ്വസിക്കാത്തവരും അംഗീകരിക്കാത്തവരുമായിരിക്കും. അപ്രകാരമുള്ളവർ ദൈവവാഗ്ദാനം വിസ്മരിച്ച് സ്വജീവിതങ്ങളിൽ ധാരാളമായി മാനസിക

അസ്വസ്ഥതകളും നിരാശാഭരിതരായി യാതൊരു പ്രത്യേക കാരണവുമില്ലാതെ ഭയചകിതരായി കഴിഞ്ഞുകൂടുന്നു. ഇന്ന് മാനസിക ആരോഗ്യം നഷ്ടപ്പെടുന്നവരുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചുവരുന്നു. പാശ്ചാത്യ സംസ്കാരത്തിന്റെ ഒരു സംഭാവനയാണ് ഇന്നത്തെ ഇത്തരം മാനസിക പിരിമുറുക്കങ്ങൾക്ക് പിന്നിൽ. മാനസിക രോഗചികിത്സാ വിദഗ്ദ്ധരുടെ സംഖ്യ ലോകത്തെമ്പാടും കുറഞ്ഞു വരികയാണ്. ദേശ–ഭാഷ–ജാതി–മത ഭേദമെന്യേ എല്ലായിടത്തും എല്ലാ കുടുംബങ്ങളിലും നിലനിന്നിരുന്ന അച്ചടക്കം പാടേ നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഒരാൾക്ക് സമാധാനം നഷ്ടപ്പെടുമ്പോൾ അദ്ദേഹം മാനസികരോഗിയായിത്തീരുന്നു. ഒരാൾ ദൈവചിന്ത ഇല്ലാതെ ജീവിക്കാൻ ശ്രമിച്ചാൽ തന്റെ ജീവിതത്തിൽ അസംഖ്യങ്ങളായ പ്രശ്നങ്ങൾ ഉണ്ടാകുമെന്ന് സംശയലേശമെന്യേ പ്രസ്താവിക്കുവാനാകും. ഇവിടെയാണ് നമ്മുടെ രക്ഷകന്റെ വാഗ്ദാനത്തിന്റെ പ്രസക്തി. നമ്മുടെ കർത്താവിന്റെ തിരുവചനങ്ങളിൽ നമുക്ക് വിശ്വാസവും അതിലേറെ പ്രത്യാശയും ഉണ്ടായിരിക്കണം. നമ്മുടെ കർത്താവിന്റെ സത്യമായ വാഗ്ദാനങ്ങളുടെ ആഴവും പരപ്പും നാം മനസ്സിലാക്കണം. നാം നമ്മെത്തന്നെ കർത്താവിന്റെ നുകത്തിൻകീഴിൽ അനുസരണമുള്ളവരായി നിലനിർത്തണം. പരിശുദ്ധാത്മാവ് നമുക്ക് നല്ല ആലോചനകളും ബുദ്ധിയും ഉപദേശവും തന്ന് അനുഗ്രഹിക്കും. വി. മാമോദീസാ പ്രാപിച്ച എല്ലാ വിശ്വാസികളിലും പരിശുദ്ധാത്മാവ് അധിവസിക്കുന്നു. ഏതാനുംപേർക്ക് മാത്രമായുള്ള കൃപയല്ല പ. റൂഹാ. പ. പൗലൂസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു, "നിങ്ങൾ ദൈവത്തിന്റെ ആലയങ്ങൾ ആണെന്നും ദൈവം നിങ്ങളിൽ വസിക്കുന്നുവെന്നും മറക്കരുത്. ഒരുവൻ ദൈവഭവനം നശിപ്പിച്ചാൽ ദൈവം അവനെയും നശിപ്പിക്കും."

നമ്മുടെ ആത്മീയ വളർച്ചയ്ക്കാവശ്യമായ അനുസരണം പ. റൂഹാ നമുക്ക് പകർന്നുതരും. പരിശുദ്ധാത്മാവിനെ അനുസരിക്കാത്തവരാണ് സാധാരണ മാനസികരോഗികളാകുന്നത്. മാനസിക ബലഹീനത ബോദ്ധ്യപ്പെടുന്നവർ സാധാരണയായി സാമൂഹ്യ ഉപദേശകരെ സമീപിക്കുന്നു. അവർ നൽകുന്ന തെറ്റായ ആശ്വാസവും സമാധാനവും നൈമിഷികമായിപോലും പ്രയോജനപ്പെടുന്നില്ല. ആധുനിക മനുഷ്യർക്ക് ദൈവത്തെ അനുസരിക്കാനും പിൻപറ്റുവാനും മടിയും ഉദാസീനതയുമാണ്. കാരണം ദൈവദത്തമായ സ്വാതന്ത്ര്യം ദുരുപയോഗം ചെയ്യുന്നതിലാണ് ആധുനിക ചിന്താഗതിയുടെ ലക്ഷ്യം. താൻ ജന്മനാ സ്വാതന്ത്ര്യത്തിൽ ജന്മംകൊണ്ടെങ്കിലും ജീവിതചര്യയിൽ പ്രത്യക്ഷപ്പെട്ട വിവിധങ്ങളായ പീഡനങ്ങളിൽ നിന്നും പ്രശ്നങ്ങളിൽ നിന്നും താൻ പഠിച്ചത് അധികസ്വാതന്ത്ര്യം എന്നും എപ്പോഴും ഗുണത്തെക്കാൾ ഏറെ ദോഷമേ നൽകുകയുള്ളു എന്നതാണെന്ന് ഒരു ചിന്തകൻ പറയുന്നു. ആധുനിക

സമൂഹത്തിന്റെ ലക്ഷ്യം തന്നെ നിയന്ത്രണമില്ലാത്ത സ്വാതന്ത്ര്യം മാത്രമാണല്ലോ. എല്ലാറ്റിലും അധിപതിയാകുവാൻ ഇച്ഛിക്കുന്ന പലരും അവസാനം അടിമകളായി തീർന്ന് ഈ അനുഭവക്കാരായി മാത്രമാണ് പര്യവസാനിക്കുക. സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള ക്രിസ്തീയ വീക്ഷണം ഇപ്രകാരമാണ്. മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടിയാകയാൽ മനുഷ്യൻ ദൈവത്തെ ആശ്രയിക്കണം. എന്നാൽ ദൈവം മനുഷ്യർക്ക് സ്വാതന്ത്ര്യം നൽകിയിരിക്കുന്നു. അത് ദൈവകരുണയിൽ ആശ്രയിച്ച് മനുഷ്യർ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. ക്രിസ്തീയ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനം സ്നേഹമാണ്. സൃഷ്ടി തന്നെ ദൈവസ്നേഹത്തിന്റെ പ്രദർശനമാണ്. സ്വാതന്ത്ര്യമെന്നത് സൃഷ്ടിക്ക് സ്രഷ്ടാവിനോടുള്ള സ്നേഹമാണ്. ക്രിസ്തു നമ്മെ ഇതേ സ്വാതന്ത്ര്യത്തിലേക്കാണ് ക്ഷണിച്ചിരിക്കുന്നത്. ഗലാത്യർ 5:1 കാണുക. സ്വാതന്ത്ര്യമെന്നത് നന്മ ചെയ്യുവാനും നന്മയിൽ അധിവസിക്കുവാനുമുള്ള ലൈസൻസ് ആണ്. പിതൃ-പുത്ര ബന്ധം പോലെയുള്ള സ്വാതന്ത്ര്യമാണ് നമുക്ക് ദൈവം തന്നിരിക്കുന്നത്. ദൈവത്തെപ്പോലെ ആയിരിപ്പാനുള്ള സ്വാതന്ത്ര്യമാണ് ദൈവം മനുഷ്യർക്ക് നൽകിയിരിക്കുന്നത്.

അസൂയയുള്ള ഹൃദയം എപ്പോഴും അസംതൃപ്തമായിരിക്കും. ഇത് മറ്റുള്ളവരുടെ താഴ്ചയിലും വീഴ്ചയിലും സന്തോഷിക്കുവാനുള്ള പൈശാചിക പ്രവണതയെ ഉളവാക്കുന്നു. ദൈവിക പ്രമാണങ്ങൾ പാലിച്ച് യഥാർത്ഥ ക്രൈസ്തവജീവിതം കൈവരിക്കുന്നത് അത്ര എളുപ്പമല്ല. ക്രിസ്തീയ ജീവിതം കഷ്ടപ്പാടിന്റെയും ബുദ്ധിമുട്ടിന്റേതുമാണ്. അങ്ങനെയുള്ള കഠിനാദ്ധ്വാനം തന്നെ സ്വീകാര്യം. കഠിനാദ്ധ്വാനികളെ ദൈവം സ്നേഹിക്കുന്നു. ദൈവസ്നേഹത്തിന്റെ മഹത്വത്തിനും പുകഴ്ചയ്ക്കും ഉതകുന്ന സേവനങ്ങൾ നിറവേറ്റുവാനാണ് കഠിനാദ്ധ്വാനം ആവശ്യമായി വരിക. ദൈവത്തെയും മറ്റുള്ളവരെയും സ്നേഹിക്കുന്നതിന് കഷ്ടപ്പാടും പ്രതിബന്ധങ്ങളും ധാരാളം ഉണ്ടാവാം. അവിടെയാണ് കഠിനാദ്ധ്വാനത്തിന്റെ പ്രസക്തി.

## 19

## സൂക്ഷ്മതയോടെ ജീവിക്കണം- ദൈവസ്വഭാവമുള്ളവരായിരിക്കണം (Live with care - Be imitators God's nature)

നമ്മുടെ സൂക്ഷ്മതയും ശ്രദ്ധയും രക്ഷകനായ യേശുതമ്പുരാന്റെ കല്പനകളെ പാലിച്ച് തിരുഹിതപ്രകാരം നമ്മുടെ ജീവിതങ്ങൾ ക്രമീകരിക്കപ്പെടുമ്പോൾ ആഗ്രഹിച്ച് തിരുഹിതത്തിന് വിധേയപ്പെട്ട് ജീവിക്കുന്ന രീതി കൈവരിക്കുക എന്നതിലായിരിക്കണം. ദൈവഹിതങ്ങൾക്കനുസ

രണമായ ഒരു ആത്മീയ ജീവിതം നമുക്ക് നയിക്കുവാൻ സാധിച്ചാൽ മാത്രമേ നമ്മുടെ സമസൃഷ്ടങ്ങളെ കൂടി ദൈവസ്നേഹത്തിലേക്ക് ആകർഷിക്കുവാൻ സാധിക്കൂ. ഒരു യഥാർത്ഥ ക്രിസ്ത്യാനി രക്ഷകനായ യേശു തമ്പുരാനെ ജീവിതത്തിൽ അനുകരിക്കുന്നവനായിരിക്കണം. ഈ ലോക ജീവിതത്തിൽ നമുക്ക് കൃപകളും കരുണകളും സമൃദ്ധമായി ലഭിക്കുമ്പോൾ സാധാരണഗതിയിൽ നാം ദൈവത്തോട് കൂടുതൽ കൂടുതലായി അടുക്കേണ്ടതിന് പകരം കൂടുതൽ ലൗകികരാകുവാൻ ഇടയാകുന്നു. കൂടാതെ ഈ ലോകത്തിൽ നാം സമ്പാദിക്കുന്നത് എന്തും ദൈവവിരോധവും തന്മൂലമുള്ള പാപവുമാണ്. നാം ജീവിക്കുന്ന ഇന്നത്തെ കാലഘട്ടം പകരത്തിന്റേ (Substitution) താണ്. പ. സഭയിലെ കാനോനിക പ്രാർത്ഥനകളിലും ആരാധനകളിലും സ്വയം പങ്കെടുക്കേണ്ടതിന് പകരമായി “ഫെലോഷിപ്പു”കളിൽ പങ്കുചേരുന്നതാണ് ചിലരുടെ തെറ്റായ ലക്ഷ്യവും താത്പര്യവും. സ്വയമായി നോമ്പ് നോൽക്കുന്നതിനും കുമ്പിട്ട് നമസ്കരിക്കുന്നതിനും “പകരം” ഫെലോഷിപ്പിൽ അംഗത്വം നേടി പറയുന്ന ഫീസ് നൽകിയാൽ മതിയെന്ന തെറ്റായ ധാരണ അനേകരെ വൻതെറ്റിലേക്ക് വഴിനയിക്കുന്നു. നാം ഉള്ളിൽ പൊള്ളയാണെങ്കിൽ നമ്മുടെ ബാഹ്യമായ ഭംഗിയോ ആകാരസൗഷ്ഠവമോ ഒന്നുമില്ല. നാം വളരെ ആഴത്തിൽ വേരൂന്നിയില്ലെങ്കിൽ ചെറുകാറ്റിനുപോലും മറിഞ്ഞുവീഴുന്ന വൃക്ഷങ്ങൾക്ക് തുല്യരത്രേ. സഭയിലും ഇടവകയിലും സേവനതത്പരരായി മുന്നോട്ടു വരുന്നവർ വിശുദ്ധിയുള്ളവരും ദൈവഭയമുള്ളവരുമായിരിക്കണം. ആത്മീയ ശിക്ഷണത്തിന്റെയും ആത്മീയ ധനത്തിന്റെയും ഉടമകളായിരിക്കണം. എല്ലാവരും തന്നെ മദ്യപാനം - പുകവലി എന്നിവയിൽ നിന്നും സ്വഭാവദൂഷ്യങ്ങളിൽ നിന്നും മോചിതരായിരിക്കണം. എല്ലാത്തരം സാമൂഹ്യവിപത്തുകളിൽ നിന്നും ഓരോ ക്രിസ്ത്യാനിയും സ്വതന്ത്രരായിരിക്കണം. കുടുംബങ്ങളിലെയും സമൂഹത്തിലെയും സ്വസ്ഥതയും സമാധാനവും നശിപ്പിക്കുന്ന സകല ദുഃസ്വഭാവങ്ങളെയും ആട്ടിപ്പായിക്കുവാൻ പ്രതിജ്ഞാബദ്ധരായിരിക്കണം ഓരോ വിശ്വാസിയും. ദൈവത്തിൽ നിന്നു അകന്നും, ദൈവത്തെ കരുതാതെയും ജീവിക്കുന്ന ചിലരെങ്കിലും പള്ളി ആരാധനകളിൽ യാതൊരു ചിന്തയും കൂടാതെ പങ്കെടുക്കുന്നത് കണ്ടുവരുന്നു. ഇതിൽ നിന്നുമൊക്കെ പിന്മാറി ആത്മീയ വിശുദ്ധിയുടെ നിറവ് കൈവരിക്കുവാൻ നമുക്ക് ഉത്സാഹിക്കാം. തെറ്റുകളെപ്പറ്റിയുള്ള ബോധവും, അനുതാപവും പരിശുദ്ധാത്മാവ് പുറപ്പെടുവിക്കും. നമുക്ക് പരിശുദ്ധാത്മാവിന് വിധേയപ്പെടാം. തിന്മകളെ എന്റെ ജീവിതത്തിൽ സ്വീകരിക്കുകയില്ലെന്ന് ദൃഢപ്രതിജ്ഞ എടുത്ത് ദൈവം നമുക്ക് ഓരോരുത്തർക്കും പരിശുദ്ധാത്മാവിനെ നമ്മുടെ ഉള്ളിൽ വസിപ്പാൻ തക്കവിധം ക്രമീകരിച്ചിരിക്കുന്നത് നമ്മെ ഉപദേശിപ്പാനും നമ്മെ നേർവഴി നയിക്കാനുമാണ്. നാം പരിശുദ്ധാത്മാവിനോട് കൂറും വിധേയത്വവും അനു

സരണയും ഉള്ളവരായിരിക്കണമെന്ന് മാത്രം. നമ്മുടെ ഉള്ളിലുള്ള പരിശുദ്ധാത്മാവിനെ അനുസരിച്ച് വിധേയപ്പെടുത്തിയാൽ നാം നമ്മെ അവന്റെ നുകത്തിനുള്ളിലാക്കും. കൂടുതൽ സ്വാതന്ത്ര്യം ഇമ്പപ്പെടുന്ന ആധുനിക തലമുറകൾക്ക് ഈ നുകം സ്വീകാര്യമല്ല. ഒരു പണ്ഡിതനായ ചിന്തകൻ പറഞ്ഞിരിക്കുന്നു: "ഞാൻ സ്വതന്ത്രനായി ജനിച്ചെങ്കിലും, അനേക കഷ്ടപ്പാടുകളിലൂടെയാണ് വളർന്നത്. അതിരില്ലാത്ത സ്വാതന്ത്ര്യം ഏതൊരാളെയും നാശത്തിലേക്ക് മാത്രമേ നയിക്കൂ." ഈ ലോകജീവിതത്തിൽ സ്വാതന്ത്ര്യാതിരേകത്താൽ അധിപതിയായി വാഴാൻ ഇമ്പപ്പെടുന്നവർ ഒടുവിൽ അടിമയായി രൂപാന്തരപ്പെടുന്നു. സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗം ദോഷമേ വരുത്തുകയുള്ളു. സ്വാതന്ത്ര്യത്തെ ക്രിസ്തീയ ചിന്തയിൽ വിഭാവന ചെയ്യുന്നത് ലൗകിക ധാരണയിലല്ല. ദൈവം നമുക്ക് ധാരാളം സ്വാതന്ത്ര്യം നൽകിയിരിക്കുന്നു. അത് ദൈവകൃപയിൽ ആശ്രയിച്ചും അതിനനുരൂപമായും മാത്രം വിനിയോഗിക്കണം. ക്രിസ്തീയ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനം സ്നേഹമാകുന്നു. സ്വാതന്ത്ര്യമെന്നത് ഒരു വിശ്വാസിക്ക് തന്റെ സൃഷ്ടിതാവിനോടുള്ള സ്നേഹത്തിന്റെ സ്വഭാവമാണ്. യേശുതമ്പുരാൻ സ്നേഹത്തിന്റെ സ്വാതന്ത്ര്യത്തിലേക്ക് നമ്മെ ഓരോരുത്തരെയും വിളിക്കുന്നു (ഗലാത്യർ 5:1 കാണുക). സ്വാതന്ത്ര്യമെന്നത് നന്മയിൽ വളർന്ന് നന്മ ചെയ്യാനുള്ള അധികാരാവകാശമാണ്. ഇത് സ്നേഹത്തിൽ വസിച്ച് സ്നേഹം പങ്കുവയ്ക്കുവാനുള്ള ചുമതലയാണ്. യേശുതമ്പുരാൻ നമുക്ക് നൽകിയിട്ടുള്ള സ്വാതന്ത്ര്യം നാം തമ്പുരാനെപ്പോലെ വാക്കിലും, ചിന്തയിലും, പ്രവൃത്തിയിലും ആയിത്തീരുവാനുള്ള അനുവാദമാണ്, അവകാശമാണ്, അധികാരപ്പെടുത്തൽ ആണ്. ദൈവനുകം മനസ്സോടെ സ്വീകരിക്കുന്നവരെ ദൈവം നടത്തും. ദൈവാനുരൂപികളാക്കുകയും ചെയ്യും. സ്വാർത്ഥനായ മനുഷ്യൻ സ്വയമഹത്വം അന്വേഷിക്കുന്നു. ദൈവമഹത്വം അന്വേഷിക്കുന്നു. ദേവാലയത്തിലെ സംഭാഷണം ദൈവത്തോട് മാത്രമായിരിക്കണം. പള്ളിക്കുള്ളിൽ വ്യർത്ഥസംഭാഷണമരുത്.

# 20

## ലോകമോഹങ്ങളോട് ഉത്സാഹത്തോടെ പോരാടണം
## (Fight against the pleasures of the world)

"പരിശുദ്ധാത്മാവാം ദൈവമേ ആത്മാവിനെ അനുസരിച്ച് ജഡമോഹങ്ങളെ നിവൃത്തിക്കാതെ ജീവിപ്പാൻ പാപികളായ ഞങ്ങളെ യോഗ്യരാക്കണമേ." ഈ പ്രാർത്ഥന നമ്മുടെ ജീവിതശൈലിയാകട്ടെ.

എന്നിൽ വസിപ്പിൻ, ഞാൻ നിന്നിൽ വസിക്കാമെന്ന വാഗ്ദാനം ചെയ്ത നമ്മുടെ രക്ഷകൻ തന്നെ അരുളിച്ചെയ്യുന്നു: "നിങ്ങൾ എന്നിൽ വസി

ച്ചാൽ ധാരാളം ഫലങ്ങൾ പുറപ്പെടുവിക്കുവാൻ ആവും. എന്നിൽ വസിച്ചല്ലാതെ നിങ്ങൾക്ക് യാതൊന്നും പ്രവർത്തിക്കുവാനാവില്ല." മനുഷ്യനയനങ്ങളാൽ ഒരു വ്യക്തിയുടെ ആത്മീയ നിലപാട് ദർശിപ്പാൻ സാദ്ധ്യമല്ലെങ്കിലും ഓരോ വ്യക്തിയുടെയും ആത്മീയ നിലപാടിന്റെ ഉയർച്ചയും താഴ്ചയും ദൈവത്തിന് നിഷ്പ്രയാസം അതതുവേളകളിൽ അറിയാൻ കഴിയുന്നു. നമ്മുടെ ആന്തരീക വ്യാപാരങ്ങൾ ദൈവദൃഷ്ടിയിൽ ഉണ്ടെന്നുള്ള ചിന്തയും ബോദ്ധ്യവും ഓരോ വിശ്വാസിക്കും ഉണ്ടായിരുന്നാൽ ഗുണമായി. സഭയെന്ന ക്രിസ്തുശരീരത്തിൽ ജീവനോടിരിക്കുന്നവരും, വാങ്ങിപ്പോയവരും, സ്വർഗ്ഗീയ ഗണങ്ങളും പരസ്പരബന്ധിതരായി സഹവസിക്കുന്നുവെന്ന സത്യം വിസ്മരിക്കരുത്. സഭയിലെ ആരാധനകൾ സ്വർഗ്ഗീയമാണെന്ന് അവകാശപ്പെടുന്നത് ഇതേ കാരണംകൊണ്ട് കൂടിയാണ്. നമ്മുടെ പ്രാർത്ഥനാഗ്രന്ഥങ്ങളിൽ ഉപവസിക്കുകയും നോമ്പ് നോൽക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നവരെല്ലാം സദാ സ്വർഗ്ഗത്തിലാകുന്നുവെന്ന് എഴുതപ്പെട്ടിരിക്കുന്നു.

ലോകഇമ്പങ്ങളെയും ലോകമോഹങ്ങളെയും കീഴടക്കുക എന്നത് ഒരുവന്റെ ആത്മീയ പുരോഗതിക്കായുള്ള പന്ഥാവിലെ പ്രധാനമായ ഒരു പടിയാകുന്നു. സുസ്ഥിരമായ ദൈവാശ്രയവും തന്മൂലമുള്ള ദൈവിക കൃപയും കൊണ്ട് മാത്രമേ ഒരുവന് വിജയം വരിക്കുവാനാകൂ. നമുക്ക് പോരാട്ടമുള്ളത് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും അധികാരങ്ങളോടും, ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും, സ്വർല്ലോകങ്ങളിലെ ദുഷ്ടാത്മസേനകളോടും അത്രേ (എഫേ. 6:12). തിന്മയുടെ വളർച്ചയ്ക്ക് അറുതി ഉണ്ടെന്ന് എപ്പോഴും ഓർമ്മിച്ചിരിക്കണം.

"സൂക്ഷ്മതയോടെ ജീവിക്കണം. ദൈവസ്വഭാവമുള്ളവരായി വളരണം"

"നിങ്ങൾക്കൊന്നും കണ്ണില്ല. വായും, വയറുമേയുള്ളു. ഈ പൂക്കളൊക്കെ കണ്ടാൽ നല്ലതാണെന്ന് പറയരുതോ?"

നന്മയെ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുക.

# 21

## സത്യം പറയുന്നവരായിരിക്കണം (Talk truth only)

ആത്മീയശ്രേണിയിൽ വിവിധ സ്ഥാനക്കാർ തമ്മിൽ തമ്മിലും അവർക്ക് താഴെക്കിടയിലുള്ള സാധാരണ വിശ്വാസികളോടും സത്യം മാത്രമേ സംസാരിക്കാവൂ. ക്രിസ്തുവിന്റെ ഒരേ ശരീരത്തിലെ വിഭിന്ന അവയവങ്ങളാണ് മറ്റുള്ളവർ എന്ന് ഓരോരുത്തരും കരുതുകയും വിശ്വ

സിക്കുകയും ചെയ്യണം. ആയതിനാൽ കള്ളം പറയാതിരിക്കാൻ ശ്രദ്ധിക്കണം. നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ സത്യം മാത്രം സംസാരിക്കുകയും അതിനുവേണ്ടി നിലകൊള്ളുകയും ചെയ്തു. ദൈവസ്നേഹമാണ് ഒരുവനെ സത്യം മാത്രം സംസാരിക്കാൻ സഹായിക്കുന്നതും പ്രേരിപ്പിക്കുന്നതും. കള്ളം പറയുന്നവർ ആരായിരുന്നാലും ദൈവിക സംസർഗ്ഗം നഷ്ടപ്പെട്ടവരായിരിക്കും. ആദിമാതാപിതാക്കൾ ചെയ്ത ആദ്യപാപവും കള്ളം സംസാരിച്ചുവെന്നതാണ്. അപ്പോസ്തോലപ്രവൃത്തികൾ 5:1–17 വരെയുള്ള ഭാഗത്ത് കള്ളം പറയുന്നവർക്കുള്ള ശിക്ഷ എന്താണെന്ന് പ്രസ്താവിച്ചിരിക്കുന്നു. നമ്മുടെ ജീവിതം തന്നെ സത്യത്തിലും നീതിയിലും അധിഷ്ഠിതമായിരിക്കണം. എപ്പോഴും നന്മയെ തിന്മയിൽ നിന്ന് വേർതിരിച്ച് കാണുവാനുള്ള കെല്പ് നേടിയിരിക്കണം. നമ്മുടെ ഇന്ദ്രിയങ്ങളെ നന്മയിൽ വളരുവാൻ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യണം. നമ്മൾ ഭവനങ്ങളിൽ വച്ചായാലും ദൈവാലയങ്ങളിൽ വച്ചായാലും നടത്തുന്ന പ്രാർത്ഥനയുടെ അവസരങ്ങളിൽ നമ്മുടെ ആവശ്യങ്ങളുടെ നീണ്ട പട്ടിക സമർപ്പിക്കുവാനാണ് പൊതുവേ പ്രിയപ്പെടുക. പരിശുദ്ധാത്മാവിന്റെ കൃപയിലുള്ള വളർച്ചയായിരിക്കണം നമ്മുടെ ലക്ഷ്യവും ആഗ്രഹവും. തന്മൂലം നമുക്ക് യഥാർത്ഥ വിജ്ഞാനത്തിന്റെ ഉൾക്കാഴ്ച ലഭ്യമാകും.

"സത്യം സംസാരിക്കേണ്ടതിന് നാവിനെ പരിശീലിപ്പിക്കണം. പ്രാർത്ഥനകൊണ്ട് നാവിനെ മെരുക്കണം. ദൈവസാന്നിദ്ധ്യബോധമില്ലാത്തതുകൊണ്ടാണ് നാം വൃഥാ സംസാരിക്കുന്നത്."

"ലോകമോഹങ്ങളോട് ഉത്സാഹത്തോടെ പോരാടണം. തിന്മയുടെ വളർച്ചയ്ക്ക് അറുതിയുണ്ട്."

"പരിശുദ്ധാത്മാവാം ദൈവമേ തിന്മയ്ക്ക് വിധേയരാകാതെ അവസാനത്തോളം സഹിച്ചു നിന്ന് നന്മയിൽ വളരുവാൻ പാപികളായ ഞങ്ങളെ യോഗ്യരാക്കണമേ" എന്ന് പ്രാർത്ഥിക്കാം.

## 22

### കോപം ഒഴിവാക്കണം (Avoid anger)

കോപം സാത്താന്റെ ആയുധമാണ്. കോപം ഉണ്ടാകുന്നത് ദൈവസ്നേഹം കുറയുകയോ നഷ്ടപ്പെടുകയോ ചെയ്യുമ്പോഴാണ്. കോപം രണ്ട് തരമുണ്ട്. ഒന്ന് സ്നേഹത്തിന്റെ കോപം. രണ്ടാമത് ന്യായവിധിയുടെ കോപം. നാം ദൈവസ്നേഹം നഷ്ടപ്പെട്ട് ദൈവികത നഷ്ടപ്പെടുത്തി കഴിയുമ്പോഴാണ് ദൈവകോപത്തിന് വിധേയരാകുന്നത്. കോപത്തിന്റെ മറ്റൊരു വകഭേദമാണ് സ്വാർത്ഥത നിറഞ്ഞ കോപവും നീതി

യുള്ള കോപവും എന്നത്. സ്വാർത്ഥത നിറഞ്ഞ കോപത്തിൽ നിന്ന് ഒഴിഞ്ഞിരിക്കണമെന്ന് വി. വേദപുസ്തകവും പരിശുദ്ധ പിതാക്കന്മാരും അനുശാസിക്കുന്നു. ഒട്ടുമിക്ക ആധുനികകാല വിശ്വാസികളും ഇത്തരം കോപത്തിന് അടിമകളാണ്. ഇത്തരം കോപത്തിന് മറുമരുന്നില്ലായെന്ന സത്യം നാം വിസ്മരിക്കരുത്. നമ്മിൽ സ്വാർത്ഥത നിറഞ്ഞ കോപം ഉടലെടുക്കുവാൻ തുനിയുമ്പോൾ തന്നെ അതിനെ കെടുത്തി കളയാനാണ് നാം ശ്രദ്ധിക്കേണ്ടത്. ഒരുവൻ കള്ളം പറയുവാൻ തുനിഞ്ഞാൽ സാത്താനും സൈന്യങ്ങളും ആഹ്ലാദിക്കും. കാരണം അവനിൽ സാത്താന് ആധിപത്യം വളരെ ബുദ്ധിമുട്ടില്ലാതെ ഉറപ്പിക്കാനാവും.

കോപം ഒഴിവാക്കാനുള്ള ഉചിതവും ഉത്തമവുമായ മാർഗ്ഗം തികഞ്ഞ ആത്മസംയമനമാണ്. കോപം ജ്വലിപ്പിക്കുന്ന കാര്യങ്ങൾ കേട്ടാലുടനെ ദൈവകരുണയിൽ ശരണപ്പെടണം. അതോടൊപ്പം തന്നെ കണ്ടതോ കേട്ടതോ ആയ കാര്യം സ്മൃതിപഥത്തിൽ ഇടയ്ക്കിടെ ഉണർന്ന് തല പൊക്കാൻ അനുവദിക്കാതിരിക്കണം. തികഞ്ഞ ശാന്തതയും നിശബ്ദതയുമാണ് കരണീയം. നമ്മെ കോപിപ്പിക്കാൻ സാദ്ധ്യതയുള്ള സംസാരങ്ങൾക്ക് ചെവി കൊടുക്കരുത്. വെറുപ്പിന്റെയും വിദ്വേഷത്തിന്റെയും അനന്തരഫലമാണ് കോപം. അതുകൊണ്ട് ആരെയും വെറുക്കാതിരിക്കുക. അതുപോലെ തന്നെ ആരോടും വിദ്വേഷം വച്ചു പുലർത്താതിരിക്കുക. നമ്മുടെ കർത്താവ് ശത്രുക്കളെ സ്നേഹിപ്പാൻ പഠിപ്പിച്ചത് വെറുതെയാണോ? വി. മത്തായിയുടെ സുവിശേഷം 5:22-ൽ നമ്മുടെ കർത്താവ് കല്പിക്കുന്നു. "സഹോദരനോട് കോപിക്കുന്നവൻ എല്ലാം ന്യായവിധിക്ക് യോഗ്യനാകും. സഹോദരനോട് നിസ്സാരാ എന്ന് പറഞ്ഞാലോ അഗ്നിനരകത്തിന് യോഗ്യനാകും." നാം എപ്പോഴും ഇത് ഓർത്തിരുന്നാൽ നന്ന്.

പ. പൗലൂസ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നു. "കോപിച്ചാൽ പാപം ചെയ്യാതിരിപ്പിൻ. സൂര്യൻ അസ്തമിക്കുവോളം നിങ്ങൾ കോപം വച്ചുകൊണ്ടിരിക്കരുത്." പൈശാചിക പ്രേരണയാൽ കോപമുണ്ടായാൽ പോലും അത് ക്ഷണനേരത്തിൽ ഒഴിവാക്കാനാണല്ലോ ഈ വേദവാക്യം (എഫേസ്യർ 4:22) അനുസ്മരിപ്പിക്കുന്നത്. പ. പൗലൂസ് ശ്ലീഹാ കൊലോസ്യർക്കെഴുതിയ ലേഖനം 3:8-ൽ 'ഇപ്പോഴോ നിങ്ങൾ കോപം, ക്രോധം, ഈർഷ്യ, വായിൽ നിന്നു വരുന്ന ദൂഷണം, ദുർഭാഷണം ഇവയൊക്കെയും വിട്ടുകളവിൻ' എന്ന് ആഹ്വാനം ചെയ്യുന്നു.

മാതാപിതാക്കൾ സ്വന്തം മക്കളോട് കോപാധിക്യത്താൽ ശിക്ഷയ്ക്ക് തുനിയരുത്. തെറ്റ് ചെയ്യുന്നവരെ ശിക്ഷിക്കണം. പക്ഷേ ശിക്ഷിച്ച് കഴിഞ്ഞാലുടനെ സ്നേഹംകൊണ്ട് പൊതിഞ്ഞ് അവർ തെറ്റുകൾ ആവർത്തിക്കാതിരിക്കാനുള്ള തീരുമാനത്തിന് പ്രേരിപ്പിക്കണം. ഭാര്യാ ഭർത്താ

ക്കന്മാർ വിവാഹ ജീവിതം ആരംഭിക്കുന്ന ദിവസം മുതൽ പാലിക്കേണ്ട പ്രമാണമായിരിക്കണം മറക്കുക - പൊറുക്കുക എന്നത്. ഇരുവരും തമ്മിൽ തമ്മിലുള്ള ഇടപെടലുകളിൽ അനിഷ്ടം തോന്നുക സ്വാഭാവികമാണ്. എന്നാൽ അനിഷ്ടങ്ങൾ ഒരു ദിവസം പൂർത്തിയാകും മുമ്പ് മറന്നിരിക്കണം. അനിഷ്ടങ്ങളോട് ചേർത്ത് ചേർത്ത് അനിഷ്ട കൂടാരങ്ങൾ പണിയാൻ ശ്രമിച്ചാൽ വെറുപ്പും വിദ്വേഷവും കോപവും അറിയാതെ വളരും, ശക്തമാകും. അതിന് അവസ്സരം നൽകാതിരിപ്പാൻ ശ്രദ്ധിപ്പിൻ. അനുസരണം ഇല്ലാതെ വരുമ്പോൾ അറിയാതെ തന്നെ അനിഷ്ടം ശക്തമാകും. അതിന് അവസ്സരം നൽകാതിരിപ്പാൻ ശ്രദ്ധിപ്പിൻ.

# 23

## പരിശുദ്ധാത്മാവിനെ നിരാശപ്പെടുത്തരുത്
## (Don't make Holy Spirit disappointed)

നമ്മുടെ നാവ് ശ്രദ്ധയോടെ വിനിയോഗിച്ചില്ലെങ്കിൽ അത് പരിശുദ്ധാത്മാവിനെ വേദനപ്പെടുത്തുകയും നിരാശപ്പെടുത്തുകയും ചെയ്യുന്ന അനുഭവമാകും പ്രദാനം ചെയ്യുക. യാതൊരുത്തരോടും വിരോധമോ വൈരാഗ്യബുദ്ധിയോ മനസ്സിൽ സൂക്ഷിക്കാതിരിക്കാൻ ശ്രദ്ധിക്കണം. ഒരു വ്യക്തിയോടോ, ഏതാനും വ്യക്തികളോടോ വെറുപ്പോ വിദ്വേഷമോ മനസ്സിൽ കരുതുന്നവർ കാലതാമസമെന്യേ പലതരം ആധുനിക രോഗങ്ങൾക്ക് വശംവദരാകുന്ന കാഴ്ച നമുക്ക് വ്യക്തമാണ്. വിദ്വേഷമുളവാക്കുന്ന വാക്കുകൾ കേൾവിക്കാരിൽ വ്യഥയും വൈരാഗ്യ മനസ്ഥിതിയും ഉളവാക്കും. വൈരാഗ്യത ക്ഷമിപ്പാനും സഹിപ്പാനുമുള്ള കഴിവിനെയും താൽപര്യത്തെയും നിർമ്മൂലം നശിപ്പിക്കും. ഓരോ ക്രിസ്ത്യാനിയെ സംബന്ധിച്ചും വിദ്വേഷം ആദ്യം ഒരു കളിസ്ഥലമാണെങ്കിൽ താമസംവിനാ അതൊരു യുദ്ധഭൂമി സമാനമായി രൂപാന്തരപ്പെടും. സത്യത്തിൽ ഈ ദുഃസ്ഥിതി നമ്മുടെ പല ഇടവകകളിലും സഭയുടെ പല ഭാഗങ്ങളിലുമായി ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നു. വ്യക്തികളിൽ നിന്നും അനേകം വ്യക്തികളിലേക്കും അവരിൽനിന്നും സമൂഹ/സഭാ മദ്ധ്യേയിലേക്കും വ്യാപിക്കുന്നു. നമുക്ക് മറ്റുള്ളവരെ വേദനിപ്പിക്കുകയോ, വിഷമിപ്പിക്കുകയോ ചെയ്യാമെങ്കിലും, അതിവേഗം വിദ്വേഷം നമ്മെത്തന്നെ നശിപ്പിക്കും എന്ന സത്യം തിരിച്ചറിയണം. യൂദാ ഇസ്കരിയോത്താ തന്നെ ഇപ്പറഞ്ഞതിനുള്ള യഥാർത്ഥ ഉദാഹരണം. യൂദാ നമ്മുടെ കർത്താവിന്റെ ശിഷ്യനായി മറ്റ് ശിഷ്യന്മാരോട് കൂടെ കഴിഞ്ഞുവന്നു. പന്ത്രണ്ട് അപ്പോസ്തോലന്മാരിലേക്കും വിദ്യാഭ്യാസ യോഗ്യത കൂടിയ വ്യക്തിയായിരുന്നു യൂദാ. ജറുശലേമിൽ നിന്നും ആധുനിക ഡിഗ്രി സമാനമായ ബിരുദം നേടിയ വ്യക്തിയായിരുന്നു. തുടക്കം മുതലെ ഭരണനിപുണനായിരുന്നതുകൊണ്ട്

നമ്മുടെ കർത്താവ് യൂദായെ ധനകാര്യവകുപ്പിന്റെ ചുമതല നൽകി. എന്നാൽ രണ്ടാം വർഷം ആയപ്പോഴേക്കും യൂദാ സ്വാർത്ഥതയുടെ അധിപതിയായി. മറ്റ് ശിഷ്യന്മാരൊക്കെയും നമ്മുടെ കർത്താവിന്റെ സാന്നിദ്ധ്യത്തിലും സാമീപ്യത്തിലും സ്വയം വിശുദ്ധീകരിക്കപ്പെട്ടെങ്കിലും യൂദാ മാത്രം വിഭിന്നനായി. പരുക്കൻ സ്വഭാവങ്ങളെ മുറുകെപ്പറ്റി അനുതാപ ചിന്തയില്ലാത്തവനായി കഴിഞ്ഞു. യൂദാ ചിന്തിച്ചതും ആഗ്രഹിച്ചതും ലോകരക്ഷകനായ യേശുതമ്പുരാൻ യൂദായുടെ നിനവും ചിന്തയും അനുസരിച്ച് പെരുമാറുകയും പ്രവർത്തിക്കുകയും ചെയ്യണമെന്നായിരുന്നു. യൂദാ തീവ്രവാദി ചിന്താഗതിക്കാരനായിരുന്നതുകൊണ്ട് നമ്മുടെ കർത്താവ് തീവ്രവാദികളുടെ നേതാവായിരിക്കണമെന്ന് യൂദാ ആഗ്രഹിച്ചിരുന്നു. തീവ്രവാദികളുടെ സിദ്ധാന്തങ്ങളും യേശുക്രിസ്തുവിന്റെ പഠിപ്പിക്കലുകളുമായി വലിയ വ്യത്യാസം തന്നെയുണ്ട്. യേശുതമ്പുരാന്റെ യഥാർത്ഥരൂപം തന്റെ ചിന്താഗതിയിൽ നിന്നും വിഭിന്നമാണെന്നറിഞ്ഞ യൂദാ യേശുതമ്പുരാനോട് ഉള്ളിൽ സംതൃപ്തിയില്ലാത്തവനായി. നമ്മുടെ കർത്താവ് വി. കുർബ്ബാന സ്ഥാപിച്ച പ്രഥമ ദിനത്തിൽ യൂദാ വഞ്ചനയുടെ ഹൃദയവുമായാണ് അതിൽ പങ്കെടുത്തത്. വി. കുർബ്ബാന അനുഭവിച്ച ഉടനെ യൂദാ സാത്താന്റെ ഇരുട്ടിലേക്കാണ് ഓടിമറഞ്ഞത്. ഒരു പക്ഷേ യൂദാ നിരൂപിച്ചിരിക്കാം, യേശുതമ്പുരാനെ റോമൻ സൈന്യം പിടിച്ചാൽ തന്നെ, യേശുതമ്പുരാൻ സ്വയം സ്വതന്ത്രനാകുമെന്ന്. നമ്മുടെ കർത്താവിനെ അറസ്റ്റ് ചെയ്ത സമയത്ത് യൂദായുടെ മനസ്സാക്ഷി തന്നെ കുറ്റപ്പെടുത്താൻ തുടങ്ങി. "ഞാൻ തെറ്റു ചെയ്തു. നിർദോഷമായ രക്തം ഞാൻ ഒറ്റിക്കൊടുത്തു"വെന്ന് പറഞ്ഞെങ്കിലും യൂദാ അനുതപിച്ചില്ല. സ്വയം ജീവനൊടുക്കാനുള്ള തീരുമാനമാണ് യൂദാ കൈവരിച്ചത്. വാശിയും വൈരാഗ്യവും ഉള്ളവർ സ്വയം നശിപ്പിക്കും.

നമുക്ക് ക്ഷമിപ്പാനുള്ള കഴിവും താത്പര്യവും വളർത്തിയെടുക്കണം. നമ്മുടെ കർത്താവ് ക്രൂശിൽ കിടന്ന് തന്നെ പീഡിപ്പിക്കുകയും ക്ലേശിപ്പിക്കുകയും ചെയ്തവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത് നമുക്ക് അനുഭവപാഠമാക്കാം. ഇക്കാര്യത്തിന് നാം യേശുതമ്പുരാന്റെ അനുയായികൾ തന്നെ ആയിത്തീരണം. നമ്മുടെ ഉള്ളിൽ തിളച്ച് പൊന്തിക്കൊണ്ടിരിക്കുന്ന കോപത്തെ നിയന്ത്രിക്കുവാൻ നമുക്ക് സാധിച്ചാൽ നമുക്ക് ക്ഷമാശീലത്തിൽ മുന്നേറാൻ സാധിക്കും. നാം സത്യം സംസാരിച്ച് കേൾവിക്കാരുടെ സ്നേഹം ആർജ്ജിക്കണം. നാം നമ്മുടെ മാമോദീസായുടെ നിമിഷം മുതൽ യേശുക്രിസ്തുവിൽ ജീവിക്കുന്നവർ ആണെന്നുള്ള സത്യം ഉൾക്കൊള്ളണം. അങ്ങനെയെങ്കിൽ ക്രിസ്തുവിൽ വളരുവാൻ ശ്രദ്ധിക്കുകയും ശ്രമിക്കുകയും ചെയ്യണം. "വിളക്കിൽ എണ്ണ കുറയരുത്. ജീവിതമാകുന്ന വിളക്കിലെ എണ്ണ പ്രാർത്ഥനയാണ്. പ്രാർത്ഥന കുറഞ്ഞാൽ ജീവിതത്തിന്റെ ശോഭ കുറയും. ആരാധനകളെ അലക്ഷ്യമാക്കരുത്."

# 24

## ഐക്യത്തിൽ നടക്കുക (walk in Harmony)

ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം 'വിശ്വാസം' തന്നെയാണ്. ഒരുവൻ ക്രിസ്തീയ ജീവിതത്തിൽ യഥാർത്ഥ തൽപരനെങ്കിൽ തന്റെ ഉറച്ചതും സുസ്ഥിരവുമായ വിശ്വാസം മങ്ങലേൽക്കാതെ സൂക്ഷിപ്പാൻ ബാദ്ധ്യസ്ഥനാണ്. ഒരു വിശ്വാസിയുടെ ജീവിതത്തിൽ പലതരം ബന്ധങ്ങൾ കാത്തുസൂക്ഷിക്കേണ്ടതായിട്ടുണ്ട്. എല്ലാ ബന്ധങ്ങളെയും വിലയിരുത്തേണ്ടത് രക്ഷകനായ യേശുതമ്പുരാനോടും ക്രിസ്തുശരീരമായ സഭയോടുമുള്ള ബന്ധത്തിന്റെ ഗുണനിലവാരത്തിലായിരിക്കേണ്ടതാണ്. പാപത്തിന്റെ അടിമത്തത്തിൽ നിന്നും രക്ഷിതരായ വിശ്വാസികളുടെ സമൂഹമാണ് സഭയെന്നത്. സഭയെ ക്രിസ്തുശരീരമായി മനസ്സിലാക്കുമ്പോൾ തല ക്രിസ്തു തന്നെയും ശരീരത്തിലെ ഓരോരോ ചെറിയ ഘടകങ്ങൾ അഥവാ അംശങ്ങൾ വിശ്വാസികളുമാണ്. മനുഷ്യശരീരത്തിലെ ഒരു ഘടകത്തിന് തനിയെ നിലനിൽക്കാനാവാത്തതുപോലെ ഒരു വിശ്വാസിക്ക് തനതായ നിലനിൽപ്പില്ല. ദൈവത്തിന്റെ കരുണയാൽ ഓരോ വിശ്വാസിയാകുന്ന ഓരോ ഘടകവും ശരീരത്തിലെ മറ്റ് ഘടകങ്ങളുമായി സഹകരിച്ചും സഹപ്രവർത്തനം നടത്തിയും നിലനിൽക്കാനാവുന്നു. സഭയ്ക്ക് എങ്ങനെ കർത്തവ്യങ്ങൾ നിറവേറ്റാനാവുമെന്ന് പ. പൗലൂസ് ശ്ലീഹാ പ്രതിപാദിക്കുന്നു.

ഒന്നാമത് ഭാര്യയും ഭർത്താവും തമ്മിലുള്ള ബന്ധത്തെപ്പറ്റി എഫേസ്യലേഖനം 5:22-32 വരെയുള്ള ഭാഗത്ത് വിശദീകരിച്ചിരിക്കുന്നു.

രണ്ടാമത് മാതാപിതാക്കളും മക്കളും തമ്മിലുള്ള ബന്ധത്തെപ്പറ്റി എഫേസ്യലേഖനം 6:1-4 വരെയുള്ള ഭാഗത്ത് വ്യക്തമാക്കിയിരിക്കുന്നു.

മൂന്നാമത് മുതലാളിമാരും തൊഴിലാളികളും തമ്മിൽ (എഫേസ്യലേഖനം 6:5-20).

മുകളിൽ പറഞ്ഞ മൂന്നുതരം ബന്ധങ്ങളിലും ലോകരക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ തന്നെയായിരിക്കണം അടിസ്ഥാനഘടകം. യേശുതമ്പുരാൻ നമ്മെ ഏവരെയും അളവില്ലാതെ സ്നേഹിക്കുന്നതുപോലെ തന്നെ നാമും മറ്റുള്ളവരെ സ്നേഹിക്കണം. പരിശുദ്ധനായ പൗലൂസ് ശ്ലീഹാ അനുശാസിക്കുന്നതും ഉപദേശിക്കുന്നതും നമ്മുടെ ബന്ധങ്ങളെല്ലാം സ്നേഹത്തിൽ അധിഷ്ഠിതമായിരിക്കണമെന്നാണ്. കൊരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ പ. പൗലൂസ് ശ്ലീഹാ അനുസ്മരിപ്പിക്കുന്നു: നമ്മുടെ ശരീരം ദൈവത്തിന്റെ മന്ദിരമാണെന്നും ആയതിനാൽ നമ്മുടെ ശരീരവും മനസ്സും എപ്പോഴും വിശുദ്ധി

യുള്ളതായിരിക്കണമെന്ന്. ദൈവത്തിന്റെ മന്ദിരത്തെ നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കുമെന്ന് പ. പൗലൂസ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നു. ഏറ്റവും പ്രധാനപ്പെട്ട ദൈവമന്ദിരം നമ്മുടെ മനസ്സാണ്. ദൈവത്തിന്റെ വിശുദ്ധിയിലും നിർമ്മലതയിലും നാമും നമ്മുടെ ആത്മശരീരമനസ്സുകളും സൂക്ഷിക്കപ്പെടണം. രണ്ടാംതരത്തിലുള്ള ദൈവമന്ദിരമാണ് നാം അധിവസിക്കുന്ന വീടുകൾ/ഭവനങ്ങൾ. ആദിമാതാപിതാക്കൾ പറുദീസായിൽ വസിച്ചപ്പോൾ ദൈവസാന്നിദ്ധ്യത്തിലാണ് വസിച്ചിരുന്നത്. അവരുടെ അനുസരണക്കേട് മുഖാന്തിരമായിട്ടാണ് ആദാമിനും ഹവ്വായ്ക്കും പറുദീസാ നഷ്ടപ്പെട്ടത്. ആദിമാതാപിതാക്കളെ വസിപ്പിച്ച പറുദീസാ തന്നെയാണ് മനുഷ്യവർഗ്ഗത്തിന് തമ്പുരാൻ തന്റെ ബലിയിലൂടെ ദാനം ചെയ്തിരിക്കുന്നത്. കുടുംബം എന്നത് പറുദീസായുടെ ചെറിയ പതിപ്പ് (miniature) ആകുന്നുവല്ലോ. ഒരു യഥാർത്ഥ ക്രിസ്തീയ ഭവനത്തിന്റെ നടുനായകത്വം യേശുതമ്പുരാനിൽ ആയിരിക്കണം. എങ്കിലേ പ്രസ്തുത ഭവനം ദൈവഭവനമാകുകയുള്ളു.

ആദിമനുഷ്യൻ പറുദീസായിൽ ജീവിതം ആരംഭിച്ചതു കുടുംബജീവിതത്തിലൂടെയാണ്. എന്നാൽ ആദിമാതാപിതാക്കൾ പാപം ചെയ്കയാൽ അവരുടെ വിശുദ്ധി നഷ്ടപ്പെട്ടു. നമ്മുടെ കർത്താവ് നമുക്കേവർക്കും പറുദീസായുടെ ദിവ്യാനുഭവം കുടുംബജീവിതത്തിലൂടെ അനുഭവിക്കുവാൻ വഴിനൽകുന്നു. നമ്മുടെ കുടുംബജീവിതം എപ്രകാരമെന്ന് നാം ഓരോരുത്തരും സ്വയം തീരുമാനിക്കണം. നമ്മുടെ ജീവിതത്തിൽ നമുക്ക് സ്വർഗ്ഗീയാനുഭവങ്ങൾ കൈവരിക്കുവാൻ സാധിക്കുന്നുണ്ടോ? മുൻകാലങ്ങളിൽ ക്രിസ്തീയ ഭവനങ്ങൾ വളരെവേഗം വേർതിരിച്ച് അറിയുവാൻ സാധിക്കുമായിരുന്നു. പ്രഭാത-പ്രദോഷ വേളകളിൽ ഭവനങ്ങളിൽ നിന്നും ഉയർന്നുകൊണ്ടിരുന്ന പ്രാർത്ഥനകളും കീർത്തനങ്ങളും ഭക്തിഗാനങ്ങളും തന്നെ തെളിവായി ശോഭിച്ചിരുന്നു. എന്നാലിന്ന് സ്ഥിതികളൊക്കെ പാടേ മാറിയില്ലേ? ബഥാന്യയിലെ ഭവനത്തെ നമുക്ക് വിസ്മരിക്കാതിരിക്കാം. ആ ഭവനത്തെ നമ്മുടെ രക്ഷകൻ പ്രിയപ്പെട്ടിരുന്നല്ലോ. നമ്മുടെ കർത്താവിന് എപ്പോഴും പ്രസ്തുത ഭവനത്തിൽ ഊഷ്മളവും സ്നേഹനിർഭരവുമായ വരവേൽപ്പുകളാണ് ഒരുക്കിവന്നിരുന്നത്. തന്മൂലം ദൈവിക സാന്നിദ്ധ്യത്തിന്റെ പ്രകടമായ ലക്ഷണമായി ദൈവികകൃപകൾ സമൃദ്ധിയായി വർഷിക്കപ്പെട്ടിരുന്നു. തങ്ങളുടെ ഏകസഹോദരനെ നഷ്ടപ്പെട്ട സാഹചര്യത്തിലും രണ്ട് സഹോദരിമാരും സമചിത്തത പാലിച്ചുപോന്നു. നമ്മുടെ ഭവനങ്ങളിൽ സംഭവിക്കുന്ന ഏറ്റം നിസ്സാരമെന്ന് മറ്റുള്ളവർക്ക് തോന്നാവുന്ന കാര്യങ്ങൾ സംഭവിക്കുമ്പോഴും നാമൊക്കെയും എത്രമാത്രം വ്യാകുലപ്പെടുന്നു? എത്രമാത്രം ചിന്താഭാരത്താൽ വിവശരാകുന്നു. നമ്മുടെ പുരാതന നാടൻ ഭവനങ്ങളിൽ യേശുതമ്പുരാന്റെ ചിത്രങ്ങൾ

ആദരപൂർവ്വം മുഖ്യസ്ഥാനത്ത് പ്രദർശിപ്പിച്ചിരുന്നു. പഴയ വീടുകളുടെ സ്ഥാനത്ത് വൻ കെട്ടിടങ്ങൾ സ്ഥാനം പിടിച്ചപ്പോൾ ക്രിസ്തുനാഥന്റെ ചിത്രങ്ങളുടെ സ്ഥാനം വരാന്തകളിലും മറ്റും ആയില്ലേ? അല്ലെങ്കിൽ ലക്ഷങ്ങൾ മുടക്കി പണിതുയർത്തുന്ന ഷോകേസുകളിൽ കർത്താവിന്റെയും, പരിശുദ്ധന്മാരുടെയും ചിത്രങ്ങൾ വയ്ക്കുന്നതിന്റെ കൂടെ വിദേശമദ്യത്തിന്റെ സാമ്പിൾ കുപ്പികൾ കൂടി 'ഭംഗിയായി' പ്രദർശിപ്പിച്ച് കാണാറില്ലേ? ഇന്ന് നമ്മൾ ഫാഷനുകളുടെ പിന്നാലെ നെട്ടോട്ടം ഓടുകയാണ്. ഞാൻ അമേരിക്കയിൽ ഒരിക്കൽ ചെന്നപ്പോൾ സാധാരണ സ്വീകരണ മുറിയിലും മറ്റും യേശു തമ്പുരാന്റെ പടം കാണാതെ വന്നപ്പോൾ ഗൃഹനാഥനോടു കാര്യം തിരക്കി. ഉടനെ അദ്ദേഹം താഴത്തെ നിലയിലുള്ള ഒരു മുറിയിൽ എന്നെ ഒരു പടം കാണിച്ചു. എന്നാൽ അതിന് നേരേ വച്ചിരിക്കുന്നതോ ഒരു മിനി ബാർ ആയിരുന്നു. വളരുന്ന തലമുറ അവരുടെ ഹിതപ്രകാരം അവരുടെ ദൃഷ്ടിയിൽ ശ്രേഷ്ഠമെന്ന് കരുതുന്ന ചില ഹീറോകളുടെ പടങ്ങൾ പ്രദർശിപ്പിക്കുന്നു. ക്രിസ്തുനാഥന്റെ ചിത്രം ദർശിക്കുന്ന ഓരോരുത്തരിലും നമ്മിൽ യേശുതമ്പുരാന്റെ സാന്നിദ്ധ്യബോധമാണ് ഉൽപാദിപ്പിക്കുക. നാം ശ്വസിക്കുന്ന ശ്വാസം തന്നെ ഒരു യഥാർത്ഥ ക്രിസ്ത്യൻ അന്തരീക്ഷത്തിൽ നിന്നുമാണെന്നകാര്യം നാം തന്നെ ഉറപ്പാക്കണം. ദൈവികസാന്നിദ്ധ്യബോധം അറിഞ്ഞും അറിയാതെയും നഷ്ടപ്പെടുന്ന ആധുനിക വിശ്വാസികൾ രണ്ടുനേരത്തെ കുടുംബപ്രാർത്ഥനയും വി. വേദവായനയും ധ്യാനവും നടത്തി ദൈവിക സാന്നിദ്ധ്യം വീണ്ടെടുക്കുവാൻ ഉത്സാഹിക്കേണ്ടതാണ്. നമുക്ക് വീടുകൾ പണം മുടക്കി വാങ്ങുകയോ പടുത്തുയർത്തുകയോ ചെയ്യാമെങ്കിലും ഒരു ഭവനം രൂപപ്പെടുത്തുവാൻ പണംകൊണ്ട് സാധിക്കില്ലായെന്ന് പ്രത്യേകം ഓർമ്മിച്ചിരിക്കേണ്ടതാണ്.

# 25

## വിജയത്തിൽ നടക്കുക (walk in victory)

എഫേസ്യലേഖനം 6-ാം അദ്ധ്യായം 10 മുതൽ 20 വരെയുള്ള വാക്യങ്ങളിൽ പ. പൗലൂസ് ശ്ലീഹാ പ്രസ്താവിക്കുന്നു: ക്രിസ്തീയ ജീവിതങ്ങളിൽ ആത്മീയ പോരാട്ടങ്ങൾ ഉണ്ടാകുമെന്ന്. ആത്മീയ പോരാട്ടങ്ങളെപ്പറ്റിയുള്ള സൂക്ഷ്മപഠനം, ആത്മീയ വളർച്ചയ്ക്കായിട്ടുള്ള നമ്മുടെ പദ്ധതികളെ സഹായിക്കുകയും, നമ്മുടെ വളർച്ചയെ ത്വരിതപ്പെടുത്തുകയും ചെയ്യും. സാത്താൻ എന്ന് പറഞ്ഞാൽ എന്താണെന്നും, ആരാണെന്നും, സാത്താന് ഏതൊക്കെ രീതിയിൽ മനുഷ്യനെ ഉപദ്രവിക്കുവാൻ കഴിയും എന്നും നാം അറിഞ്ഞിരിക്കണം. നമ്മുടെ എല്ലാ കാനോനിക നമസ്കാരങ്ങളിലും നമ്മുടെ ആത്മീയപുരോഗതിക്കായി നാം പ്രാർത്ഥിക്കുന്നു.

നമ്മുടെ ചില ആളുകളുടെ ചിന്താഗതി സാത്താൻ എന്നൊരു ശക്തി ഇല്ലെന്നും മറ്റുമാണ്. ദൈവത്തിന്റെ രാജ്യം പോലെ സാത്താനും ഒരു രാജ്യമുണ്ടാകുവാനുള്ള സാദ്ധ്യത നിരാകരിക്കുന്നതിലാണ് ഈ പ്രശ്നം. ദൈവിക രാജ്യത്തിലെ അംഗങ്ങളും സാത്താന്റെ രാജ്യത്തിലെ അംഗ ങ്ങളുമായി നിരന്തരമായി പോരാട്ടം നടക്കുന്നുണ്ട് എന്ന വസ്തുത നമുക്ക് വിസ്മരിക്കാനാവില്ല. നമ്മുടെ കർത്താവ് തന്റെ പരസ്യശുശ്രൂഷയുടെ പ്രാരംഭത്തിൽ നൽകുന്ന ദൂത് അനുതപിക്കുകയും സുവിശേഷത്തിൽ വിശ്വസിക്കുകയും ചെയ്ക എന്നായിരുന്നല്ലോ. ഇതാണ് സാത്താനും സൈന്യങ്ങളുമായുള്ള പോരാട്ടത്തിന്റെ പ്രഥമപടി. സാത്താനും സൈന്യ ങ്ങളുമായുള്ള പോരാട്ടം നമ്മുടെ ആത്മീയ വളർച്ചയ്ക്ക് അനിവാര്യമാണ് താനും. തന്നെയുമല്ല നമ്മുടെ പോരാട്ടം യുഗാന്ത്യം വരെ നാം തുടരുക തന്നെ ചെയ്യണം. യുഗം എന്നത് നമ്മുടെ കർത്താവിന്റെ തിരുഅവതാര ത്തോടെ ആരംഭിച്ചുവെന്ന സത്യം നാം വേർതിരിച്ചറിയണം. അന്ത്യം നമ്മുടെ കർത്താവും, രക്ഷിതാവും വീണ്ടെടുപ്പുകാരനുമായ യേശുതമ്പു രാന്റെ രണ്ടാംവരവോടു കൂടിയായിരിക്കും. ദൈവത്തെ സ്തുതിച്ച് കൊണ്ടിരുന്ന മാലാഖമാരിൽ ചിലർക്ക് അഹങ്കാരമുണ്ടായപ്പോൾ അവ ർക്ക് ദൈവത്തെ സ്തുതിപ്പാനുള്ള അവസരം പാടേ നിഷേധിക്കപ്പെട്ടു. ഈ വീഴ്ച അനുഭവിച്ചവരാണ് സാത്താനും സൈന്യങ്ങളും. ആദിമനു ഷ്യന്റെ വീഴ്ചയുടെ കാരണക്കാരൻ സാത്താനത്രേ. സാത്താന്റെ രൂപ മെന്താണ്? നമ്മുടെ ഒക്കെ ധാരണ സാത്താൻ കറുത്തനിറമുള്ളവനും ഒരു വാൽ ഉള്ളവനുമാണെന്നാണ്. എന്നാൽ അത് ശരിയല്ല. നേരത്തേ സാത്താൻ മാലാഖ ആയിരുന്നതിനാൽ അവന്റെ സൗന്ദര്യത്തിന് ഭംഗം ഒന്നും സംഭവിച്ചിട്ടില്ല. മാലാഖമാരുടെ പ്രകാശവും വെളിച്ചവും നഷ്ട പ്പെട്ടെങ്കിലും, ആകൃതിയിൽ മാലാഖമാർക്ക് തുല്യനാണ്. സ്വർഗ്ഗീയ മാലാ ഖമാർ ദൈവജനത്തിന്റെ ഉന്നമനവും ക്ഷേമവും ലാക്കാക്കി പ്രവർത്തി ക്കുമ്പോൾ സാത്താനും സൈന്യങ്ങളും മനുഷ്യകുലത്തെ എങ്ങനെ വീഴ്ത്താമെന്നും എങ്ങനെ നന്മയിൽ നിന്നും അകറ്റാമെന്നും ചിന്തിച്ച് രാപ്പകൽ അദ്ധ്വാനിക്കുന്നു. സാത്താൻ എങ്ങനെയാണ് പ്രവർത്തിക്കു ന്നത്? നമ്മിൽ പലർക്കും നമ്മുടെ പ്രിയപ്പെട്ടവരായ വാങ്ങിപ്പോയവരുടെ കബറുകൾക്ക് സമീപം ഏകരായി പോകുവാൻ ഭയമാണ്. എന്നാൽ നാം ഒന്ന് മനസ്സിലാക്കണം. സാത്താൻ പ്രവർത്തിക്കുന്നത് ജീവനുള്ളവരിലൂ ടെയാണ്. അല്ലാതെ വാങ്ങിപ്പോയവരിലൂടെയല്ല. വളരെയേറെ ബുദ്ധിമാ നായ സാത്താൻ ഒരിക്കലും മനുഷ്യരിൽ ആരെയെങ്കിലും പരീക്ഷിക്കു വാൻ ശ്രമിക്കുകയാണെന്ന് പറയുകയില്ല. അവൻ നല്ല സ്നേഹിതനെ പ്പോലെ നമ്മെ സമീപിക്കുന്നു. പലപ്പോഴും ഒരു നല്ല ഉപദേഷ്ടാവ് ആകു വാനും ശ്രമിക്കുന്നു. പലപ്പോഴും നമ്മുടെ ഒരു സഹായിയുടെ ഭാവം ഉൾക്കൊള്ളുന്നു. നമ്മുടെ കർത്താവിനെ പരീക്ഷിക്കുവാൻ ശ്രമിച്ച

സാത്താൻ ഒരു ഉത്തമ സ്നേഹിതനായി അഭിനയിക്കുന്നു. ഒരു വിശ്വാസി പ്രാർത്ഥനയ്ക്കായി ഒരുമ്പെടുമ്പോൾ ഈ സഹായി ഉപദേശിക്കുന്നു. “പ്രാർത്ഥന നല്ലതാണ്. പക്ഷേ ഇപ്പോൾ വേണ്ടാ. അല്പം കഴിയട്ടെ.” മാറ്റിവയ്പിക്കുന്ന തന്ത്രമാണ് സാത്താൻ വിജയകരമായി പ്രയോഗിക്കുക. മുട്ടിന് വേദനയുള്ള വിശ്വാസിയോട് വേദനയുള്ളപ്പോൾ പള്ളി ആരാധനയ്ക്കായി പോയാൽ കഷ്ടപ്പെട്ട് പോകും. വേദന മാറിക്കഴിഞ്ഞ് എത്ര വേണമെങ്കിലും ആവാമല്ലോ എന്ന് പറയും. ഇത്തരുണത്തിലാണ് പരിശുദ്ധനായ പൗലൂസ് ശ്ലീഹായുടെ ചോദ്യം “സാത്താന്റെ തന്ത്രങ്ങളെ അറിയുന്നില്ലേ” എന്നത്. നല്ല ആശയങ്ങളെന്ന് നമുക്ക് തോന്നത്തക്ക രീതിയിൽ ചില ആശയങ്ങൾ നമുക്ക് നൽകുന്ന കൂട്ടത്തിൽ തന്നെ അല്പം വിഷം കൂടി കൂട്ടിച്ചേർക്കും. ഇത് വിശ്വാസികൾ അറിയുകയുമില്ല – സംശയിക്കുകയുമില്ല. എപ്പോഴും സാത്താന്റെ ഉപദേശങ്ങൾ പിൻപറ്റാൻ ഏറെ എളുപ്പമെന്ന് തോന്നാം. അവൻ ഇങ്ങനെയായിരിക്കും പറയുക: “ഉപവാസം നല്ലത് തന്നെ. പക്ഷേ ഇന്ന് വേണ്ട, നാളെയും വേണ്ട, മറ്റെന്നാൾ പോലും വേണ്ട. നിനക്ക് താൽപര്യമെങ്കിൽ നിനക്ക് സൗകര്യമുള്ള ഒരു ദിവസം മാത്രം ഉപവസിക്കുക.” അത്യാധുനികയുഗത്തിൽ തിരക്കിന്റെയും സമയക്കുറവിന്റെയും മൂർദ്ധന്യത്തിൽ നമുക്ക് വേണ്ടത് എളുപ്പവഴികളും എളുപ്പംകൂടിയ മാർഗ്ഗങ്ങളുമാണ്. സാത്താൻ ആദ്യമായി ഹവ്വായെ ഏദൻതോട്ടത്തിൽ വച്ച് കണ്ടപ്പോൾ അവൻ ചോദിച്ചു: “എത്ര നാൾ നിങ്ങൾക്ക് ഇങ്ങനെ കഴിയാനാവും? സത്യത്തിൽ നിങ്ങൾ പഴം കഴിക്കുകയാണെങ്കിൽ നിങ്ങൾ ദൈവത്തെപ്പോലെയാവും.” കൂടാതെ രഹസ്യമായി മറ്റൊരു കാര്യം കൂടി അറിയിച്ചു: “ദൈവം ഒരിക്കലും നിങ്ങൾ ദൈവത്തെപ്പോലെയാവാൻ ആഗ്രഹിക്കുന്നില്ല.” ആത്മീയ ജീവിതത്തിലെ എല്ലാ എളുപ്പവഴികളും സാത്താന്റെ ബുദ്ധിയിലുദിച്ചതാവും എന്ന് വേർതിരിച്ചറിയുവാൻ നമുക്ക് കഴിയണം. ആധുനിക കൂട്ടായ്മ പ്രസ്ഥാനങ്ങളിൽ പാവപ്പെട്ട വിശ്വാസികളെ എളുപ്പവഴികൾ പൈശാചികമാണെന്ന് ആരുംതന്നെ വേർതിരിച്ച് അറിയുന്നില്ല. നാം എളുപ്പവഴികൾ സ്വീകരിക്കുകയാണെങ്കിൽ നാം അറിയാതെതന്നെ പ്രാർത്ഥന, ഉപവാസം തുടങ്ങിയ പരമ്പരാഗതമാർഗ്ഗങ്ങളും അനുഷ്ഠാനങ്ങളും അതിവേഗം മറക്കും.

നാം മുൻകാലങ്ങളിൽ എപ്പോഴെങ്കിലും കൂട്ടായ്മകളെ കുറിച്ച് ചിന്തിച്ചിട്ടുണ്ടോ? ഇത് ഏദൻതോട്ടത്തിൽ സംഭവിച്ചതാണ്. ആദമും ഹവ്വയും സന്തോഷമായും സമാധാനമായും ജീവിച്ചു വരവേയാണ് സാത്താന്റെ സുഹൃത്‌വേഷത്തിലുള്ള ആഗമനം. ദൈവസഹവാസം അനുഭവിച്ചു പോന്ന ദമ്പതികളിൽ ആദ്യമായി ഹവ്വായെയാണ് സാത്താൻ തന്റെ ആകർഷകമായ വിസിൽ ഊത്തിനാൽ ആകർഷിച്ചതും സ്വാധീനിച്ചതും. സാത്താന്റെ ശബ്ദം മനോഹരമായ ഒരു ഗാനത്തിന്റെ ഈണം പോലെ

ഹവ്വായ്ക്ക് അനുഭവപ്പെട്ടു. സാത്താനാൽ ആകൃഷ്ടയായ ആദിമാതാവ് അവന്റെ സ്വീകരണത്തിന് വശംവദയായി ദുഷ്ടഉപദേശങ്ങളെ ഹൃദ്യമായി തെറ്റിദ്ധരിച്ചു. സാത്താനുമായി ആചരിച്ച കൂട്ടായ്മ ആദമിനെയും ഹവ്വായെയും വൻവീഴ്ചയ്ക്ക് വിധേയരാക്കി. ഇന്നും പലതരം കൂട്ടായ്മകളിലേക്കും പല പേരിലുള്ളതെങ്കിലും “കൂട്ടായ്മ” ആചരിക്കുന്നുവെന്നവകാശപ്പെടുന്ന കൂട്ടങ്ങളിലേക്കും അവിടെ ഉയരുന്ന താളാത്മകമായ ഗാനങ്ങളുടെയും മറ്റും ആകർഷണങ്ങളാൽ ആകൃഷ്ടരായി ഭവിക്കുന്നു.

ക്രിസ്തീയ ജീവിതം എളുപ്പമുള്ളതും ആയാസരഹിതവുമെന്ന് തെറ്റിദ്ധരിക്കരുത്. സാമ്പത്തിക പ്രതിബദ്ധതയോ ഒക്കെ ഇല്ലാത്ത ആത്മീയത പൈശാചികശക്തികളാൽ പ്രേരിതവും നിയന്ത്രിതവുമാണ്. സാത്താന്റെ പ്രവർത്തനശൈലി നമുക്ക് വിചിന്തനം ചെയ്യാം. നമുക്ക് വി. യോഹന്നാന്റെ 1-ാം ലേഖനം 2-ാം അദ്ധ്യായം 16-ാം വാക്യം ശ്രദ്ധിക്കാം. അവിടെ ഒന്നാമത് ശരീരത്തോടുള്ള സ്നേഹം, രണ്ടാമതായി കണ്ണുകളോടുള്ള സ്നേഹം, മൂന്നാമതായി ജീവിതമഹത്വത്തിനായുള്ള സ്നേഹം എന്ന് തരംതിരിച്ച് കാണിച്ചിരിക്കുന്നു. ഈ മൂന്ന് രീതികളിലാണ് ലോകരക്ഷകനായ ദൈവത്തെ പരീക്ഷിച്ചത്. അതുകൊണ്ട് കൂടിയാണ് യേശുതമ്പുരാൻ സാത്താനോട് പോരാടുവാനുള്ള ആയുധമായി ഉപവാസത്തെയും പ്രാർത്ഥനയെയും നമുക്ക് ഉപദേശിച്ചു തന്നത്. നമ്മുടെ കർത്താവ് 40 ദിവസം തുടർച്ചയായി ഉപവാസം അനുഷ്ഠിച്ചപ്പോഴാണ് സാത്താൻ പരീക്ഷിച്ചത്. സത്യത്തിൽ നമ്മുടെ കർത്താവിന് ഉപവാസം അവസാനിപ്പിച്ചപ്പോൾ വിശപ്പ് ഉണ്ടായിരുന്നു. തിന്നാനുള്ള കൊതി ഉണ്ടായതാണ് മനുഷ്യവർഗ്ഗത്തിന്റെ ചരിത്രത്തിലെ പ്രഥമ പാപത്തിന്റെ കാരണം. ഇത് ശരീരത്തോടുള്ള സ്നേഹമാണ്. ഈ പാപചിന്ത നമ്മിൽ ഉണ്ടാകുമ്പോൾ നമുക്കതിനെ തള്ളിക്കളഞ്ഞ് വിജയിക്കുവാൻ സാധിക്കുമെങ്കിൽ നമ്മൾക്ക് വിജയം ഉറപ്പിക്കാം. നാം ഭക്ഷണവിഭവങ്ങളുടെ അടിമകളല്ല. നമ്മുടെ കർത്താവ് വിശന്നിരിക്കെ ഒരു ഉത്തമ അഭ്യുദയകാംക്ഷി കണക്കെ സാത്താൻ പറഞ്ഞു: “ഇത് മണലാരണ്യമാണല്ലോ. അങ്ങ് കഴിഞ്ഞ 40 ദിവസങ്ങൾ തുടർച്ചയായി ഉപവസിക്കുകയായിരുന്നുവല്ലോ. അങ്ങ് ഭക്ഷണം കഴിച്ചില്ലെങ്കിൽ ജീവൻ നഷ്ടപ്പെടുകയില്ലേ? ഇവിടെ ആരെങ്കിലും അങ്ങേയ്ക്ക് ഭക്ഷണം കൊണ്ടുവന്ന് തരാനുള്ള സാദ്ധ്യതയും ഇല്ലല്ലോ. അതുകൊണ്ട് ഈ കല്ലുകൾ അപ്പമായിത്തീരുവാൻ കല്പിക്കുക. നമ്മുടെ കർത്താവ് എങ്ങനെ സാത്താനെ നേരിട്ടുവെന്നും വിജയിച്ചുവെന്നും എല്ലാവർക്കും അറിയാമല്ലോ. സാത്താന്റെ പരീക്ഷണഘട്ടത്തിൽ നമ്മുടെ കർത്താവിന്റെ സ്ഥാനത്ത് നമ്മിൽ ആരെങ്കിലുമായിരുന്നെങ്കിൽ നമ്മുടെ പ്രതികരണം എപ്രകാരമായിരിക്കുമായിരുന്നെന്ന് ചിന്തിക്കുന്നത് പ്രയോജനപ്രദമായിരിക്കും. തീർച്ചയായും നാം

ആയിരുന്നുവെങ്കിൽ എളുപ്പവഴി തെരഞ്ഞെടുത്ത് സാത്താന് വിജയിക്കു വാൻ അവസരം ഉണ്ടാക്കിയേനെ.

ഏദൻതോട്ടത്തിൽവച്ച് സർവ്വശക്തനായ ദൈവം നമ്മുടെ ആദ്യമാതാ പിതാക്കളെ എല്ലാത്തരം വിരുദ്ധശക്തികളിൽ നിന്നും വിജയം കൈവരി ക്കുവാൻ ഉപയുക്തമായ ഉപവാസം പഠിപ്പിച്ചിരുന്നു. വേദവചനം എന്നത് വിശുദ്ധ വചനം മാത്രമല്ല. അത് ദൈവശക്തിയും കൂടിയാണ്. ദൈവ മാണ് നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനമെന്ന സത്യം നാമൊരിക്കലും മറക്കരുത്. അടുത്തതാണ് കണ്ണിന്റെ അഥവാ മനസ്സിന്റെ സ്നേഹം. സ്വാർത്ഥതയുടെ ഇരിപ്പിടം നമ്മുടെ മനസ്സാണ്. ഇത് നല്ലതാവാം ചീത്ത യുമാവാം. നാം ദൈവത്തിൽ വസിച്ചാൽ ഇത് നല്ലത് തന്നെ. നമ്മുടെ കർത്താവിനെ ദേവാലയഗോപുരത്തിൽ കൂട്ടിക്കൊണ്ട് പോയിട്ട് സാത്താൻ പറഞ്ഞു: “അങ്ങ് ഇവിടെ നിന്നും ചാടുകയാണെങ്കിൽ കഷ്ടപ്പാടുകളും ന്യായവിസ്താരവും ക്രൂശുമരണവും കൂടാതെയുള്ള ഒരു ധൃതഗതിയി ലുള്ളതും എളുപ്പമാർഗ്ഗത്തിലുള്ളതുമായ മരണം കൈവരിക്കാം. പോരെ ങ്കിൽ ഉത്സവക്കാലമായതിനാൽ ലോകത്തിന്റെ നാനാദിക്കുകളിൽ നിന്നും തീർത്ഥാടകർ കണക്കില്ലാതെ യെറുശലേമിൽ ഒത്തുകൂടുന്ന സമയവു മാണല്ലോ. അങ്ങ് ഇവിടെനിന്ന് ചാടുന്നത് കണ്ടാൽ ജനമൊക്കെയും അങ്ങയുടെ ധൈര്യത്തെയും ബലിയെയും കീർത്തിക്കും.” നമ്മുടെ കർ ത്താവിന്റെ ചിന്തയും പഠിപ്പിക്കലും വിഭിന്നമായിരുന്നു. അവിടുന്ന് അരു ളിച്ചെയ്തു: “മഹത്വം ആർജ്ജിക്കേണ്ടത് മറ്റുള്ളവരെ ശുശ്രൂഷിച്ചിട്ടാണ്.” ഇതുപോലെയുള്ള പരീക്ഷണങ്ങളാൽ സാത്താൻ വിശ്വാസികളെ നിത്യ വുമെന്നവിധം പരീക്ഷിക്കുകയും ചെയ്യും. നാമും ഇപ്രകാരമുള്ള പരീ ക്ഷണങ്ങൾ നമ്മുടെ ജീവിതങ്ങളിൽ നേരിടേണ്ടിവരും. സാത്താൻ നമ്മുടെ രക്ഷകനെ പരീക്ഷിക്കവേ വി. വേദവാക്യങ്ങൾ ഉദ്ധരിച്ച് താനും ദൈവത്തിൽ നിന്നുമുള്ളവനെന്നൊരു ധാരണ വരുത്തുവാൻ ശ്രമിച്ചു. സാത്താൻ നമ്മുടെ കർത്താവിനെ ഉപദേശിച്ചു: ദൈവം എല്ലാവരെയും കാത്തുപരിപാലിക്കുന്നതുപോലെ നമ്മുടെ കർത്താവിനെയും കാത്തു കൊള്ളുമെന്ന്. നാം തിരക്കേറിയ വീഥികളിൽകൂടി നടന്നുപോകുമ്പോൾ ഒരിക്കലും ശ്രദ്ധയില്ലാതെയും കരുതലില്ലാതെയും നടക്കരുത്. പ്രശസ്തി നേടുക എന്നത് എല്ലാ മനുഷ്യരുടെയും രക്തത്തിൽ അലിഞ്ഞുചേർന്ന ഒരു താൽപര്യവും ആഗ്രഹവുമാണ്. സത്യത്തിൽ ഈ ആഗ്രഹം ആധു നിക മനുഷ്യനെ പലതരം അപകടങ്ങളിലേക്ക് അറിഞ്ഞും അറിയാ തെയും നയിക്കുന്നു. മറ്റുള്ളവരെ കരുതിയും സ്നേഹിച്ചും നന്മ കൈമാ റിയും ശ്രേഷ്ഠരാകുവാനാണ് നമ്മുടെ കർത്താവ് പഠിപ്പിച്ചത്.

മൂന്നാമത്തെതരം പരീക്ഷണം എന്നത് ആത്മാവിന്റേതാണ്. നാം ദൈവത്തോട് സംഭാഷിക്കുന്നത് ആത്മാവിലൂടെയാണ്. ദൈവത്തെ

ആത്മാവിലും സത്യത്തിലും ആരാധിക്കുവാനാണല്ലോ നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ചിട്ടുള്ളത്. നമ്മുടെ കർത്താവിനെ യെറുശലേമിലെ മലമുകളിലേക്ക് കൂട്ടിക്കൊണ്ടുപോയ സാത്താൻ നമ്മുടെ കർത്താവിനോട് പറഞ്ഞു: "ഈ കാണുന്നത് ഒക്കെയും എന്റെ വകയാണ്. ഞാനിതൊക്കെയും വിട്ടുതരാം. അതിന് എന്റെ മുമ്പിൽ മുട്ടുകുത്തി വന്ദിച്ചാൽ മാത്രം മതി" എന്ന്. ലോകംമുഴുവനും സർവ്വജാതി മനുഷ്യരും ലോക സമ്പത്തിന്റെ പിന്നാലെ പരക്കംപായുന്ന കാലമാണിത്. ഒരു കൊട്ടാര സദൃശമായ താമസസ്ഥലവും സൗകര്യങ്ങളും ആധുനികമായ ചുറ്റു മതിലും ഒക്കെയുള്ള ഒരു സമുച്ചയം നമുക്ക് ആരെങ്കിലും വെറുതെ തരാമെന്ന് പറഞ്ഞാൽ നാം ഒരു മടിയും കൂടാതെ അയാളുടെ മുന്നിൽ മുട്ട് കുത്തുകയില്ലേ? എനിക്ക് ഐഹികസമ്പത്തായാലും മറ്റ് അനുഗ്രഹങ്ങളായാലും, സത്യദൈവത്തെ സത്യത്തിലും ആത്മാവിലും ആരാധിച്ച് മാത്രം മതി എന്ന് പറയാൻ ധൈര്യപ്പെടുന്നവർ എത്രപേർ ഉണ്ടാവും? ആത്മാവിന്റെ ധൈര്യമുള്ളവർക്കേ അപ്രകാരം പറയാനാവൂ. സാത്താന്റെ പരീക്ഷണാവസരത്തിൽ നമ്മുടെ കർത്താവ് മറുപടിയായി അരുളിച്ചെയ്തു: "ദൈവമായ കർത്താവിനെ മാത്രമേ ആരാധിക്കാവൂ" എന്ന്. ആധുനിക മനുഷ്യൻ അവന് ആവശ്യമുള്ള അനുഗ്രഹങ്ങളും കൃപകളും സമൃദ്ധിയായി അപ്പോഴപ്പോൾ കൈപ്പറ്റുവാൻ തൽപ്പരരാണെങ്കിലും അതിനുള്ള മാർഗ്ഗങ്ങളെയും മാധ്യമങ്ങളെയുംപ്പറ്റി ചിന്തിപ്പാൻ മിനക്കെടാറില്ല. നമ്മൾ ദൈവാരാധനയ്ക്കായി പള്ളികളിൽ നിത്യേന പോകാനിഷ്ടപ്പെടുന്നവരാണെങ്കിലും, സൗകര്യം കിട്ടിയാൽ മോഹനസുന്ദര വാഗ്ദാനങ്ങൾ നൽകുന്ന കൂട്ടായ്മകളിലേക്കും കടന്നുചെല്ലാൻ മടിക്കാത്തവരാണ്. എന്തെങ്കിലും പ്രയാസമോ പ്രശ്നമോ ഉണ്ടാകുമ്പോൾ അവിടെ അല്ലെങ്കിൽ ഇവിടെ പോയാൽ എളുപ്പത്തിലും പ്രയാസം കൂടാതെ പ്രശ്നപരിഹാരം കിട്ടുമെന്ന് തോന്നിപ്പിക്കുന്നതും ചിന്തിപ്പിക്കുന്നതും പൈശാചിക ശക്തികളാണെന്ന തിരിച്ചറിവില്ലാതെ പോകുന്നതാണ് നമ്മുടെ പരാജയം. സാത്താന്റെ നിത്യവും നിരന്തരവുമായ ഉപദേശവും പ്രേരിപ്പിക്കലും പ്രശ്നവും ബുദ്ധിമുട്ടുകളും എളുപ്പവഴിയിലും ധൃതഗതിയിലും പരിഹരിക്ക എന്നതാണ്. പ്രശ്നങ്ങളും പ്രയാസങ്ങളും ദൈവദാനങ്ങളായി സ്വീകരിച്ച് ദൈവത്തിന്റെ തിരിച്ചറിവില്ലാതെ നമ്മുടെ ജീവിതത്തിൽ ഒന്നും സംഭവിക്കുന്നില്ലായെന്ന ഉറച്ച വിശ്വാസത്തിൽ പ്രത്യാശിക്കുന്നവനായിരിക്കണം യഥാർത്ഥ വിശ്വാസി. പ്രശ്നങ്ങളും പ്രയാസങ്ങളും നേരിടുമ്പോൾ ഓരോ വിശ്വാസിയും മനസ്സിൽ ദൃഢപ്രതിജ്ഞ എടുക്കട്ടെ: "എന്റെ പ്രശ്നത്തെ ഞാൻ ദൈവകൃപയിലും കരുണയിലും ആശ്രയിച്ച് പരിഹരിക്കും" എന്ന്.

നമ്മൾ ആശ്രയിക്കേണ്ടതും വിശ്വസിക്കേണ്ടതും ദൈവശക്തിയിലാണ്.

സർവ്വശക്തനായ ദൈവത്തിന്റെ ആയുധവർഗ്ഗം ധരിച്ചുകൊള്ളാൻ പ. പൗലൂസ് ശ്ലീഹാ ആഹ്വാനം ചെയ്തിരിക്കുന്നു. റോമൻ പടയാളികൾ യുദ്ധാവസരത്തിൽ അണിയുന്ന അതേ രീതിയിൽ അണിയുവാനാണ് പ. പൗലൂസ് ശ്ലീഹായുടെ ആഹ്വാനം. ക്രിസ്തീയ ജീവിതം തന്നെ ഒരു പോരാട്ടമായതിനാൽ നാം ഓരോരുത്തരും പടയാളികളാണ്. നാം സത്യമെന്ന ബൽറ്റ് ധരിക്കുന്നവരായിരിക്കണം. എങ്കിൽ മാത്രമേ നമുക്ക് സാത്താനോട് പോരാടുവാനാകൂ. റോമൻ പടയാളികൾ അവരുടെ ആയുധങ്ങൾ അവരുടെ ബൽറ്റുകളിലാണ് ഘടിപ്പിച്ചിരുന്നത്. എന്താണ് സത്യം? നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ തന്നെയാണ് സത്യം (ഞാൻ സത്യവും ജീവനും വഴിയുമാകുന്നുവെന്ന് സ്വയം പരിചയപ്പെടുത്തിയ കാര്യം നാം ഓർമ്മിച്ചെടുക്കണം). പരിശുദ്ധനായ പൗലൂസ് ശ്ലീഹാ നീതി എന്ന കവചം ധരിപ്പാൻ ആവശ്യപ്പെടുന്നു. നമ്മുടെ രക്ഷകൻ തന്നെയാണല്ലോ യഥാർത്ഥ നീതി. ഒരുവൻ യഥാർത്ഥത്തിൽ ക്രിസ്തുവിൽ വസിച്ചാൽ അവനിൽ ദൈവിക നീതിയുണ്ടാകും. ഇത് നമ്മുടെ ദൈനംദിന ജീവിതത്തിലെ ഒരു അനുഭവമോ സാക്ഷ്യമോ ആയിരിക്കണം. പ. ശ്ലീഹായുടെ ഭാഷ്യത്തിൽ ഒരു ക്രൈസ്തവ പടയാളിയുടെ ചെരുപ്പുകൾ നിരപ്പിന്റെ സുവിശേഷമായിരിക്കണം. ദൈവം തിരുമനസ്സായി മനുഷ്യാവതാരം ചെയ്ത് പൂർണ്ണമനുഷ്യനായി ജീവിച്ച്, കഷ്ടപ്പാടുകളും പീഡകളും മരണവും അനുഭവിച്ച് ഉയിർത്തെഴുന്നേറ്റപ്പോൾ ദൈവവും മനുഷ്യകുലവുമായി അർത്ഥവത്തായി നിരപ്പായി. അതാണ് നിരപ്പിന്റെ സുവിശേഷം. വേർപാടിന്റെ നടുച്ചുവരുകളെല്ലാം മാറ്റിയപ്പോൾ മനുഷ്യനും ദൈവവുമായും മനുഷ്യനും മനുഷ്യനുമായും നിരപ്പും സമാധാനവും ഉണ്ടായി.

ഇതിന്റെ പശ്ചാത്തലത്തിൽ ഓരോ വിശ്വാസിയും പ്രശ്നങ്ങളെയും പ്രയാസങ്ങളെയും നേരിടുവാനും, വിജയിക്കുവാനും പ്രാപ്തരായി. വിശ്വാസത്തിന്റെ പരിച ധരിപ്പാനാണ് പ. പൗലൂസ് ശ്ലീഹായുടെ മറ്റൊരു ആഹ്വാനം. നമുക്ക് അവശ്യാപേക്ഷിതമായിരിക്കുന്നത് ജീവനുള്ള വിശ്വാസമാണ്. രക്ഷ എന്ന ഹെൽമെറ്റ് ധരിക്കാൻ പ. പൗലൂസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നത് ഈ പശ്ചാത്തലത്തിലാണ്. നമ്മുടെ മനസ്സുകളെ കാത്തു പരിരക്ഷിക്കാനുള്ള ഒരു ആഹ്വാനമാണിത്. നാം കർത്താവായ യേശുക്രിസ്തുവിന്റെ പരമയാഗത്താൽ രക്ഷിക്കപ്പെട്ടവരാണെന്ന തിരിച്ചറിവും ബോദ്ധ്യവും നമുക്ക് ഉണ്ടായിരിക്കണം.

രക്ഷയെ നമുക്ക് എങ്ങനെ നിർവചിക്കാം? പ. പൗലൂസ് അപ്പോസ്തോലൻ അനുസ്മരിപ്പിക്കുന്നു: നിങ്ങൾക്ക് രക്ഷയുടെ അർത്ഥവ്യാപ്തി ശരിക്കും അറിയാമെങ്കിൽ അതിനെ സംരക്ഷിക്കുകയും കാവൽ ചെയ്യുകയും വേണം. സാത്താന്റെ പ്രേരണകളും സ്വാധീനങ്ങളും നമ്മൾ

അറിഞ്ഞും അറിയാതെയും കടന്നുവരാതിരിപ്പാൻ നാം ഓരോരുത്തരും സൂക്ഷിക്കണം. മനസ്സിന്റെ നിയന്ത്രണമാണ് ഹെൽമെറ്റ് കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. നമുക്ക് വി. വേദപുസ്തകവുമായി അഭേദ്യമായതും നിരന്തരമായതുമായ ബന്ധം ഉണ്ടാകണം. വി. വേദഭാഗങ്ങൾ വായിക്കുകയല്ല പഠിക്കുകയും ധ്യാനിക്കുകയും അത്രേ വേണ്ടത്. വാളിന്റെ ഉപയോഗം സ്വരക്ഷയ്ക്കായിട്ടാണ്. ശത്രുവിൽ നിന്നും രക്ഷ നേടുന്നതിനാണ് വാൾ ഉപയോഗിക്കുന്നത്. ഇക്കാലത്ത് അനേകർ വി. വേദപുസ്തകത്തിന് അത് അർഹിക്കുന്ന ബഹുമതിയും, ആദരവും, മാന്യതയും നൽകി വരുന്നുവെന്നത് അനുഗ്രഹകരമായ സമ്പ്രദായമാണ്. സാധാരണഗതിയിൽ തിരക്ക് കാരണം വി. വേദഗ്രന്ഥം തലയിണക്കീഴെ സൂക്ഷിച്ച് സംതൃപ്തി അടയുവാനാണ് നാം ആഗ്രഹിക്കാറ്. അതായിരുന്നു ഒരു സാമാന്യ ക്രിസ്ത്യാനിയും വി. ദൈവവചനവും തമ്മിലുള്ള ബന്ധം. നാം ദൈവവചനം കൂടുതൽ കൂടുതലായി വിനിയോഗിച്ചാൽ തീർച്ചയായും ദൈവം നമ്മെയും കൂടുതലായി വിനിയോഗിക്കും. നമ്മുടെ ആരാധനകളിൽ സാധിക്കാവുന്ന ഭാഗങ്ങളിലൊക്കെ വി. വേദഭാഗങ്ങൾ യുക്തമായും അർത്ഥസമ്പൂർണ്ണമായും ഉപയോഗിക്കുന്നു. നിത്യവും വി. വേദഗ്രന്ഥം വായിക്കുന്നവരായാൽപോലും നാം അതിനെ ഹൃദയത്തിൽ സംഗ്രഹിക്കുന്നതിനോ വായിക്കുന്ന വി. വേദഭാഗത്തിന്റെ ദൂത് ഉൾക്കൊള്ളാനോ വ്യഗ്രതപ്പെടാറില്ല. വി. വേദവായന ദിനചര്യ ആക്കുന്നവനെ ദൈവം തീർച്ചയായും കരുതുകയും അനുഗ്രഹിക്കുകയും ചെയ്യും. "ഞാനൊരു കാൻസർ രോഗിയായിരുന്നപ്പോൾ ഞാൻ രണ്ട് കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. 1) സങ്കീർത്തനങ്ങൾ കാണാതെ പഠിക്കാൻ. 2) കർത്തൃപ്രാർത്ഥന സാധിക്കാവുന്നിടത്തോളം പ്രാവശ്യം ചൊല്ലുവാൻ. ഭാഗ്യസ്മരണാർഹനായ മാർ ഈവാനിയോസ് പിതാവ് അനുസ്മരിക്കുന്നു. ദിവസവും ഒരു വാക്യമെങ്കിലും ഹൃദിസ്ഥമാക്കുവാൻ ശ്രമിക്കണം. വി. വേദവാക്യങ്ങൾ ഹൃദിസ്ഥമാക്കിയാൽ നമ്മെ നേരിടുന്നവരുടെ ദുർബല വാദഗതികളെ നമുക്ക് തോല്പിക്കാനാവും. ഓരോ വാക്യശകലങ്ങൾ ഉദ്ധരിച്ചുകൊണ്ട് പരിശുദ്ധാത്മ കൃപയിൽ ആശ്രയിച്ച് നാം വേദപഠനം നടത്തിയാൽ നാം അറിയാതെ തന്നെ ദൈവകൃപ നമ്മെ ചുറ്റിക്കൊള്ളും. പ. പൗലൂസ് ശ്ലീഹാ നിർദ്ദേശിക്കുന്ന ആയുധങ്ങൾ ഒക്കെ തന്നെയും ക്രിസ്തുവിന്റെ പൂർണ്ണതയാണ്.

നമ്മുടെ പ്രാർത്ഥനകളിൽ നാം അതീവ തൽപ്പരരായിരിക്കണം. പ്രാർത്ഥിക്കുമ്പോൾ മറ്റുള്ളവർക്കായി കൂടുതലായി പ്രാർത്ഥിക്കുവാൻ ഇമ്പപ്പെടണം. പ്രാർത്ഥിക്കുമ്പോൾ നിഷ്ഠയും ചിട്ടയും പിൻപറ്റണം. പ. സഭയ്ക്കുവേണ്ടിയും അതിന്റെ എല്ലാ പ്രവർത്തനങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കണം. സാത്താനെ നേരിടുവാൻ പ്രാർത്ഥനയും ഉപവാസവും

പിൻപറ്റണമെന്ന കർത്തൃഉപദേശം ശിരസ്സാ വഹിച്ചിരിക്കണം. പരമാവധി പ്രാധാന്യം വലിയനോമ്പ് എന്നറിയപ്പെടുന്ന 50 നോമ്പിന് നൽകണം. ഇക്കാലത്ത് നമ്മുടെ ആളുകളിൽ അധികവും കാനോനികമല്ലാത്ത എട്ടു നോമ്പിനാണ് പ്രാധാന്യം നൽകുന്നത്. ഇത് തികച്ചും തെറ്റായ പ്രവണതയാണ്. ഓരോ നോമ്പും അനുതാപം പഠിപ്പിക്കുന്ന വിദ്യാലയങ്ങളാണ്. നമുക്ക് വിശ്വാസം പഠിക്കുവാൻ നോമ്പിന്റെ സ്കൂളുകളെ ആശ്രയിക്കാം.

ഒരു യുദ്ധത്തിന്റെ തീവ്രത നമ്മുടെ ജീവിതങ്ങളിൽ നാം രുചിച്ചറിയണം. നോമ്പിലൂടെയും ഉപവാസത്തിലൂടെയും നമ്മുടെ കർത്താവിന്റെ വാഗ്ദാനമായ വിജയത്തിനായിരിക്കട്ടെ നമ്മുടെ പരിശ്രമങ്ങൾ. നമ്മുടെ ഹൃദയങ്ങളുടെ ശുദ്ധീകരണത്തിലായിരിക്കണം നമ്മുടെ ലക്ഷ്യവും സംതൃപ്തിയും. അനേകർ ക്രിസ്തീയ ജീവിതം എളുപ്പമുള്ള ഒന്നാണെന്ന് കരുതുന്നു. സത്യത്തിൽ അത് അത്രമാത്രം എളുപ്പമുള്ളതാകുന്നുമില്ല. ഒരിക്കലും നിരാശപ്പെടരുത്. ദൈവകൃപയിൽ ആശ്രയിച്ച് നൽകപ്പെട്ട പ്രതിബന്ധങ്ങളെ നേരിടുക. അന്തമില്ലാത്ത പ്രാർത്ഥനകളിൽ സമ്പന്നമായ ജീവിതശൈലി പിൻതുടരുവാനും വിജയത്തിൽ നടന്ന് വിജയം കൊയ്ത് സന്തോഷിപ്പാനും ഉത്സാഹിക്കണം.

# 26

## സമാധാനത്തിൽ നടക്കുക (walk in peace)

(എഫേസ്യ ലേഖനം 6:1–20)

എഫേസ്യ ലേഖനത്തിന്റെ ആദ്യത്തെ മൂന്ന് അദ്ധ്യായങ്ങളിൽ നമ്മുടെ ക്രിസ്തീയ ജീവിതത്തിൽ അനിവാര്യമായി പാലിച്ചിരിക്കേണ്ട ചില പ്രാമാണിക പ്രമാണങ്ങളെപ്പറ്റി പറഞ്ഞിരിക്കുന്നു. നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായ യേശുതമ്പുരാൻ നമുക്കായി ചെയ്തിട്ടുള്ള അതിശ്രേഷ്ഠ സേവനങ്ങളുടെ ഒരു സുദീർഘ വിവരണം തന്നെ ഈ വേദഭാഗത്ത് അടുക്കിലും ചിട്ടയിലും ഒരുക്കിയിരിക്കുന്നു. പിന്നീടുള്ള മൂന്ന് അദ്ധ്യായങ്ങളിൽ ഓരോ ക്രിസ്ത്യാനിയും പാലിക്കേണ്ടതും നിറവേറ്റേണ്ടതുമായ കർത്തവ്യങ്ങളെപ്പറ്റിയും ചുമതലകളെപ്പറ്റിയും ഉദ്ബോധിപ്പിച്ചിരിക്കുന്നു. ദൈനംദിന ജീവിതത്തിൽ ഓരോ ക്രിസ്ത്യാനിയും യുക്തമായി നിറവേറ്റേണ്ട ദൗത്യങ്ങളുടെ പട്ടികയാണിവിടുത്തെ വിഷയം. നാം എല്ലാവരും യേശുക്രിസ്തുവിന്റെ പരമയാഗത്താൽ പാപത്തിന്റെയും മരണത്തിന്റെയും ഉഗ്രമായ ബന്ധനത്തിൽ നിന്ന് മുക്തിയും രക്ഷയും നേടി രക്ഷകനായ യേശുക്രിസ്തുവിൽ സ്വരൂപിച്ചിട്ടുള്ള ദിവ്യവും അതുല്യവുമായ ആത്മീയ സമ്പത്തിനെ ആസ്പദമാക്കിയാണ് ഓരോ ദൗത്യങ്ങളും വേർതിരിച്ച് അറിയുക. നമ്മുടെ രക്ഷകനായ യേശുതമ്പുരാൻ നമുക്കേവർക്കും തന്റെ അത്ഭുതകരമായ ഉയിർപ്പിന്റെ അനുഭവം വാഗ്ദാനമായി

തന്നിരിക്കുന്നതിനോടൊപ്പം തന്നെ സർവ്വജാതി മനുഷ്യരെയും പിതാവായ ദൈവത്തോട് നിരപ്പാക്കുകയും ചെയ്തിരിക്കുന്നു. നമ്മുടെ രക്ഷകൻ വരുംതലമുറകളുടെ രക്ഷയ്ക്കുവേണ്ടി അപ്രത്യക്ഷങ്ങളായ ദൈവകരുണയുടെ പ്രത്യക്ഷഅടയാളങ്ങളായി കൂദാശകളെ സ്ഥാപിച്ച് പ. സഭയെ ഭരമേൽപ്പിച്ചിരിക്കുന്നു. പ. സഭ അത് അത്യാദരപൂർവ്വം നിർവിഘ്നം തുടരുകയും ചെയ്യുന്നു. ഇതാണ് ക്രിസ്തുവിലുള്ള നമ്മുടെ വൻ സമ്പത്ത്. ക്രിസ്തുവിന്റെ രക്ഷയ്ക്കായിട്ടുള്ള സമ്പത്ത് വിഭിന്ന മാർഗ്ഗങ്ങളിലൂടെ നമുക്ക് അനുഭവവേദ്യമാക്കാം. ക്രിസ്തുവിലുള്ള നടപ്പിലൂടെയാണ് (walk in christ) നാം ഇത് നേടാൻ പരിശ്രമിക്കേണ്ടത്. ഇതിൽ സമാധാനത്തിലും യോജിപ്പിലുമുള്ള നടപ്പിനെപ്പറ്റി നമുക്ക് ചിന്തിക്കാം.

ഒരു നല്ല ക്രിസ്തീയ ജീവിതം എന്നത് നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ച ദിവ്യവും സ്വർഗ്ഗീയമായ പ്രമാണങ്ങളുടെയും തമ്പുരാന്റെ തിരുജീവിതത്തിന്റെ മാതൃകകളെ ആവഹിച്ച്, തദനുസരണമായി അനുധാവനം ചെയ്യുക എന്നതത്രേ. പഴയനിയമത്തിൽ നാം ദൈവത്തെ കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യുന്നു. "നീ എന്നെ അനുസരിച്ചാൽ ഞാൻ നിന്നെ അനുഗ്രഹിക്കാം" എന്ന വാഗ്ദാനമാണ് പഴയനിയമത്തിൽ കൂടി നമുക്ക് ലഭിക്കുന്നത്. പുതിയനിയമത്തിലാകട്ടെ, "ഞാൻ നിന്നെ മുന്നമേ തന്നെ അനുഗ്രഹിച്ചിരിക്കുന്നു. ആയതിനാൽ നീ അനുസരിക്കുക" എന്ന ദൂത് ലഭിക്കുന്നു. എഫേസ്യ ലേഖനം 4:1-16 വരെയുള്ള ഭാഗത്ത് പരിശുദ്ധനായ പൗലൂസ് ശ്ലീഹാ സമാധാനത്തിലും യോജിപ്പിലും നടക്കാൻ ഉദ്ബോധനം ചെയ്യുന്നു. സഭയെന്നത് രക്ഷകനായ യേശുതമ്പുരാന്റെ തിരുശരീരമാണ്. സഭാംഗങ്ങൾ ഏവരും ഒരുപോലെയാണ്. അവരിൽ യഹൂദനെന്നോ, പുറജാതി എന്നോ വ്യത്യാസമൊന്നുമില്ല. നമ്മുടെ ചുമതലയെന്നതോ ഒരുമയിലും ഐക്യത്തിലും സമാധാനത്തിലും ജീവിക്കുക എന്നതാണ്. സഭ ക്രിസ്തുശരീരമാണെങ്കിൽ തല ക്രിസ്തു തന്നെയാണ്. നാമെല്ലാവരും ക്രിസ്തുശരീരത്തിലെ ഓരോരോ അവയവങ്ങളും. നമ്മുടെ എല്ലാ പ്രവർത്തനങ്ങളും തലയാകുന്ന ക്രിസ്തു നൽകുന്ന നിർദ്ദേശങ്ങളും ചുമതലകളും അക്ഷരംപ്രതി അനുസരിച്ച് മാത്രം നിറവേറ്റേണ്ടതാണ്. ഓരോരോ അവയവത്തിനും അതിന്റേതായ താൽപര്യമോ ഒന്നുമുണ്ടാകില്ല. കാലിൽ അബദ്ധവശാൽ ഒരു പരുക്കുണ്ടായാൽ ശരീരം വളഞ്ഞ് കരങ്ങൾകൊണ്ട് പരുക്ക് പറ്റിയ സ്ഥലം തലോടുകയോ ചെറുതായി തിരുമ്മുകയോ ഒക്കെ ചെയ്ത് ആശ്വാസം പകരുന്നു. തദവസരത്തിലെ പ്രവർത്തനങ്ങൾ ഒന്നുംതന്നെ ഓരോരോ പ്രത്യേക അവയവത്തിന്റെ താൽപര്യപ്രകാരമല്ല, പ്രത്യുത ബുദ്ധിയുടെ അഥവാ തലയുടെ നിർദ്ദേശം അനുസരിച്ച് മാത്രമാണ്. നമ്മുടെ സഭാജീവിതത്തിലും ഇതേ രീതിയിലുള്ള പ്രവർത്തനശൈലിയാണ് പ്രതീക്ഷിക്കുന്നതും അനുയോജ്യമായതും.

സഭയിലും ഇടവകകളിലും സമാധാനവും യോജിപ്പും നിലനിർത്തുവാൻ ഓരോ അംഗങ്ങൾക്കും ചുമതലയും ഉത്തരവാദിത്തവുമുണ്ട്. സഭയെന്ന് കേൾക്കുമ്പോൾ ഒരു ഭരണക്രമമുള്ള സംവിധാനമുള്ള സമൂഹമെന്ന് ചിന്തിക്കാതെ നമ്മുടെ രക്ഷകന്റെ തിരുശരീരം എന്നുതന്നെ വേണം ചിന്തിക്കുവാൻ. ഒരു ശരീരവും തലയും തമ്മിലുള്ള ഹൃദ്യവും അതിശ്രേഷ്ഠവുമായ ബന്ധമായിരിക്കണം സഭയും ക്രിസ്തുവും തമ്മിൽ. രക്ഷകനായ യേശുവിന്റെ തിരുവിഷ്ടം അപ്പടി നടക്കുന്ന, നടത്തപ്പെടുന്ന സമ്പ്രദായമാണ് സഭയ്ക്ക് സ്വീകാര്യം. സഭയോടുള്ള വിശ്വാസികളുടെ ഉത്തരവാദിത്തവും ചുമതലകളും ഒരു ദിവസത്തെയോ അഥവാ ഏതാനും ദിവസങ്ങളിലേക്കോ ഉള്ളതല്ല. നമ്മുടെ യോജിപ്പും സമാധാനവും അഭംഗുരം നിലനിർത്തേണ്ടതിന് താഴെപറയുന്ന ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

**a. വിനയം.** വിനയമെന്നത് ഓരോ കാര്യത്തിലും പ്രഥമസ്ഥാനം ദൈവത്തിനും രണ്ടാമതായി മറ്റുള്ളവർക്കും മൂന്നാമതായി മാത്രം സ്വയമായും പ്രാധാന്യം നൽകുന്ന പ്രവർത്തനശൈലിയാണ്. എന്നാൽ നമ്മിൽ പലരും പ്രഥമ പ്രാധാന്യം നമുക്ക് മാത്രമാക്കി മാറ്റുന്ന പ്രവണത കണ്ടുവരുന്നു. അത് ശരിയെങ്കിൽ അത് നമ്മുടെ അഹങ്കാരത്തിന്റെ പ്രകടനമാണ്. നമുക്ക് സ്വാർത്ഥതയും അഹങ്കാരവും വിട്ടൊഴിഞ്ഞ് ദൈവതിരുമുമ്പാകെ വിനയപ്പെടാം. എല്ലാ കാര്യത്തിലും ദൈവത്തിന് പരമപ്രധാനമായ സ്ഥാനവും മാനവും നൽകി നമുക്ക് ജീവിക്കാം.

**b. വിനയം/എളിമ.** വിനയം അഥവാ എളിമ എന്നാൽ അക്ഷരാർത്ഥത്തിൽ ഓരോരുവനും തങ്ങൾക്കുള്ള ആഗ്രഹങ്ങളെയും ആശകളെയും നിയന്ത്രിക്കുവാനുള്ള കഴിവ് എന്നത്രേ. നമ്മുടെ വ്യക്തിപരമായ താൽപര്യങ്ങളെയും ആശകളെയും ആഗ്രഹങ്ങളെയും നിയന്ത്രിക്കുകയും ചെയ്യണം. എങ്കിൽ മാത്രമേ നമുക്ക് യോജിപ്പ് എന്നത് യാഥാർത്ഥ്യമാക്കാനാവൂ.

**c. ദീർഘക്ഷമ.** സഹിപ്പാനുള്ള വൻ കൃപയത്രേ ഇത്. നമ്മുടെ വ്യക്തിജീവിതങ്ങളിൽ ക്ഷമയും സഹനവും അസ്ഥാനത്താണ്. നമുക്ക് മറ്റുള്ളവരെപ്പറ്റി എന്തെങ്കിലും കുറ്റമോ കുറവോ ആക്ഷേപമോ പറയാതെ മൗനമായിരിക്കുവാനാവില്ല. നമ്മുടെ ജീവിതത്തിൽ മാനഹാനി ഉൾപ്പെടെ പലതരം പ്രശ്നങ്ങളെ നേരിടേണ്ടി വരും. സഹനത്തിന്റെ കാര്യത്തിൽ നമ്മുടെ കർത്താവിനേക്കാൾ സഹനശേഷിയുള്ള ഒരു വ്യക്തിയെയും പരിചയപ്പെടുത്താനാവില്ല. ഇതാകുന്നു യഥാർത്ഥ ക്രിസ്ത്യൻ മേന്മ. ഇടത്തെ ചെകിട്ടത്ത് അടിക്കുന്നവന് വലത്തേതുകൂടി കാണിച്ചുകൊടുക്കുക എന്ന രക്ഷകന്റെ തിരുശബ്ദം എപ്പോഴും നമ്മുടെ കാതുകളിൽ

മുഴങ്ങട്ടെ. നമ്മെ ആരെങ്കിലും അപമാനപ്പെടുത്താൻ ശ്രമിച്ചാൽ നമ്മുടെ പ്രതികരണം താമസംവിനായായിരിക്കും.

**d. മറക്കാനുള്ള കഴിവ്.** ഇത് തികച്ചും ആത്മീയമായ ഒരു പ്രവൃത്തിയാണ്. മാനുഷികമായി അസാദ്ധ്യമെന്ന് തോന്നാവുന്നതും. ഇംഗ്ലീഷിൽ forget and forgive എന്ന്, അതായത് മറക്കുകയും ക്ഷമിക്കുകയും ചെയ്ക എന്ന് പറയും. മറന്നില്ലെങ്കിൽ ക്ഷമയ്ക്ക് അർത്ഥമില്ല. കുടുംബത്തിലായാലും ഇടവകയിലായാലും സഭയിലോ സമൂഹത്തിലോ ആയാലും മറക്കാനും ക്ഷമിക്കാനും കഴിയണം. അത് പറയുക മാത്രമല്ല, ശീലിക്കുകയും ചെയ്യണം. ഒരിക്കൽ ക്ഷമിച്ച് ഒത്തുതീർപ്പാക്കിയ കാര്യങ്ങൾ മറക്കണം. ചിലർ പറയും: ഞാൻ എല്ലാം മറക്കാം. ഇത് മാത്രം പറ്റില്ലാ, സാധിക്കില്ലാ എന്നൊക്കെ.

**e. ക്ഷമ.** അപരന്റെ തെറ്റുകുറ്റങ്ങൾ ക്ഷമിക്കണം. വൈരാഗ്യവും വാശിയും പാടേ ഒഴിവാക്കണം. നമ്മൾ എന്തിനാണ് കുടുംബങ്ങളിലും പള്ളികളിലും സമൂഹത്തിലും പരസ്പരം കലഹിക്കുന്നത്? നമ്മുടെ മനസ്സിൽ ശാശ്വത സമാധാനം നിലനിൽക്കാത്തതിനാലാണ് നാം പിന്നെയും പിന്നെയും കലഹിക്കുന്നതും ശണ്ഠ കൂടുന്നതും. നമ്മുടെ മനസ്സിൽ നടക്കുന്ന യുദ്ധവും പോരാട്ടവും അതിഭീകരമാണ്. നമുക്ക് ദൈവത്തോട് സമാധാനമില്ലെങ്കിൽ മറ്റുള്ളവരോട് സമാധാനം പുലർത്തുവാനാവില്ല. നമുക്ക് ദൈവത്തോട് നിരപ്പാകാം.

നമ്മിൽതന്നെ സമാധാനം ഉണ്ടെന്ന് ഉറപ്പു വരുത്തണം (എഫേസ്യർ 4:4-6 വരെയുള്ള ഭാഗം വായിച്ച് ധ്യാനിക്കുക). എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ഉത്ഭവം തന്നെ സഭകളുടെയിടയിൽ യോജിപ്പും സമാധാനവും ഉണ്ടാകണമെന്ന ലക്ഷ്യത്തോടെയാണ്. അടിസ്ഥാനപരമായി യോജിക്കാനുള്ള ഒരു വ്യവസ്ഥ ആദ്യമേ ഉറപ്പിച്ച് അതിന് അംഗസഭകളെല്ലാം വിധേയത്വം പുലർത്തുകയും ചെയ്യണമെന്ന് ഒരു വ്യവസ്ഥ തുടക്കത്തിൽ ഉണ്ടായിരുന്നെങ്കിൽ സഭകളുടെ യോജിപ്പ് ആഗ്രഹിച്ചനിലയിൽ ശക്തിയും പുഷ്ടിയും പ്രാപിച്ചേനെ. ഇന്ന് നമ്മുടെ കർത്താവിന്റെ തിരുഅവതാരത്തെയും, പുനരുത്ഥാനത്തെയും ചോദ്യം ചെയ്യുന്ന ബിഷപ്പുമാർ ചില സഭകളിലുണ്ട്. സത്യവിശ്വാസം ക്രോഡീകരിക്കുവാൻ മൂന്ന് പൊതു സുന്നഹദോസുകൾ ചേർന്ന് ഉചിതമായ തീരുമാനം കൈക്കൊണ്ടുവെന്നും നമുക്കറിയാം. ഒരു ശക്തവും ഉചിതവുമായ പ്രമാണം കൂടാതെ എക്യുമെനിസം വിഭാവന ചെയ്യുന്ന സഭാഐക്യം സാദ്ധ്യമല്ല. എക്യുമെനിക്കൽ പ്രസ്ഥാനത്തിന് യോജിപ്പിന്റെ മേഖലകൾ കണ്ടെത്താനും സഭകളെ ഉത്ബോധിപ്പിക്കാനും കഴിയുമെന്നത് ശരിയാണ്. എഫേസ്യ ലേഖനം 4-ാം അദ്ധ്യായം 7, 8 വാക്യങ്ങൾ നമുക്ക് യോജിപ്പിന്റെ സത്ഫ

ലങ്ങളെപ്പറ്റി വെളിച്ചം പകരുന്നു. ദൈവം എല്ലാവർക്കും ഓരോ സമ്മാനം പ്രദാനം ചെയ്യും. ഓരോ വിശ്വാസിയും ഓരോ സമ്മാനമെങ്കിലും ദൈവത്തിൽ നിന്നും നേടിയിട്ടുണ്ടാവും. എന്തിനാണ് വിശ്വാസികൾക്ക് സമ്മാനങ്ങൾ കൈമാറിയിട്ടുള്ളത്? പ്രധാനമായും സഭയെയും സമൂഹത്തെയും വിശുദ്ധീകരിക്കുന്നതിനുവേണ്ടിയാണ്. സഭയെ വിശുദ്ധീകരിക്കുക എന്ന് പറഞ്ഞാൽ സഭയുടെ ആത്മീയ വളർച്ച പരിപൂർണ്ണമാക്കുക എന്നതാണ്. ദൈവത്തെയും മനുഷ്യനെയും സേവിക്കുവാനുള്ള ആത്മീയ കഴിവുകൾ ദൈവം നമുക്ക് പകർന്ന് നൽകിയിരിക്കുന്നു. ചിലർ തെറ്റിദ്ധാരണ മൂലം ദൈവം ഭരമേൽപ്പിച്ച പ്രത്യേക കഴിവിനെ കുട്ടികൾ കളിപ്പാട്ടങ്ങൾ കൈകാര്യം ചെയ്യുന്ന ലാഘവത്തിൽ കൈകാര്യം ചെയ്യുന്നു. ആത്മീയ പുരോഗതി നേടിയെടുക്കാനുള്ള ഉപകരണങ്ങളായി നമുക്കതിനെ രൂപാന്തരപ്പെടുത്താൻ കഴിയണം. ദൈവിക നൽവരങ്ങൾ ദൈവസ്നേഹത്തിൽ മാത്രമേ നാം വിനിയോഗിക്കാവൂ. നാം ആത്മാവിന്റെ ഫലങ്ങളെയും ആത്മാവിന്റെ സമ്മാനങ്ങളെയും വേർതിരിച്ച് അറിയണം. ആത്മാവിന്റെ ഫലങ്ങൾ തന്നെയാണ് ഏറ്റവും പ്രധാനം. 1 കൊരിന്ത്യർ 13:1–13 വരെയുള്ള ഭാഗം മനസ്സിരുത്തി വായിക്കുക. നമുക്ക് ഫലങ്ങൾ സ്വന്തമാക്കാൻ കഴിഞ്ഞാൽ ആത്മാവിന്റെ സമ്മാനങ്ങൾക്കായി പരിശ്രമിക്കാം. ഇത് രണ്ടും ദൈവനാമമഹത്വത്തിനായിട്ടാണ് നമുക്ക് നൽകപ്പെടുന്നത്. ഇന്ന് പലരും ആത്മാവിന്റെ സമ്മാനങ്ങളെ തങ്ങളുടെ കീശ വീർപ്പിക്കാനുള്ള മാർഗ്ഗമായി വിനിയോഗിക്കുന്നു. പ. പൗലൂസ് ശ്ലീഹാ തീമോത്തിയോസ് 6:6–ൽ ഓർപ്പിക്കുന്നു. "അലംഭാവത്തോടെയുള്ള ദൈവഭക്തി ആദായമാർഗ്ഗമാകുന്നു" എന്ന്. അനേകർ പരിശുദ്ധാത്മാവിന്റെ സമ്മാനങ്ങളെ പരിശുദ്ധാത്മാവിന് എതിരായി വിനിയോഗിക്കുന്നു. അതുകൊണ്ടാണ് അത്തരം കൂട്ടായ്മകൾക്കെതിരായി പ. സഭ നിലകൊള്ളുന്നത്. നമുക്ക് ഒരു ബലമേറിയ ശിക്ഷണമാണ് ആവശ്യം. ഇക്കാലത്ത് സെക്ടേറിയൻ വിഭാഗങ്ങൾ ഒക്കെ തന്നെയും പാവപ്പെട്ടവരെ ചൂഷണം ചെയ്യുവാൻ നിരന്തരമായി അടയാളങ്ങളും അത്ഭുതങ്ങളും ചെയ്തുവരുന്നു. ദൈവിക ദാനങ്ങളായ ഗിഫ്റ്റുകളെയും ഫലങ്ങളെയും ദൈവഭയത്തോടുകൂടി മാത്രമേ നാം കൈകാര്യം ചെയ്യാവൂ. ദൈവം നമ്മെ ഭരമേല്പിക്കുന്ന ഏത് കഴിവുകളും കൃപകളും നമ്മുടെ മാത്രം വിനിയോഗത്തിനല്ല പ്രത്യുത മറ്റ് അനേകർക്കുവേണ്ടി കൂടിയാണെന്ന് നാം വേർതിരിച്ചറിയണം. അല്ലെങ്കിൽ കൃപയ്ക്ക് പകരം നാം നേടുന്നത് ദൈവകോപമായിരിക്കും.

**ദൈവത്തിന്റെ സമ്മാനങ്ങളുടെ ലക്ഷണങ്ങൾ** (എഫേസ്യർ 4:12–16)

ഇതിന്റെ ലക്ഷ്യം നമുക്ക് ക്രിസ്തുവിന്റെ പൂർണ്ണത നമ്മിൽ നേടിയെടുക്കാൻ അഥവാ സമ്പൂർണ്ണമായി നമ്മെ ദൈവാനുരൂപികളാക്കാനുള്ള

ഒരു സംവിധാനമാണ്. നാം ക്രിസ്തുവിന്റെ അനുകാരികളാകാൻ കഴി ഞ്ഞാൽ നമ്മുടെ ജീവിതം ധന്യമായി. അതുമല്ലെങ്കിൽ ക്രിസ്തുവിന്റെ സമ്പൂർണ്ണത നമ്മുടെ ജീവിതത്തിൽ പകർത്താനായാലും ധാരാളമായി. അങ്ങനെയെങ്കിലേ നമ്മുടെ ആത്മീയത വളരുകയും, ഉറപ്പും, പക്വതയും പ്രാപിക്കാനാവൂ. നാം ആത്മീയമായി വളരുന്നില്ലെങ്കിൽ ശിശുക്കൾ ആയി രിക്കും. ഇക്കാലത്ത് സത്യവിശ്വാസികളെ തങ്ങളുടെ ഹിതപ്രകാരമുള്ള ചില വിഭാഗങ്ങളിലേക്ക് റാഞ്ചിക്കൊണ്ട് പോകുന്നതായി കാണുന്നുണ്ട്. ഈ സ്വഭാവരീതി ലോകചരിത്രത്തിന്റെ പ്രാരംഭം മുതൽ നിലനിൽക്കു ന്നതാണ്. നാം എല്ലാവരുംതന്നെ റാഞ്ചലിനെപ്പറ്റി ബോധവാന്മാരായിരി ക്കണം. സ്നേഹനിർഭരമായ സത്യമേ നാം സംസാരിക്കാവൂ. നാം സത്യം സംസാരിച്ചില്ലെങ്കിൽ ഇളക്കമുള്ള ശിശുക്കളുടെ തുല്യരായിരിക്കും. സ്നേഹമില്ലാത്ത സത്യം എന്നുമെന്നും ആപത്ക്കരവും, ഉപദ്രവകരവു മായിരിക്കും. സ്നേഹമില്ലാത്ത സത്യം കാപട്യമായിരിക്കും. സത്യ ക്രിസ്ത്യാനികൾ ദൈവത്തെപ്പോലെ സ്വഭാവത്തിലും പെരുമാറ്റത്തിലും നിർമ്മലതയും വിശുദ്ധിയുമുള്ളവരായിരിക്കണം. നമ്മുടെ രക്ഷകൻ നാം ഒക്കെയും ധനികർ ആകേണ്ടതിന് ദരിദ്രനായി. നാമൊക്കെയും മറ്റു വിശ്വാ സികളുമായി സഹകരിക്കണം. എങ്കിലേ വളർച്ച സഭയ്ക്കും ലഭ്യമാകൂ. നാം യോജിപ്പിൽ വളർന്നെങ്കിലേ സഭയെക്കൊണ്ട് ലോകത്തിന് പ്രയോ ജനമുള്ളു. സ്നേഹമെന്നത് ക്രിസ്ത്യാനികളുടെ രക്തവും. ഇത് തന്നെ യാണ് ആത്മീയ വളർച്ചയുടെ പ്രവർത്തനശേഷിയും. വളർച്ച സഭയെ ഒറ്റപ്പെടുത്തി സാദ്ധ്യമല്ല. പ. പൗലൂസ് ശ്ലീഹാ അടിവരയിട്ട് സഭയുടെ വളർച്ചയ്ക്കും യോജിപ്പിന്റെ വളർച്ചയ്ക്കും തുല്യപ്രാധാന്യം കൊടു ക്കുന്നു. ഇന്നത്തെ സ്വയകേന്ദ്രീകൃതമായ കൂട്ടായ്മപ്രസ്ഥാനങ്ങൾ സഭ യുടെ യോജിപ്പിനെയും സമാധാനത്തെയും നശിപ്പിക്കും. കാരണം അവർ കാപട്യം വളർത്താനാണ് ബദ്ധപ്പെടുന്നത്. നമ്മുടെ കർത്താവ് പരസ്യ മായി പലതവണ കാപട്യസ്വഭാവത്തെയും സ്വഭാവക്കാരെയും നിഷ്ക കരുണം വിമർശിച്ചിട്ടുണ്ട്. സഹോദരങ്ങൾ എന്ന പേരിൽ കാട്ടികൂട്ടുന്ന ആർത്തിയും കാപട്യവും നാം വേർതിരിച്ചറിയണം. പ. സഭയിൽ ആത്മീയ വളർച്ചയ്ക്കുള്ള മാർഗ്ഗങ്ങളും സാദ്ധ്യതകളും ഏറെയാണ്. ഒരുവൻ ആത്മാർത്ഥമായി അനുതപിച്ച് പാപങ്ങൾ ഏറ്റുപറഞ്ഞാൽ അവന് ആത്മീയ വളർച്ച എളുപ്പമാകും. ഒരിക്കൽ ഒരു കാക്ക ഒരു അരയന്ന ത്തെപ്പോലെ നടക്കാൻ ആഗ്രഹിച്ചു. ആയത് സാദ്ധ്യമല്ലാതെ വന്നപ്പോൾ കാക്ക അത് നേരത്തേ നടന്നിരുന്ന രീതി മറന്നുപോയി. അന്ന് പെട്ടെന്ന് കാക്ക ചാടിചാടി നടക്കാൻ തുടങ്ങി. ഇന്നും കാക്ക അതുപോലെ ചാടി ചാടി നടക്കുന്നു. അതുപോലെ തന്നെയാണ് നമ്മുടെ സഭാംഗങ്ങൾ സഭ യിൽ നിന്നും ഒരു കൂട്ടായ്മയിലേക്കും അവിടെ നിന്നും മറ്റൊന്നിലേക്കും ചാടിചാടി നടക്കുന്നത്. സഭാംഗമായിരിക്കെ സഭയുടെ പ്രമാണങ്ങൾ പഠി

ക്കുകയോ പാലിക്കുകയോ ചെയ്തില്ല. സഭയിൽ ഉപവാസവും നോമ്പും ക്രമീകരിച്ചിരിക്കുന്നത് ആത്മീയ വളർച്ചയെ ലക്ഷ്യമാക്കിയാണ്. നമ്മുടെതന്നെ ആത്മീയ വളർച്ചയ്ക്ക് ആവശ്യമായത് നിറവേറ്റുക എന്നത് ഓരോ അംഗത്തിന്റെയും ചുമതലയാണ്. അതുപോലെതന്നെ സഭയുടെ പൊതുവായ വളർച്ച ഉറപ്പ് വരുത്തേണ്ടതും നമ്മുടെ കർമ്മമാണ്, ചുമതലയാണ്. യേശുക്രിസ്തുവാണ് നമുക്ക് യോജിപ്പും സമാധാനവും നൽകിയതും നൽകുന്നതും. നമ്മുടെ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ നോമ്പിലും ഉപവാസത്തിലും ശരണപ്പെടണം. സഭയുടെ യോജിപ്പും സമാധാനവും നാൾക്കുനാൾ വർദ്ധിക്കുവാൻ നമ്മാലാവത് ചെയ്യാം.

# 27

## വിശുദ്ധിയിൽ നടക്കുക (walk in Purity)

(എഫേസ്യർ 2:1–10)

പ. സഭയുടെ യാതൊരു സഹായമോ സഹകരണമോ കൂടാതെ തങ്ങളുടെ ആത്മീയവളർച്ച കൈവരിക്കാനാവുമെന്ന് ചിന്തിക്കുന്ന ചിലരുണ്ട്. എന്നാൽ സത്യത്തിൽ അവർക്ക് ഒന്നുംതന്നെ കാര്യമായി ചെയ്യാനാവില്ല. സഭയെന്നത് നമ്മുടെ കർത്താവിന്റെ തിരുശരീരമാകയാൽ അത് വിശുദ്ധമാണ്. അതിനാൽ ഓരോ സഭാംഗത്തിന്റെയും ചുമതലയും ഉത്തരവാദിത്തവുമാണ് സഭയുടെ വിശുദ്ധിയോട് ഐകരൂപ്യപ്പെട്ട് ഓരോ ദിനവും വിശുദ്ധിയിൽ ശോഭിക്കുക എന്നത്. വിശുദ്ധിയെപ്പറ്റിയും വിശുദ്ധിയിൽ ആയിരിക്കേണ്ടതിനെപ്പറ്റിയും വാചാലമായി സംസാരിക്കുന്ന പലരും സത്യാവസ്ഥയിൽ നിന്നും വളരെയേറെ ദൂരെയാണ് എന്നതാണ് സത്യം. ചില ആളുകൾക്ക് സഭാംഗങ്ങളായ മറ്റുചിലരോട് ഒത്തുപോകുവാനും ആത്മാർത്ഥമായി സ്നേഹം പങ്കിടുവാനും അതൃപ്തിയുണ്ട്. അങ്ങനെയുള്ളവർ മറ്റുള്ളവരെ കുറ്റം പറഞ്ഞും മറ്റുള്ളവരുടെപേരിൽ കുറ്റം ആരോപിച്ചും കഴിയാനാണ് തൽപ്പരരാകുക. പാപം ചെയ്യുക എന്നാൽ സ്നേഹമായ ദൈവത്തിൽ നിന്ന് അറിഞ്ഞും അറിയാതെയും അകലുക എന്നാണല്ലോ. ഒരുവൻ പാപം ചെയ്തുവെന്ന് ബോദ്ധ്യപ്പെട്ടാൽ ഉടൻതന്നെ അനുതപിച്ച് പൂർവ്വസ്ഥിതിയിലേക്കും സ്ഥാനത്തേക്കും മടങ്ങാൻ വെമ്പുകയാണ് വേണ്ടത്. എല്ലാ സഭാംഗങ്ങളും ഒരുപോലെ ആഗ്രഹിക്കേണ്ടതും, പ്രാർത്ഥിക്കേണ്ടതും തങ്ങളിൽ നിന്നും ആരെങ്കിലും പാപാവസ്ഥയിൽ കഴിയുന്നുവെങ്കിൽ അവരുടെ മനംതിരിവിനും, പാപമോചനത്തിനും വേണ്ടിയാണ്. അല്ലാതെ തെറ്റിപ്പോയവരെ ആക്ഷേപിക്കുകയോ നിത്യമായി വിസ്മരിക്കുവാൻ ശ്രമിക്കുകയോ അല്ല വേണ്ടത്. നാം ഒരിക്കലും മറ്റുള്ളവരെ വിധിക്കരുത്. ഒരുവൻ നല്ലവനെന്നോ മറ്റൊരാൾ മോശമെന്നോ വിധിക്കാൻ നമുക്ക് കാര്യമില്ല. ദൈവമാണല്ലോ വിധിക്കേണ്ടത്.

നാം സ്വയമായി അനുതപിക്കുകയും നമ്മെപ്പോലെയുള്ള മറ്റുള്ളവരുടെ അനുതാപത്തിനായി കാംക്ഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യണം. കാരുണ്യവാനും കൃപാലുവുമാകുന്ന നമ്മുടെ കർത്താവ് നാം സത്യ അനുതാപത്തോടെ ഏറ്റുപറഞ്ഞ സകല പാപങ്ങളും ക്ഷമിച്ച് നമ്മെ മോചനം തന്ന് അനുഗ്രഹിച്ചതോർത്ത് ദൈവത്തോട് കടപ്പാടുള്ളവരാ യിരിക്കണം. ദൈവം നമ്മിൽ നിന്നും ആഗ്രഹിക്കുന്നതും പ്രതീക്ഷിക്കു ന്നതും നാം വിശുദ്ധിയിൽ പരിപൂർണ്ണരായിരിക്കണമെന്നാണ്. നമ്മെ പാപ ത്തിൽ നിന്ന് വീണ്ടെടുത്തത് ദൈവസ്നേഹവും, ദൈവിക കരുണയുമാ ണല്ലോ. വിശുദ്ധിയിൽ നടക്കുക എന്ന് പറയുന്നതിന്റെ അടിസ്ഥാനപ്രമാ ണവും ഇത് തന്നെയാണ്. വിശുദ്ധിയിൽ ശോഭിച്ച് വിളങ്ങുവാനാണ് ദൈവം നമ്മെ വീണ്ടെടുത്തതെന്ന ചിന്ത നമ്മെ എപ്പോഴും ഭരിക്കണം. പാപത്തിന്റെ ആധിക്യത്താൽ ആത്മീയമായ മരണാവസ്ഥയിലായിരുന്ന നമ്മെ നമ്മുടെ നാഥൻ തന്റെ കൃപയാലും കരുണയാലും ഉണർത്തി ജീവാവസ്ഥയിലാക്കിയിരിക്കുകയാണല്ലോ. വിശുദ്ധിയിലുള്ള അനുഗ്രഹ കരമായ ജീവിതത്തിന് നാം നമ്മുടെ സർവ്വ അഹംഭാവങ്ങളെയും പാടേ നീക്കികളയണം. നമ്മുടെ ബുദ്ധിയിൽ ആത്മീയ വളർച്ചയില്ലാതെ വന്നാൽ നാം അന്ധമായ തലച്ചോറിന്റെ ഉടമകളാകും. ഹൃദയങ്ങളിൽ ദൈവികവാസം ഇല്ലാതെ വന്നാൽ അവിടം കഠിനമാകും. പിന്നീട് ജീവിതം തന്നെ ആകപ്പാടെ താറുമാറാകും.

മനുഷ്യൻ എന്നത് ആത്മാവിന്റെയും ശരീരത്തിന്റെയും മനസ്സിന്റെയും സംയുക്തരൂപമാണെന്ന സത്യം നാം വിസ്മരിക്കരുത്. സാധാരണയായി ആത്മാവിന് വേണ്ട വെളിച്ചം ദൈവത്തിൽ നിന്നും നേരിട്ട് ലഭ്യമാകുന്നു. ദൈവിക പ്രകാശം ആത്മാക്കളില്ലാതായാൽ മനുഷ്യൻ തങ്ങൾക്ക് തോന്നുന്നതുപോലെ ജീവിക്കാനിടയാകും. ഇവിടെയാണ് വിശുദ്ധിയിൽ നടക്കുക എന്ന് പറയുന്നതിന്റെ പ്രസക്തിയും പ്രാധാന്യവും. ഒരു വ്യക്തി ക്രിസ്തുവിലായാൽ ഒരു പുതിയ സൃഷ്ടി എന്നാണല്ലോ. എല്ലാ ക്രിസ്ത്യാനികളും ലോകരക്ഷകനായ ക്രിസ്തുവിനെ റോൾമോഡൽ ആയി സ്വീകരിച്ച് അതിൻപ്രകാരം തങ്ങളുടെ ജീവിതങ്ങളെയും രൂപ പ്പെടുത്തുവാൻ താൽപര്യപ്പെടുന്നവരായിരിക്കണം. അതുവരെ ഓരോരു ത്തരും സ്വീകരിച്ചു വന്ന ജീവിതരീതികൾ ഒക്കെയും മാറ്റിവച്ച് ക്രിസ്തു വിന് അനുരൂപമായ ജീവിതശൈലി സ്വീകരിക്കണം. സത്യത്തിൽ ക്രിസ്തുവിനെ രക്ഷിതാവും വീണ്ടെടുപ്പുകാരനുമായി സ്വീകരിച്ച ഓരോ വിശ്വാസിയും ജീവിതാന്ത്യം വരെയും എന്നുമെന്നും പുതിയ സൃഷ്ടി എന്ന ചിന്തയിലും ബോധത്തിലും ജീവിക്കണം. ലോകത്തിന്റേതായ ജീവി തശൈലിയും മറ്റും പാടേ ഉപേക്ഷിക്കുവാൻ സദാ തയ്യാറാകണം. നമ്മൾ ഓരോരുത്തരിലും നിലനിൽക്കുന്നതും ദൈവികമല്ലാത്തതുമായ

ഓരോന്നും പാടേ ഉപേക്ഷിക്കുവാൻ മനസ്സുള്ളവരായിരിക്കണം. ലോക ഇമ്പങ്ങൾക്ക് അടിമയായിരുന്ന പൂർവ്വാവസ്ഥയിൽ നിന്ന് പരിപൂർണ്ണ മോചനം നേടിയെന്ന് ഓരോ വിശ്വാസിയും ഉറപ്പാക്കണം.

ക്രിസ്തുവിൽ നമുക്ക് നീതിയും, സത്യവും, സ്നേഹവും ഉണ്ട്. ക്രിസ്തുവിലായ ഒരു വിശ്വാസി ക്രിസ്തുവിന്റെ സ്വഭാവങ്ങളായ നീതി, സത്യം, സ്നേഹം എന്നിവ തങ്ങളുടെ ജീവിതത്തിൽ സമ്പന്നമായി പുലർത്തണം. ദൈവാനുരൂപിയാകുക എന്ന് പറയുന്ന പ്രക്രിയയ്ക്ക് പറയുന്ന മറ്റൊരു പേരാണ് "തെയോസിസ്." ഇത് നാം ദൈവതേജസ്സിൽ നിറഞ്ഞ് തുളുമ്പുന്ന അവസ്ഥയാണ്. ദിനംപ്രതി രക്ഷകനായ യേശുതമ്പുരാന്റെ ഏകരൂപത പ്രാപിക്കുവാൻ മാനസികമായും ശാരീരികമായും ഒരുങ്ങണം. ആയതിനായി മുട്ടിപ്പായി പ്രാർത്ഥിക്കുകയും വേണം. നമ്മിൽ നിലനിന്നുവന്ന സകല പഴയ ദർശനങ്ങളും വേരോടെ പിഴുതെറിഞ്ഞ്, ക്രിസ്തുവിന് അനുയോജ്യമായ ദർശനങ്ങൾ തൽസ്ഥാനങ്ങളിൽ പുനഃസ്ഥാപിക്കണം. നമ്മുടെ ജീവിതം മൊത്തത്തിൽ ക്രിസ്തുകേന്ദ്രീകൃതമായിരിക്കണം. ക്രിസ്തുവിനെ നിമിഷംതോറും ധ്യാനിച്ചും ദൈവികകൃപയിൽ ശരണപ്പെട്ടും ജീവിച്ചെങ്കിലേ നമുക്ക് ആവശ്യമായ ആത്മീയ പുരോഗതി നേടുവാനാകൂ. നാം നമ്മെത്തന്നെ താഴ്ത്തി പരിശുദ്ധാത്മാവിന് വിധേയപ്പെട്ട് നമ്മെ അനുസരണത്തിന് വിധേയരാക്കിയാൽ നാം സമാധാനത്തിലും, സന്തോഷത്തിലും, നീതിയിലും, സത്യത്തിലും നയിക്കപ്പെടും. യേശുനാമ പ്രാർത്ഥനയിൽ ആലപിക്കുന്നതുപോലെ "പരിശുദ്ധാത്മാവാം ദൈവമേ ഞങ്ങൾ ആത്മാവിനെ അനുസരിച്ച് ജഡമോഹങ്ങളെ നിവൃത്തിക്കാതെ ജീവിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ" എന്ന് നിത്യവും പ്രാർത്ഥിക്കാം. നമ്മിൽ തിന്മയിൽ നിന്നും നന്മയിലേക്കുള്ള വ്യതിയാനമാണ് ആഗ്രഹിക്കേണ്ടതും ലക്ഷ്യമാക്കേണ്ടതും. ഇത് അന്തമില്ലാത്ത ഒരു പ്രക്രിയയാണ്. നമ്മുടെ ക്രിസ്തുവിലുള്ള ജീവിതം ദിനംപ്രതി എന്നോണം പുതുക്കി നവീകരിക്കേണ്ടതാണ്. നാം എപ്പോഴെങ്കിലും തെറ്റിയാൽ അഥവാ പാപത്തിന് അടിമയായി ദൈവസ്നേഹത്തിന് അന്യരായാൽ താമസംവിനാ നമുക്ക് ഉത്തമ അനുതാപത്തിലൂടെ പാപം ഏറ്റുപറഞ്ഞ് കർത്താവിൽ നിന്നും മോചനം നേടി പൂർവ്വാവസ്ഥയിലാകാവുന്നതാണ്. നമ്മുടെ കർത്താവായ യേശുതമ്പുരാൻ നമുക്ക് കല്പിച്ച് അനുവദിച്ച് തന്നിട്ടുള്ള ഓരോരോ ആത്മീയ സമ്പത്തും നമുക്ക് ദിനംപ്രതി ആസ്വദിക്കാം. പ. പൗരസ്ത്യസഭകൾ ദിനംപ്രതിയുള്ള പ്രാർത്ഥനകൾക്ക് വലിയ പ്രാധാന്യം കല്പിക്കുന്നു. പ. സഭയുടെ ഓരോ നേരത്തേയും പ്രാർത്ഥനകളിലും ആരാധനകളിലും അനുതാപഹൃദയത്തോടെ സംബന്ധിക്കുക എന്നതാണ് ഓരോ സഭാംഗത്തിന്റെയും ചുമതലയും ഉത്തരവാദിത്തവും. പ്രാർത്ഥനയ്ക്കായി ഒരുങ്ങുന്ന വിശ്വാസി കിഴക്കോട്ട് അഭി

മുഖമായി നിന്ന് കുരിശ്വരയുടെ അർത്ഥവും പ്രാധാന്യവും ഓർത്തും ധ്യാനിച്ചും പിതാക്കന്മാർ പഠിപ്പിച്ച് തന്നതുപോലെ കുരിശ് വരച്ച് സർവ്വ ശക്തനായ ദൈവത്തിന്റെ തിരുമുമ്പാകെ തങ്ങളെതന്നെ പരിപൂർണ്ണമായി സമർപ്പിക്കുന്നുവെന്ന അർത്ഥത്തിൽ കുമ്പിടീൽ (സാഷ്ടാംഗ പ്രണാമം) നടത്തേണ്ട സന്ദർഭങ്ങളിൽ ആദരവോടെയും ദൈവികചിന്തയിലും നട ത്തുന്നു. പ. സഭ നോമ്പിനും ഉപവാസത്തിനും ആഹ്വാനം ചെയ്ത് അനു ഷ്ഠിക്കുമ്പോൾ ഓരോ വിശ്വാസിയും യുക്തമായരീതിയിൽ അതിൽ ഭാഗ ഭാക്കാകണം. നാം പാപം ചെയ്ത് ദൈവത്തിൽ നിന്നും അകന്ന അവ സ്ഥയിലാണെന്ന ബോദ്ധ്യമുണ്ടാകുമ്പോൾ സത്യകുമ്പസാരം നടത്തി പാപമോചനം പ്രപിച്ച് വി. കുർബാനാനുഭവം നടത്തണം. സഭയിലെ ആരാധനകളിലും പ്രാർത്ഥനകളിലും സംബന്ധിക്കുന്ന വ്യക്തികൾ മിക്ക വാറും സമയങ്ങളിൽ ഭയഭക്തിയോടെ നിൽക്കുകയാണല്ലോ. അനുവദ നീയ സന്ദർഭങ്ങളിൽ മാത്രം നിലത്ത് വിനയാന്വിതരായി ഇരുന്ന് ദൈവത്തെ സ്തുതിക്കുന്നു. ഇത്തരം ശക്തിയാർന്ന വളരെയേറെ പ്രാധാ ന്യമേറിയ ഒരു ആത്മീയ ഭക്ഷണമാണ്. നാം നമ്മെത്തന്നെ ആത്മീയ വളർച്ചയ്ക്ക് വിധേയരാക്കിയില്ലെങ്കിൽ നാം പൈശാചിക പ്രലോഭന ങ്ങൾക്ക് വിധേയരായിപ്പോകും. അറിഞ്ഞോ അറിയാതെയോ ഏതെങ്കിലും കൂട്ടായ്മയുമായി ബന്ധപ്പെടാൻ ഇടയായാൽ അവർ തുടർന്നും ശൈശ വാവസ്ഥയിലെ ആത്മീയ ഭക്ഷണം മാത്രം രുചിക്കുവാൻ പ്രേരിപ്പിക്കും. എങ്കിൽ നമുക്ക് അർഹമായ ആത്മീയ വളർച്ച കൈവരിക്കുവാൻ സാധി ക്കുകയില്ല. കൂട്ടായ്മ കൂടാരങ്ങളിൽ അഭയം തേടുന്നവർ തങ്ങളുടെ ആവ ശ്യങ്ങൾക്കായി പരിശ്രമിക്കാതെ നേതാക്കന്മാരെ ഭരമേല്പിച്ച് സ്വയം വിശ്രമിക്കാനാണ് തയ്യാറാകുന്നത്. ഓരോ വിശ്വാസിക്കും ഉള്ള ഉത്തര വാദിത്തവും ചുമതലയും സ്വയമായി സമർപ്പിച്ചുവെങ്കിലേ ദൈവം സംപ്രീ തനാകൂ. അതുകൊണ്ടാണ് പ. സഭ കൂട്ടായ്മ സംഘങ്ങളുടെ ചൂഷണ ത്തിനെതിരെ വിശ്വാസികളെ ഉത്ബോധിപ്പിക്കുന്നത്.

ആത്മീയമായി പുരോഗതി നേടുവാൻ വേണ്ട കാര്യങ്ങൾ ഒക്കെ സർവ്വ ശക്തൻ നമുക്ക് ദാനമായി നൽകിയിരിക്കുന്നു. അത് ഓരോന്നും ഓരോരോ സന്ദർഭങ്ങളിൽ ദൈവതിരുഹിതപ്രകാരം കൈകാര്യം ചെയ്യ ണമെന്ന് മാത്രം. ഈ ചുമതല നാം സ്വയമായി ചെയ്യാതെ മറ്റാരെയെ ങ്കിലും ഏല്പിച്ചിട്ട് നമുക്ക് അലസരായിപ്പാൻ സാദ്ധ്യമല്ല. ക്രിസ്തീയ ജീവിതം കഠിനാദ്ധ്വാനത്തിന്റെയും കഷ്ടപ്പാടിന്റെയും സമ്മിശ്രമാണ്. നമ്മുടെ വളർച്ചയും ഉയർച്ചയും രക്ഷകനായ യേശുതമ്പുരാനിലൂടെ യാണ്. ക്രിസ്തുവിൽ വസിച്ചല്ലാതെ ഒരുവനും രക്ഷയിലേക്ക് വളരുവാ നാവില്ല. ദൈവികജ്ഞാനം നമ്മെ ദിനംപ്രതി എപ്രകാരം നയിക്കുന്നു വെന്ന് അനുഭവിച്ചറിയേണ്ടതാണ്. നാം ദൈവത്തിൽ വസിച്ച് ദൈവസ്വഭാ

വങ്ങൾക്ക് അനുരൂപരായി ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തുവെങ്കിലേ നമ്മുടെ ലക്ഷ്യം പ്രാപിക്കാനാവൂ. എബ്രായ ലേഖനം 6:14 കാണുക.

നാം നീതിയിലും സത്യത്തിലും ജീവിക്കുകയും വളരുകയും വേണം. അതുപോലെതന്നെ ദൈനംദിനജീവിതത്തിൽ നന്മയെയും തിന്മയെയും വേർതിരിക്കുവാനുള്ള കഴിവും സാമർത്ഥ്യവും സമ്പാദിക്കണം. നാം വീടുകളിലോ ദൈവാലയങ്ങളിലോ പ്രാർത്ഥിക്കുമ്പോൾ നമ്മുടെ ലോകപരമായ ആവശ്യങ്ങൾക്കായി പ്രാർത്ഥിക്കാനാവും. എന്നാൽ എല്ലാ പ്രാർത്ഥനകളുടെയും പ്രധാന ആവശ്യം നമ്മുടെ ആത്മീയ പുരോഗതിയും വിശുദ്ധിയുടെ പൂർത്തീകരണവും ആയിരിക്കണം. നമുക്ക് എഫേസ്യ ലേഖനം 6:13 ശ്രദ്ധിക്കാം. നീതിയിലുള്ള ജീവിതത്തിനായി നാം നമ്മെത്തന്നെ ശീലിപ്പിച്ചിട്ടില്ല. പരിശുദ്ധാത്മാവിന്റെ കൃപയിൽ ആശ്രയിച്ചുള്ള പരിശ്രമത്തിലൂടെ മാത്രമേ നമുക്ക് അറിവിന്റെ പൂർണ്ണത ആർജ്ജിക്കുവാനാകൂ. നാം ദൈവാലയത്തിൽ സമർപ്പിക്കുന്ന നമ്മുടെ കാഴ്ചകളും നേർച്ചകളും ഒരുതരം വ്യവസായ വ്യവസ്ഥിതിയിൽ ആയിപ്പോകുന്നില്ലേ? നാം നമുക്ക് ലഭിച്ച കൃപകൾക്കും കരുണകൾക്കും നന്ദിസൂചകമായി എന്തെങ്കിലും സമർപ്പിക്കുകയല്ലേ വേണ്ടത്? 'ഹരിയോ' എന്ന ഗ്രീക്ക് വാക്ക് വേർതിരിക്കപ്പെട്ടവൻ എന്ന് അർത്ഥമാക്കുന്നു. നാം ഒക്കെയും ആത്മീയ വളർച്ചയ്ക്കായി വേർതിരിക്കപ്പെട്ടവരാണെന്ന സത്യം വിസ്മരിച്ച് പോകുന്നുവെന്നത് ദുഃഖകരമാണ്. നമുക്ക് യാതനകളോ പ്രയാസങ്ങളോ പ്രശ്നങ്ങളോ ഉണ്ടാകുമ്പോൾ ദൈവകരുണയ്ക്കായി പ്രാർത്ഥിച്ചാൽ മാത്രം മതി. ഞാൻ നിന്നെ തോൽപ്പിക്കുകയില്ല, ഉപേക്ഷിക്കുകയുമില്ല എന്ന് അരുളിച്ചെയ്ത ദൈവം എന്നുമെന്നും എല്ലാവർക്കും വിശ്വസ്ഥൻ തന്നെ. പ്രശ്നവും പ്രയാസവും ഉണ്ടാകുമ്പോൾ പതറാതെ കൂടുതൽ ദൈവാശ്രയത്തോടെ ആത്മീയമായി ശക്തരാകാനാണ് ശ്രമിക്കേണ്ടത്. പ്രശ്നവും പ്രയാസവും വന്നാൽ ദൈവകൃപയിൽ ആശ്രയിച്ച് അതിനെ നേരിടാൻ പഠിക്കണം, ശ്രമിക്കണം. അല്ലാതെ പ്രശ്നവും പ്രയാസവും ഇല്ലാത്ത ജീവിതം കാംക്ഷിക്കുകയല്ല വേണ്ടത്. രോഗമായാലും മറ്റ് പ്രശ്നമായാലും സർവ്വശക്തൻ അറിയാതെ സംഭവിക്കുന്നില്ല എന്ന് ഉറപ്പാക്കി അവയെ വഹിപ്പാനും സഹിപ്പാനുമുള്ള കൃപയ്ക്കായി നമ്മെത്തന്നെ ദൈവകരങ്ങളിലേക്ക് സമർപ്പിക്കുകയാണ് വേണ്ടത്. നിരാശരാകരുത്. വിഷമിക്കുകയുമരുത്. ദൈവം കൈവിടുകയില്ലായെന്ന ഉത്തമ വിശ്വാസം മുറുകെപറ്റണം. വി. മാമോദീസായിലൂടെ നാം നമ്മുടെ കർത്താവിനോട് താദാത്മ്യം പ്രാപിച്ചവരാണ്. തന്നെയുമല്ല വി. മാമോദീസായിലൂടെ നാം നമ്മുടെ കർത്താവിനോടൊപ്പം മരിക്കുകയും, അടക്കപ്പെടുകയും ഉയിർത്തെഴുന്നേൽക്കുകയും ചെയ്തവരാണ്. ഇന്ന് നാം വസി

ക്കുന്ന ശരീരം പുനരുത്ഥാനം ചെയ്ത കർത്തൃശരീരത്തിന് തുല്യമാണ്. വി. മാമോദീസായിലൂടെ നമ്മുടെ ഉള്ളിൽ വസിപ്പാൻ പരിശുദ്ധാത്മാവിനെ പ്രാപിച്ചവരാണ്. നാം എന്നുമെന്നും ശിശുക്കളായി സ്ഥിതിചെയ്യാൻ ആഗ്രഹിക്കാതെ പക്വമതികളായി വളരുവാൻ ഇമ്പപ്പെടണം. നമുക്ക് പരിശുദ്ധാത്മാവിന്റെ ഫലങ്ങളെ പുറപ്പെടുവിക്കുവാനുള്ള കഴിവും കൃപയും കരുണയും തമ്പുരാൻ ദാനം ചെയ്തിരിക്കുന്നു. പരിശുദ്ധാത്മഹിതത്തിന് അനുരൂപരായി വിശുദ്ധിയിൽ ജീവിക്കുവാനുള്ള പരിശ്രമവും ആഗ്രഹവും അതിശ്രേഷ്ഠമാണ്. ദൈവം അരുളിചെയ്യുന്നു, “ഞാൻ വിശുദ്ധനാകയാൽ നിങ്ങൾ വിശുദ്ധരായിരിപ്പിൻ” എന്ന്. സ്വയകേന്ദ്രീകൃതമായ (self - centered) ആത്മീയത നമ്മുടെ ലക്ഷ്യസാദ്ധ്യത്തിന് ഒരിക്കലും സഹായകരമാവില്ല. അവ നമ്മെ എപ്പോഴും ലക്ഷ്യം തെറ്റിക്കും. നമ്മുടെ ഹൃദയത്തിന്റെ ഉള്ളിന്റെ ഉള്ളിൽ നിന്ന് നാം ദൈവത്തെ അനുസരിക്കണം. അതിന് പകരമായി പുറമെയുള്ള അനുസരണമോ ആത്മീയതയോ നാം പിൻപറ്റാൻ ശ്രമിച്ചാൽ തീർച്ചയായും അത് നമ്മെ തുണയ്ക്കുകയില്ല, പ്രത്യുത നിരാശയിലും സങ്കടത്തിലും വീഴിക്കും. ആന്തരീകമായ ആത്മീയത രഹസ്യാത്മകമാണ്. അതിന് പരസ്യമോ പ്രകടനമോ ഒന്നുമുണ്ടാവില്ല. പുറമെയുള്ള അനുസരണവും ആത്മീയതയും ഇമ്പപ്പെടുന്നവർ തങ്ങളുടെ പരസ്യങ്ങൾ പലതരത്തിൽ ആധുനിക വാർത്താമാധ്യമങ്ങളിലൂടെ ചിത്രങ്ങൾ സഹിതം പ്രസിദ്ധപ്പെടുത്തും. പരിശുദ്ധനായ പരുമല തിരുമേനിയുടെ മരണാനന്തര അനുഭവങ്ങൾ ശ്രദ്ധിച്ചു നോക്കൂ. അനേകായിരങ്ങൾ ദിനംതോറും പരുമല പുണ്യവാന്റെ തിരുസാന്നിദ്ധ്യത്തിലേക്ക് നാടിന്റെ നാനാഭാഗങ്ങളിൽ നിന്ന് നാനാജാതിമതസ്ഥർ ഓടികൂടുകയാണ്.

നമ്മുടെ ആത്മീയതയുടെ ശ്രേഷ്ഠത ദൃശ്യമാധ്യമങ്ങളിലൂടെ കൂടുതൽ പ്രചരിപ്പിക്കണമെന്ന് പറയുന്നവർ പലരുണ്ട്. അങ്ങനെയുള്ള നിർദ്ദേശങ്ങൾ ചെവിക്കൊണ്ടാൽ നാം വീഴ്ചയിലേക്കായിരിക്കും പതിക്കുക. സാത്താൻ തന്റെ തന്ത്രങ്ങൾ ഉപയോഗിച്ച് ഉള്ള ശോഭകളും പ്രകാശങ്ങളും തല്ലിക്കെടുത്തും. നമ്മുടെ പിതാക്കന്മാർ സത്യവിശ്വാസത്തിൽ അടിയുറച്ച് വിശ്വസിച്ച് നമുക്ക് കൈമാറിതന്ന ദിവ്യസമ്പാദ്യം നമുക്ക് കാത്തുസൂക്ഷിക്കാം. അതിന്റെ അളവും തോതും വർദ്ധിപ്പിക്കാനാവുമെങ്കിൽ അർത്ഥവത്തായി. നമുക്ക് ദൈവികമായി ലഭിച്ചിട്ടുള്ള വിശുദ്ധി ശോഭയോടെ കാത്തുസൂക്ഷിക്കാം. വിശുദ്ധി തേജസ്സോടെ ഉയർത്തി പിടിക്കാൻ നമുക്കും നമ്മുടെ വരുംതലമുറകൾക്കും സാദ്ധ്യമാകട്ടെ.

# 28

## മദ്യത്തിൽനിന്നും അകന്ന് കഴിയുക (stay away from liquor)

മദ്യസേവ ആധുനികതയുടെ ഒരു ഭാഗമാക്കി കഴിഞ്ഞിരിക്കുന്ന ഒരു യുഗത്തിലാണ് നാം ജീവിക്കുന്നത്. ആഘോഷങ്ങൾക്ക് മദ്യം ഒരു അവിഭാജ്യ ഘടകമാണെന്ന ചിന്താഗതി ഉള്ളവരാണ് ആധുനിക യുഗത്തിലെ ഒട്ടുമിക്കവരും തന്നെ. സ്വർഗ്ഗരാജ്യം അവകാശിക്കുവാൻ ഒട്ടും അർഹതയില്ലാത്തവരുടെ പട്ടികയിലാണ് മദ്യപന്മാരുടെ സ്ഥാനം പരിശുദ്ധനായ പൗലൂസ് ശ്ലീഹാ കാണിക്കുന്നത് (1 കൊരിന്ത്യർ 6:10). കൂടാതെ എഫേസ്യ ലേഖനം 5:18–ൽ “വീഞ്ഞ് കുടിച്ച് മത്തരാകരുത്. അതിനാൽ ദുർന്നടപ്പ് ഉണ്ടാകുമല്ലോ” എന്ന് പ. പൗലൂസ് ശ്ലീഹാ ഉത്ബോധിപ്പിക്കുന്നു. ഇത് കൂടാതെ വേറെ ചില വേദവാക്യങ്ങളിലും മദ്യപാനത്തിന്റെ ദോഷം വെളിപ്പെടുത്തി അതിൽനിന്നും വിട്ടുനിൽക്കാനുള്ള ഉപദേശം നൽകിയിരിക്കുന്നു.

ആദിമസഭ മുതൽ പ. സഭയെ വേദനപ്പെടുത്തുന്ന ഒന്നാണ് വിശ്വാസികളുടെ മദ്യപാനം. സഭയും സമൂഹവും മദ്യത്തിന്റെ ദൂഷ്യങ്ങൾ ഒന്നൊന്നായി വിവരിച്ച് ബോധവൽക്കരണം നടത്തി വന്നിരുന്നുവെങ്കിലും ഈ ദുഃസ്വഭാവം പഴയതിലും വഷളായി പുതിയ പുതിയ രൂപത്തിലും ഭാവത്തിലും രംഗപ്രവേശനം ചെയ്ത് സേവിക്കുന്നവരെ രോഗികളാക്കുക മാത്രമല്ല കൂട്ടമായി മരണത്തിലേക്ക് നയിക്കുന്ന തരത്തിലും രീതിയിലുമാണ് ഇതിന്റെ രീതികൾ നീങ്ങുന്നത്. ആധുനിക സർക്കാരുകൾ ഇരുമുഖ സമീപനമാണ് മദ്യത്തോട് കൈക്കൊള്ളുന്നത്. വലിയ തുക സർക്കാർ ഖജനാവിൽ ശേഖരിക്കാൻ പറ്റിയ ഒരു ഉപാധിയാണ് മദ്യവ്യവസായം. അനേകായിരങ്ങളെ തൊഴിലിനിറക്കിയിട്ടുള്ള വൻവ്യവസായങ്ങളുടെ വൻശൃംഖലകളാണ് ഇതിനുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. നേരത്തേ കേരളത്തിൽ വടക്ക് മുതൽ തെക്ക് വരെയും പടിഞ്ഞാറ് നിന്ന് കിഴക്കോട്ടും യാത്ര ചെയ്യുമ്പോൾ തെങ്ങിൽ നിന്നും പനയിൽ നിന്നും ശേഖരിക്കുന്ന കള്ള് വിതരണം ചെയ്യുന്ന കള്ളുഷാപ്പുകൾ മാത്രമായിരുന്നു മദ്യപാനികളുടെ ആശ്രയം. എന്നാലിന്ന് ഓരോ റോഡിലും ഓരോരോ വൻകെട്ടിടങ്ങളിലും ബാറുകൾ പ്രവർത്തിക്കുന്നു. വിദേശമദ്യത്തിന്റെ പേരിൽ ഇറങ്ങുന്നവയും തൽസ്ഥാനത്ത് അവയുടെ അപരന്മാർ വിരാജിക്കുന്നവയും ഉൾപ്പെടെ പൊതുനിരത്തുകളിൽ സർവത്ര മദ്യസമൃദ്ധിയാണ് കാണപ്പെടുന്നത്. ഏറ്റവും സങ്കടകരമായ വസ്തുത ഇന്ന് കേരളത്തിൽ ക്രിസ്ത്യാനികൾ ക്രിസ്തുമസ്സിനും ഈസ്റ്ററിനും മാത്രം ഉപയോഗിക്കുന്ന മദ്യത്തിന്റെ തോത് വളരെ വളരെ വർദ്ധിച്ചിരിക്കുന്നു.

സർക്കാരിന്റെ ഔദ്യോഗിക നടപടികളിൽ സിനിമയിലോ അതുപോലെ

യുള്ള പരിപാടികളിലോ മദ്യം ഉപയോഗിക്കുന്ന രംഗങ്ങൾ കാണിക്കേണ്ടി വന്നാൽ ഉടനെ എഴുതി കാണിക്കും: “മദ്യം വിഷമാണ്.” അത്രയും ചെയ്യുന്നത് തന്നെ വളരെ നല്ലത്. അതേസമയം സർക്കാരിന്റെ മദ്യവിതരണ ശാലകൾ സമൃദ്ധമായി കേരളത്തിൽ അങ്ങോളം ഉള്ളതിനാൽ യാത്രാമദ്ധ്യേ അത്തരം കേന്ദ്രങ്ങളുടെ മുമ്പിൽ ഏറ്റവും അച്ചടക്കത്തോടെ ലൈൻ തെറ്റിക്കാതെ, ഭയഭക്തിബഹുമാനത്തോടെ നിൽക്കുന്നവരുടെ നീണ്ട നിരകൾ കാണുമ്പോൾ നമ്മുടെ അംഗങ്ങൾ അതിൽ എത്രപേർ ഉണ്ടാകും എന്ന് ചിന്തിച്ചുപോയിട്ടുണ്ട്. പല പള്ളികളിലും ആരാധന കഴിഞ്ഞ് കൈമുത്താൻ വരിവരിയായി ചിട്ടയോടെ കടന്നുവരണമെന്ന് ബഹു. വൈദികൻ അടിക്കടി ഓർപ്പിക്കുമെങ്കിലും കാര്യത്തോട് അടുക്കുമ്പോൾ തടിമിടുക്കും, തന്റേടവും കാണിച്ച് ശിക്ഷണം അട്ടിമറിക്കുന്നവരെ കണ്ടിട്ടുണ്ട്. അങ്ങനെയുള്ളവരും ഇത്തരം ലൈനുകളിൽ കാണില്ലേ?

മദ്യം ശരീരത്തെ മാത്രമല്ല മനസ്സിനെയും ആത്മാവിനെയും ദ്രോഹിക്കുകയും ഉപദ്രവിക്കുകയും ചെയ്യും. ഇക്കാര്യങ്ങൾ മനസ്സിലാക്കിയിട്ടുള്ളവർ പോലും മദ്യത്തെ അമിതസ്നേഹത്തോടെ ആദരവോടെ കൈകാര്യം ചെയ്യുന്നു. ഒരു ആടിനെ രണ്ട് പ്ലാവില കാട്ടിയാൽ എത്ര ദൂരംവരെ വേണമെങ്കിലും കൊണ്ടുപോകാമെന്ന് പറയാറുണ്ട്. ആധുനിക വിശ്വാസിയെ മദ്യക്കുപ്പി കാണിക്കേണ്ടാ, വെറുതെ പേരുമാത്രം സൂചിപ്പിച്ചാൽ എവിടെവരെ വേണമെങ്കിലും പിന്നാലെ പോകുമെന്നത് സത്യം. ഇന്ന് പള്ളി ആരാധനകൾ കഴിഞ്ഞാലുടനെ സേവനടത്തുവാൻ മദ്യവും മറ്റ് സജ്ജീകരണങ്ങളും കാറിലാക്കി വരുന്നവർ ഉണ്ടെന്ന് കേട്ട് കണ്ണ് നിറഞ്ഞിട്ടുണ്ട്. സന്തോഷ അവസരങ്ങളിൽ മാത്രമല്ല ആഘോഷങ്ങൾ. മരണം പോലെയുള്ള വേദനിപ്പിക്കുന്ന അവസരങ്ങളിലും മദ്യസേവനടത്തി സംതൃപ്തി നടത്തുന്നവർ ഉണ്ടെന്ന് കേട്ടറിയുമ്പോൾ ഞെട്ടൽ വർദ്ധിക്കുകയാണ്.

നാം എവിടേക്കാണ് പോകുന്നത്? എന്താണ് നമ്മുടെ ലക്ഷ്യം. ഇതാണോ ഓർത്തഡോക്സ് സഭ എന്ന് പറയുന്നത് എന്ന് ആരെങ്കിലും ചോദിച്ചാൽ നെറ്റി ചുളിച്ചിട്ട് കാര്യമില്ല. പള്ളിക്കമ്മിറ്റി യോഗങ്ങൾ കഴിഞ്ഞ് ബഹു. വൈദികർ മാറിക്കഴിഞ്ഞ് ഗ്ലാസ്സുകൾ നിരത്തുന്നുവെങ്കിൽ നാം എന്താണ് ലക്ഷ്യമാക്കുന്നതെന്ന് ചോദിക്കാതെ വയ്യ.

ചിലർ പെരുന്നാളുകൾ ഘോഷിപ്പാൻ മദ്യം സേവിക്കുന്നു. ഈ ധൂർത്തും വഷളത്തരവും, മദ്യപാനവും വിശുദ്ധന്മാർക്ക് ഇഷ്ടപ്പെടുമെങ്കിൽ അവരുടെ ഓർമ്മദിനത്തിൽ ചെയ്യുന്നത് ശരിയാണ്.

ഇടവക-ഭദ്രാസന-സഭാതല സമിതികളിൽ ചുമതലക്കാരെ തിരഞ്ഞെ

ടുക്കുമ്പോൾ അറിഞ്ഞുംകൊണ്ട് ഒരു മദ്യപാനിയെയും പുകവലിക്കാര നെയും തിരഞ്ഞെടുക്കരുത്. അതിനുള്ള ചങ്കൂറ്റം നമ്മുടെ ബഹു. വൈദി കരും മറ്റ് അത്മായ പ്രമുഖരും കാണിക്കുമെന്ന് പ്രത്യാശിക്കുന്നു.

ഇത് വായിക്കുന്ന പ്രിയ വിശ്വാസികളെ, മദ്യത്തെ വിട്ടൊഴിഞ്ഞ് ജീവി ക്കുക. കഴിവതും മദ്യപന്മാരുമായുള്ള അമിത സമ്പർക്കം ഒഴിവാക്കുക.

## 29

### എപ്പോഴും പ്രാർത്ഥിക്കണം (Do pray always)

പ്രാർത്ഥന നമ്മുടെ സ്രഷ്ടാവായ ദൈവവുമായുള്ള ബന്ധം പുതു ക്കലാണ്, നമ്മുടെ സംഭാഷണമാണ്. ഇടവിടാതെ പ്രാർത്ഥിപ്പാനാണ് പ. പൗലൂസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നത്. ഭൂമിയിലല്ല, സ്വർഗ്ഗത്തി ലാണ് നിക്ഷേപം ഉണ്ടാകേണ്ടത്. പഴകി പോകാത്ത പണസഞ്ചി പ്രാർത്ഥ നയാണ്. പ്രാർത്ഥിക്കുമ്പോൾ കുമ്പിട്ട് നമസ്കരിക്കണം. കുമ്പിടുക എന്നത് നമ്മുടെ കർത്താവിന്റെ തിരുമുമ്പാകെ നമ്മുടെ ശരീരമനസ്സ് ആത്മാക്കളെ പരിപൂർണ്ണമായി സമർപ്പിക്കുന്ന ഒരു പ്രക്രിയയാണ്. തദ വസരത്തിൽ നാം നമ്മെത്തന്നെ നമ്മുടെ കർത്താവിന്റെ തൃപ്പാദത്തി ങ്കൽ സമർപ്പിച്ച് തൃപ്പാദത്തിങ്കൽ ചുംബിച്ച് ആനന്ദനിർവൃതി നേടുന്ന ദിവ്യാനുഭവമാണ് കുമ്പിടീൽ.

പ. പിതാവുമായി അഭിമുഖ സംഭാഷണം നടത്തിയ ആൾ ചോദിച്ചു: അങ്ങയെ ജീവിതം എന്താണ് പഠിപ്പിച്ചത് എന്ന്. അദ്ദേഹം മറുപടി നൽകി: ജീവിതം പ്രാർത്ഥിക്കാൻ പഠിപ്പിച്ചു എന്ന്. ധാരാളം പ്രാർത്ഥി ക്കുകയും അത്രത്തോളം ദൈവിക സംസർഗ്ഗം നേടുകയും ചെയ്ക എന്നത് മഹാഭാഗ്യമാണ്. ഈ മഹാഭാഗ്യമായിരിക്കട്ടെ നമ്മുടെയും ലക്ഷ്യം.

കുമ്പിട്ട് നമസ്കരിക്കുക എന്നത് ഇന്ത്യൻ സംസ്ക്കാരത്തിലും വില പ്പെട്ട ഒന്നാണ്. ഇന്ത്യൻ സംസ്കാരത്തിൽ സാഷ്ടാംഗപ്രണാമം എന്ന് പറയുമ്പോൾ നമ്മുടെ ശരീരത്തിന്റെ 8 ഭാഗങ്ങൾ ദൈവസന്നിധിയിൽ സ്പർശിക്കുന്നുവെന്ന് മനസ്സിലാക്കണം. ഇത് തന്നെയാണ് നമ്മുടെ കുമ്പിടീലും. കുമ്പിട്ട് നമസ്കരിക്കുന്നവനെ പാമ്പ് കടിച്ചാലും വിഷം ഏൽക്കില്ല.

പിശാച് ഒരിക്കലും പ്രാർത്ഥിക്കേണ്ടാ എന്ന് പറയുകയില്ല. ഇപ്പോൾ വേണ്ടാ പിന്നെ മതി എന്നോ ഇത്ര ദീർഘമായിട്ട് വേണ്ടാ, സമയമില്ലാ ത്തതുകൊണ്ടാണ്, നമുക്ക് ചുരുക്കി പ്രാർത്ഥിക്കാം എന്നോ ആവും പറ യുക. നാം ജാകരൂകരായില്ലെങ്കിൽ ഇക്കാര്യം മനസ്സിലാകുകയില്ലായെന്ന്

മാത്രം. കർത്താവ് രണ്ടാമത് വരുമ്പോൾ അവിടെ വലിയ പള്ളിയുണ്ടോ, കത്തീഡ്രൽ ഉണ്ടോ, മെത്രാച്ചനുണ്ടോ എന്നല്ല ചോദിക്കുന്നത്. വിശ്വാസമുണ്ടോ എന്നായിരിക്കും ചോദിക്കുക എന്ന് പ. പിതാവ് വിശ്വസിച്ചു. പഠിപ്പിച്ചു. കാരണം നാളെയാകാം എന്ന ചിന്ത ആത്മീയ പുരോഗതിക്ക് യുക്തമല്ല. ആത്മീയപുരോഗതിക്ക് 'ഇപ്പോൾ', 'ഈ സമയം' എന്നീ പദങ്ങളാണ് ഉചിതമെന്നായിരുന്നു പ. പിതാവിന്റെ ചിന്ത.

ദൈവനാമം ഉരുവിടുന്നത് തന്നെ പ്രാർത്ഥനയാണ്. ശത്രുവായ പിശാചിന് ദൈവനാമംപോലെ ഭയമുളവാക്കുന്ന ഒരു സംഗതിയുമില്ല. ഏദൻ തോട്ടംപോലെ പ്രാർത്ഥനകൊണ്ട് പരിചരിക്കേണ്ടതും സൃഷ്ടിക്കേണ്ടതുമായ ഒരു തോട്ടമാണ് ഹൃദയം. യാമപ്രാർത്ഥന നടത്തുന്നതുകൊണ്ട് മാത്രം പ്രാർത്ഥന തികച്ചുവെന്ന് ചിന്തിക്കരുത്. ഹൃദയത്തിന്റെ പ്രാർത്ഥന (യേശുനാമ പ്രാർത്ഥന) ഒരു ദിവസം മുഴുവനും തുടരണം.

"എപ്പോഴും പ്രാർത്ഥിക്കണം. പ്രാർത്ഥിച്ചില്ലെങ്കിൽ നാം സ്വന്തശക്തിയിലും, വിവേകത്തിലുമായിരിക്കും ആശ്രയം വയ്ക്കുന്നത്. പ്രാർത്ഥിക്കുമ്പോൾ ദൈവത്തിലാണ് നാം ആശ്രയം വയ്ക്കുന്നത്. ജീവിതം സ്വയകേന്ദ്രീകൃതമാകുമ്പോൾ നാം അഹങ്കരിക്കും. അതിനാൽ ദൈവമായിരിക്കണം ജീവിതത്തിന്റെ കേന്ദ്രം. സൂക്ഷിക്കണം. പ്രാർത്ഥിക്കണം."

# 30

## 30. മരണത്തെ ഭയപ്പെടരുത് (Don't get afraid of Death)

രോഗം വരുമ്പോൾ ആകുലചിത്തരാകുന്നവരാണ് സാധാരണക്കാരിൽ അധികം പേരും. രോഗം നമ്മെ മരണത്തിലേക്ക് നയിക്കുമോ എന്ന ആശങ്ക, രോഗത്തിന്റെ പീഡനത്തേക്കാൾ അവരുടെ മനസ്സിനെയും ശരീരത്തെയും പീഡിപ്പിക്കുന്നു. നാം മനസ്സിലാക്കേണ്ടത് രോഗം ദൈവത്തിന്റെ ദാനമാണ്. സൗഖ്യം ദൈവം നൽകുന്ന മറ്റൊരു ദാനം. ഇപ്രകാരം ചിന്തിച്ചാൽ നാം തനിയെ ഭാരപ്പെടേണ്ടി വരികയില്ല.

അഭി. ഈവാനിയോസ് തിരുമേനി ഉത്ബോധിപ്പിക്കുന്നു: മരണത്തെ ഭയപ്പെടരുത്. അത് പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമമാണ്. പൂർണ്ണ സമയവും പ്രാർത്ഥിക്കാനുള്ള അവസരമാണ്. വിശുദ്ധന്മാരോട് ചേർന്ന് സഹവസിക്കുവാനുള്ള സാദ്ധ്യതയുമാണ്. അഭിവന്ദ്യ തിരുമേനി നമ്മെ ധൈര്യപ്പെടുത്തുന്നു. "എന്റെ രോഗത്തിന്റെ മൂർദ്ധന്യതയിലും ഞാൻ മൂന്ന് കാര്യങ്ങൾ മാത്രമേ പ്രാർത്ഥിച്ചിരുന്നുള്ളു. ദൈവമേ വി. കുർബ്ബാന ചൊല്ലുവാനും, കുമ്പിടുവാനും, ഉപവസിക്കുവാനും എനിക്ക് ശക്തി നൽകണമേ എന്ന്." ദൈവം തിരുമനസ്സായി അഭി. തിരുമേനിയെ ഏറ്റവും അനുഗ്രഹിച്ചു. യാചനകൾ ചെവിക്കൊണ്ട് അനുവാദവും നൽകി.

ചിലർക്ക് എത്ര പ്രായമായാലും മരിക്കാൻ പ്രയാസമാണ്. ടി. വി. കാണാൻ ഒക്കത്തില്ലല്ലോ എന്ന ദുഃഖം. ഒട്ടും പ്രയാസപ്പെടേണ്ട. മരിച്ച് കഴിഞ്ഞാലും കാണേണ്ട ഒരു ടി.വി. ഉണ്ട്. അവിടെ നമ്മുടെ പ്രവൃത്തി കളുടെ ചിത്രം കണ്ടേ പറ്റൂ.

രോഗവും രോഗസൗഖ്യവും ജീവിതത്തെ വൻകാര്യങ്ങൾ പഠിപ്പിക്കും. സഹനം ഒരു ദൈവാനുഗ്രഹമാണ്. ദൈവകരുണയെ തിരിച്ചറിയാനുള്ള വലിയ അവസരമാണ്.

മരണത്തെ മറക്കരുത്, ഭയപ്പെടരുത്, കഴിയുന്നിടത്തോളം മരണത്തി നായി ഒരുങ്ങുക. ദൈവത്തിൽ വിശ്രമിപ്പാനുള്ള ഭാഗ്യാവസരമായി ഇതിനെ കാണണം. മരണശേഷം പുനരുത്ഥാനമുള്ളത് നമ്മുടെ കർത്താ വിന്റെ വലിയ കൃപ തന്നെ. ജനിച്ചാൽ ഒരിക്കൽ മരണം സുനിശ്ചിതം. എപ്പോൾ എവിടെ എങ്ങനെ എന്നൊക്കെ ദൈവഹിതപ്രകാരമായിരിക്ക ണമേ എന്നായിരിക്കണം നമ്മുടെ ആഗ്രഹവും പ്രാർത്ഥനയും.

വി. കുർബ്ബാനയിലെ ഒരു പ്രുമിയോനിൽ "കർത്താവേ! നിന്റെ സമാ ധാനപ്രിയരായ മക്കൾക്ക് നൽകുന്ന സമാധാന അന്ത്യത്തിന് ഞങ്ങ ളെയും യോഗ്യരാക്കണമേ" എന്ന് പ്രാർത്ഥിക്കുന്നു. അതായിരിക്കട്ടെ നമ്മുടെ മരണത്തെ പ്രതീക്ഷിച്ചുള്ള പ്രാർത്ഥന.